# കലാകൗമുദി

# 393


എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

മാർച്ച് 20, 1983

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ് . മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻനായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി


## എഡിറേറാറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ ഫീച്ചറുകൾ

ഭൂമിയിൽ മനുഷ്യൻെറ രാജ്യം സ്ഥാപിക്കാൻവേണ്ടി ജീവിച്ച മാർക്സ് എന്ന മനുഷ്യൻെറ കഷ്ടപ്പാടു നിറഞ്ഞ ജീവിതത്തിലെ ആദർശോജ്ജ്വലമായ അദ്ധ്യായങ്ങളിൽ നിന്നുള്ള കുറേ കാര്യങ്ങൾ:



## കുറിപ്പുകൾ



## കവിത



## നീണ്ടകഥ



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

ദരിദ്രവർഗ്ഗത്തിൻെറ മൂലധനം

ഡിസൈൻ: ശ്രീ. രാജേന്ദ്രൻ

## അവതാരം

കലക്കിയല്ലോ വക്കിസ്സാറേ. ആ ക്ഷോഭത്തിന്റെയും നിഷേധങ്ങളുടെയും നട്ടുച്ച വെയിലേററ് ഈ വായനക്കാരൻ തളർന്നു. ഇതുവരെ സഞ്ചയിച്ചെടുത്ത അറിവിന്റെയും ധാരണകളുടേയും ബോധിവൃക്ഷവേരുകൾ ഉണങ്ങുകയും ഇലകൾ കരിയുകയും ചെയ്യുന്നതു കണ്ട് കരഞ്ഞുപോയി.

യുക്തിയുക്തമായ നിഷേധങ്ങൾ അനശ്വര വിപ്ലവകാരികളെ സൃഷ്ടിക്കുകയും ലോകത്തെ കീഴ്മേൽ മറിക്കുകയും ചെയ്യുന്നു. ഏഴിലും എട്ടിലും പഠിക്കുന്ന കുട്ടികൾക്കു 'നിഷ്ഠുരരായ' അക്ഷരകുക്ഷികൾക്കും മൂക്കു പിഴിയാൻ പാകത്തിൽ പൈങ്കിളി നോവലുകളും ഉപ്പില്ലാത്ത കഞ്ഞിക്കഥകളും ചമയ്ക്കുന്ന മുട്ടത്തു വർക്കിയിൽ, ആസ്വാദനത്തിന്റെയും സൃഷ്ടിവൈഭവത്തിന്റെയും മർമ്മസ്ഥാനങ്ങളെ ഭേദിക്കാൻ മാത്രം ശക്തമായ ഒരു ന്യൂക്ലിയർ പ്രതിഭ പൊടിമൂടിക്കിടന്നതു് ആരു കണ്ടു! അംഗീകൃതമായ ചിന്താശൈലികളെയും അതിർരേഖകൾ വീണ അവബോധങ്ങളെയും നിഷ്കരുണം നിഹനിച്ചുകളഞ്ഞ ചരിത്രത്തിലെ മഹാധിഷണകളുടെ പെട്ടെന്നുള്ള പിറവിയും ആരെങ്കിലും സ്വപ്നം കണ്ടിരുന്നോ? ഇല്ല. ഇതു് കലാലോകത്തിലെ നിഷ്ഠുരമായ സൂര്യോദയങ്ങളിൽ ഒന്നാണ് (!) അടിമുടി ബാധിക്കുന്ന നിഷേധം, ചപ്പടാച്ചിയെങ്കിലും, നിർവ്വഹിക്കുന്നയാൾ ഏററവും ചുരുങ്ങിയതു് ഒരു ചർച്ചാവിഷയമെങ്കിലും ആയിത്തീരാറുണ്ട്. ആ നിലയ്ക്ക്, തന്റെ പൈങ്കിളിക്കൊട്ടാരത്തെ ശബ്ദംകൊണ്ട് സജീവമാക്കാനുള്ള അദ്ദേഹത്തിന്റെ അവസാനത്തെ അടവാണോ ഇതു്. ശരി, കണ്ണടച്ച് ഈ അവതാരത്തെ നമസ്കരിക്കുക.

നിർഘോഷിയായ ഈ എഴുത്തുകാരനെ ഭ്രാന്തുപിടിപ്പിച്ചതു് ആത്മകാരുണ്യമോ, ആത്മനിന്ദയോ, അതോ അദ്ദേഹമടങ്ങുന്ന പ്രത്യേക മേഖലയെ അവഗണിച്ചതുള്ളുന്ന ഇരുത്തം വന്ന ആസ്വാദകലോകത്തോടുള്ള പകയോ? അല്ലെങ്കിൽ തന്നേക്കാൾ വളരെ ഉയരെയുള്ള അനുഭവ-അനുഭൂതികളുടെ ഹരിതാഭമായ മേച്ചിൽപ്പുറങ്ങളിൽ നിന്നുകൊണ്ടു ജീവിതത്തിന്റെ അത്ഥ-നിരർത്ഥതകളെ അന്വേഷിച്ചറിയാൻ ശ്രമിച്ച എഴുത്തുകാരോടുള്ള അസൂയയോ? മിക്കവാറും ഇതെല്ലാം ചേർന്ന ഒരു വികാരമാവാം.

എഴുതിയെഴുതി കോട്ടയം വാരികകളും ഗ്രാമീണ വായനശാലകളും തരുണമനസ്സുകളും നിറച്ചു. (ബാങ്ക് ബാലൻസിന്റെ കാര്യം വേറെ.) അതറിഞ്ഞിട്ടും ഇവിടെ ആരെങ്കിലും ഒരക്ഷരം ഉരിയാടുന്നുണ്ടോ? ബഷീറിന്റെയും കോവിലന്റെയുമൊക്കെ അതിരുകൾ മായുന്ന ലോകമെന്നും, വിജയന്റേയും സക്കറിയയുടേയുമൊക്കെ ദർശനത്തിന്റെ വിദ്യുൽ വീചിയെന്നും മററും ഘോഷിക്കുമ്പോൾ ചുവന്ന പാവാടയും പച്ച ജാക്കററും നീല ഹാഫ് സാരിയും ധരിച്ച്, പുസ്തകക്കെട്ട് മാറിൽ അടക്കിപ്പിടിച്ച് വേലിപ്പടർപ്പിലെ മഞ്ഞക്കോളാമ്പിപ്പൂക്കളെ താലോലിച്ചുനിന്ന മാലാഖയെപ്പോലെ സുന്ദരിയായ ലില്ലിക്കുട്ടിയെ നോക്കി കറുത്ത പാളക്കരയുള്ള ചേന്ദമംഗലം വേഷ്ടിയും ഹാഫ് ഓപ്പൺ വെള്ള ഷർട്ടും ധരിച്ച പൈലിക്കുഞ്ഞ് വാ തുറന്നു ചിരിച്ചപ്പോൾ വിറകൊണ്ട് താനേ പാടിപ്പോയ ഹൃദയ തംബുരുവിനെപ്പററി ആരെങ്കിലും പറയുന്നുണ്ടോ? ചില 'മ' വാരികകളിലെ വായനക്കാർ എഴുതുന്ന പേജുകളിൽ ഞാൻ ആദ്യം മറിച്ചുനോക്കുന്നതു് മുട്ടത്തു വർക്കിയുടെ നോവലായിരിക്കും; വർക്കിസ്സാറേ, ഞാനും ചേച്ചിയും ചേട്ടനും അമ്മയും അച്ഛനും ഉറക്കമൊഴിച്ച് കാത്തിരിക്കുന്നു. തീക്കല്ലേ എന്നു ചില ഞരക്കങ്ങളും നിലവിളിയും കേൾക്കാം. മരംചുററി മുരടിച്ച നമ്മുടെ എവർഗ്രീൻ ഹീറോസ്സ് കലാബോധമുള്ള ഇന്ത്യാ ഗവണ്മെന്റ് കിരീടം ചാർത്തിയതു് കണ്ടില്ലേ?

എന്തെന്തു് ദുഷ്കരമായ വിപ്ലവങ്ങളാണ് ക്ഷുബ്ധമായ ഒരു നൊടിയിടനേരംകൊണ്ട് അദ്ദേഹം സാധിച്ചുകളഞ്ഞതു്! അടിയിൽ നിക്കർ ധരിക്കാതെ നിന്ന ബഷീറിന്റെ ഉടുമുണ്ട് അഴിച്ചെറിഞ്ഞു. തകഴിയെ കഴുത്തിനു പിടിച്ച് ചളിയിൽ പൂഴ്ത്തി. പൊൻകുന്നം വർക്കിയെ മുക്കാലിയിൽ കെട്ടി പരസ്യമായി അടിച്ച് സഭയിൽനിന്നു് പുറത്താക്കി. പൊറെറക്കാടിനെ നാടുകടത്തി. മാരാരെ ദുർഗ്ഗുണ പരിഹാര പാഠശാലയിലേക്ക് അയച്ചു. ഉഗ്രൻ ഒരു ഇരുട്ടടിയിലൂടെ ഡോ: ലീലാവതിയുടെ കവിതാനിരൂപണ ആസക്തിയുടെ തായ്വേരു് തകർത്തു. വരണ്ട മനസ്സുകളോടെ നമ്മൾ കാത്തിരുന്ന 'രക്ഷകൻ' ഇതാ രംഗപ്രവേശം ചെയ്തിരിക്കുന്നു! വരുവിൻ, കാണുവിൻ, രസിപ്പിൻ!!

മുൻചൊന്ന പല കഥാകാരന്മാരുടെ രചനകളും കുറച്ചൊക്കെ നിരൂപണവും വായിച്ച് കുറച്ചൊക്കെ ആസ്വദിക്കാറുള്ളതുകൊണ്ട് ആദ്യമേതന്നെ ഏററുപറയുന്നു; ദേ ഞാൻ തോററേ.

എ. വി. കുമാരൻ, ജൂഹു.

## ഒരഭിപ്രായം

ഈയിടെയായി ചിലമാന്യ വായനക്കാർക്കൊരു അഭിപ്രായം—കലാകൗമുദി, മാർക്സിസ്ററുപാർട്ടിയുടേയും, മററു ഇടതുപക്ഷ പാർട്ടികളുടേയും ലേബലാകുകയാണെന്ന്— ശരിയായിരിക്കാം.

ലോകത്തിലെ രണ്ടു വൻശക്തികളാണല്ലോ അമേരിക്കയും സോവിയററ് യൂണിയനും. ഇതിൽ അമേരിക്ക ലോകത്തെ ഒരു മൂന്നാംലോക മഹായുദ്ധത്തിലേക്കു് നയിക്കുമ്പോൾ, ലോകത്തിൽ ശാന്തിക്കും സമാധാനത്തിനും, പരസ്പര സൗഹാർദ്ദത്തിനും വേണ്ടി റഷ്യ നിലകൊള്ളുന്നു എന്നതുപോലെ കേരളത്തിലെ ഇടതുപക്ഷപ്രസ്ഥാനങ്ങൾ ഇവിടെ ശാന്തിക്കും സമാധാനത്തിനും പരസ്പരസൗഹാർദ്ദത്തിനുംവേണ്ടി നിലകൊള്ളുന്നു. ഇടതുപക്ഷ പ്രസ്ഥാനങ്ങൾക്കേ ഇവിടത്തെ ജനങ്ങളുടെ വികാരവിചാരങ്ങൾ മനസ്സിലാക്കുവാനുള്ള തന്റേടമുള്ളൂ. അതു കാരണമാണ് എല്ലാ സമാധാനപ്രേമികളും നിഷ്പക്ഷമതികളും പ്രത്യക്ഷമായും പരോക്ഷമായും ഇടതുപക്ഷ ചായ്‌വ് പ്രകടിപ്പിക്കുന്നതു്.

അശോകൻ,
പുന്നയൂർക്കുളം.

## കഥാസാഹിത്യ ചർച്ച

കലാകൗമുദി 390-ാം ലക്കത്തിൽ 'കഥയെന്തു സംഭവിച്ചു' എന്ന ചർച്ചയിൽ പങ്കെടുത്തുകൊണ്ട് മുട്ടത്തുവർക്കി തട്ടിയിരിക്കുന്ന 'അഭിപ്രായ'ങ്ങളെക്കുറിച്ച് മുഴുവൻ ഇവിടെ പറയുന്നില്ല. അതിയാൻ സംസ്കൃതത്തെവിട്ട് എലിയററിനെക്കേറി കഴുത്തിനു പിടിച്ചിരിക്കുന്നതു കണ്ടപ്പോൾ രസം തോന്നി. എലിയററിന്റെ 'വേസ്റ്റ്‌ലാൻഡ്' കൊണ്ടുവന്ന ആധുനികത പല രൂപത്തിലും ഭാവത്തിലും ഇവിടെയും പ്രതിഫലിച്ചു. രണ്ടാംലോകമഹായുദ്ധത്തിന്റെ ചാമ്പൽക്കൂനയിൽ നിന്നുകൊണ്ട്, വിഹ്വലമായ, നീറിപ്പടരുന്ന അനുഭൂതിയെ തരിശുഭൂമിയിൽ പുനഃസൃഷ്ടിക്കുകയായിരുന്നു എലിയററ്. 'വേസ്റ്റ്‌ലാൻഡ്' പ്രസിദ്ധപ്പെടുത്തിയതു് 1922-ൽ. രണ്ടാംലോകമഹായുദ്ധം നടക്കുന്നതു് 1939—45 കാലഘട്ടത്തിൽ. അതിനുശേഷമെന്നല്ല, മുമ്പും എലിയററ് ചാമ്പൽക്കൂനയിലൊന്നും കയറിനിന്നു് വക്കിയാശാൻ പറയുന്നപോലുള്ള കസർത്തുകളൊന്നും കാണിച്ചിട്ടില്ല. സംഗതി ഏതായാലും ഉഗ്രനായിട്ടുണ്ട്.

പിന്നെ, പഴയ കഥയിലെ 'ചക്രവർത്തിക്കു് വസ്ത്രമില്ല' എന്നു വിളിച്ചുപറഞ്ഞ ചെക്കനും തുണിയില്ലായിരുന്നു. ചെക്കനായതുകൊണ്ട് 'എടാ, ചക്രവർത്തിക്കു് മുണ്ടില്ലെങ്കിൽ നിനക്കു് ഒരു കോണാൻ പോലുമില്ലല്ലോ' എന്നു് അന്നു് ആരും പറഞ്ഞതായി ആൻഡേഴ്സൻ രേഖപ്പെടുത്തിയിട്ടില്ല. ഇവിടെ കർത്താവേ, ബഷീർ പ്രഭൃതികൾക്കു് ലുങ്കിയില്ലെന്നു വിളിച്ചു പരസ്യമായി പറയുന്ന വർക്കിച്ചായന്റെ കാര്യം! ആമേൻ.

പക്കീർസാ,
കലിക്കററ്
യൂനിവേഴ്സിററി കേമ്പസ്



## എഡിറേറാറിയൽ

കലാകൗമുദി
ലക്കം 393

# ഒരു നല്ല മുഹൂർത്തം

ചെറുതും വലുതുമായ മനുഷ്യർക്ക് അവരവരുടെ ജീവിതത്തിൽ ഒരുപാടു നല്ല മുഹൂർത്തങ്ങൾ വന്നു കിട്ടാറുണ്ട്. പലരും അവയിൽ പലതും വെറുതെ കളയും. ചിലർ അവയെ, താനുൾപ്പെടുന്ന സമൂഹത്തിനു് അഭിമാനിക്കാവുന്നതരത്തിൽ, ഈടുവയ്പാക്കും. അവരെയാണ് ചരിത്രം മഹാന്മാരെന്നു വിളിക്കുന്നതു്.

നല്ല നല്ല അവസരങ്ങൾ പലപ്പോഴായി കൈയിൽ കിട്ടിയിട്ടുള്ള നേതാക്കളിലൊരാളാണ് ഇന്ത്യൻ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി. ഈ അവസരങ്ങളിൽ ഏതെല്ലാം അവർ പാഴാക്കി, പാഴാക്കിയില്ല എന്ന തീരുമാനം ചരിത്രമെടുക്കേണ്ടതാണ്. പലപ്പോഴും, മരിച്ചവരെവച്ചുകാണിക്കുന്ന കൈയടക്കവിദ്യകൂടിയാണല്ലോ ചരിത്രമെന്നതു്. ഏതായാലും, ഭാവിയിൽ ഇന്ത്യാചരിത്രമെടുത്തു മറിച്ചുനോക്കുന്ന ഒരാൾ, അതിലെ നിരവധി അദ്ധ്യായങ്ങളിലായി ഇന്ദിരാഗാന്ധി പടർന്നു നിൽക്കുന്നതു കാണും. അവയിൽ നല്ലതും തീയതുമായ ഒരുപാടു കാര്യങ്ങൾ അവരുടെ പേരിൽ കുറിച്ചിട്ടിരിക്കുന്നതും കാണും.

ഇപ്പോൾ ഡെൽഹിയിലെ ചേരിചേരാ ഉന്നതതല സമ്മേളനം ഇന്ദിരാഗാന്ധിക്കു നൽകിയിരിക്കുന്നതു് ചരിത്രത്തിന്റെ അദ്ധ്യായങ്ങളിലൊന്നിലേക്കുള്ള കനകക്കല്ലുപടവാണ്. ഇന്ദിരാഗാന്ധിയുടെ ജീവിതത്തിലെ ഏററവും മോഹനമായ അവസരങ്ങളിലൊന്നു്. എണ്ണംകൊണ്ടും ശബ്ദംകൊണ്ടും ഐക്യരാഷ്ട്ര സഭയെപ്പോലും മുക്കിക്കളയാൻ കെല്പുള്ളതും, മനുഷ്യരാശിയുടെ പകുതിയിലേറെപ്പേരുടെ പ്രാതിനിദ്ധ്യമുള്ളതുമായ ചേരിചേരാ പ്രസ്ഥാനത്തിന്റെ നായകത്വമാണ് ഇന്ദിരാഗാന്ധിയിൽ നിക്ഷിപ്തമായിരിക്കുന്നതു്. വിദേശവേദികളിൽ ഇന്ത്യയുടെ ശബ്ദത്തിനു് ഇന്നു് ഇതിലൂടെ, ഭൂമിയിൽപ്പാതി നൽകിയ ആധികാരികത്വം കൈവന്നിരിക്കുകയാണ്. ലോകമഹായുദ്ധങ്ങൾ രണ്ടു കണ്ടിട്ടും ചേരിതിരിഞ്ഞുനിന്നു ഗോഗ്വാ വിളിക്കുന്ന വൻശക്തിപ്പരിഷകൾക്കിടയിൽക്കൂടി, സ്വാതന്ത്ര്യം ശ്വസിച്ചും അവകാശമനുഭവിച്ചും സമാധാനമാശിച്ചും നടന്നുപോകാൻ നൂറെറാന്നു രാജ്യങ്ങൾക്കുള്ള അധികാരത്തിന്റെ കസ്റ്റോഡിയനാണ് ഇന്നു് ഇന്ദിര. കുരുക്ഷേത്രയുദ്ധത്തിൽ കൃഷ്ണനെപ്പോലെ പെരുമാറാനുള്ള ഒരു ചരിത്രനിയോഗമെന്നവണ്ണം ഇതു വന്നിരിക്കുന്നു.

വിജ്ഞാൻ ഭവനിൽവച്ച്, ഇന്ത്യ എക്കാലവുമോർക്കാൻ പോകുന്ന ഉജ്ജ്വല നിമിഷങ്ങളിലൊന്നിൽ ഡോ. ഫിഡൽ കാസ്ട്രോയിൽ നിന്നാണ് ഇന്ദിരാഗാന്ധി ഈ അവകാശമേറെറടുത്തതു്. ഓർക്കുക, ഭൂമിയുടെ ഹൃദയത്തിൽ ഒററപ്പെട്ടു കിടക്കുന്ന ഒരു ചോരത്തുള്ളിയാണ് ഫിഡൽ. ലോകത്തിന്റെ പ്രിയപ്പെട്ട ഫിഡലിന്റെ ഹൃദയത്തിൽ നിന്നു്, ഇന്ത്യയുടെ പ്രിയദർശിനിയായ ഇന്ദിരയുടെ ഹൃദയത്തിലേക്കുള്ള ദൂരം. പക്ഷേ, ഞങ്ങൾക്ക് ഓർക്കാതിരിക്കാനാവുന്നില്ല.

ചേരിചേരായ്മ ഒരു വിദേശനയമാണ്. ഒരു രാജ്യത്തിന്റെ വിദേശനയം, അതിന്റെ ആഭ്യന്തര നയങ്ങളുടെ പ്രതിഫലനത്തിന്റെ പ്രസരണവുമാണ്. എന്നാൽ, ആഭ്യന്തരമായി ഒരു അവസരവാദ രാഷ്ട്രീയത്തിന്റെ ബലിമൃഗമാണ് ഇന്നു് ഇന്ത്യ. ഈ നാട്ടിലെ എല്ലാ കുരുക്ഷേത്രങ്ങളും കൗരവന്മാരുടെ കളിനിലമായി മാറിയിരിക്കുന്നു. ഇന്നു് ലോകത്തു് ജീവിക്കുന്ന ഇന്ത്യയെ നയിക്കുന്നതു് ഇന്ദിരാഗാന്ധിയാണെങ്കിൽ, ആ ഇന്ദിരാഗാന്ധിക്ക് എങ്ങനെ ചേരിചേരാരാഷ്ട്രങ്ങളെ തെളിച്ചുകൊണ്ടു പോകാൻ കഴിയും? അർത്ഥപൂർണ്ണമായി ആലിംഗനം ചെയ്തുകൊണ്ട് കാസ്ട്രോ കൈമാറിയ അവകാശം കൈകാര്യം ചെയ്യാൻ ഇന്ദിര ഒരു പുതുജന്മം കൈക്കൊള്ളുമോ? നൂറെറാന്നു ചേരിചേരാരാഷ്ട്രങ്ങൾ ഇന്ദിരയോടു് ഒരർത്ഥത്തിൽ അതും ആവശ്യപ്പെടുന്നുണ്ട്. ഇന്ദിര കൈനീട്ടിയപ്പോൾ കാസ്ട്രോ കൈയല്ല നീട്ടിയതു്; ഹൃദയമാണ് നീട്ടിയതു്.

അതിനാൽ ഒന്നുകൂടി ഓർക്കുക: നൂറെറാന്നു രാഷ്ട്രങ്ങളുടെ ഹൃദയമാണ് ഫിഡൽ കാസ്ട്രോ ഇന്ദിരാഗാന്ധിയുടെ കൈകളിൽ ഏല്പിച്ചതു്. ഈ നല്ല മുഹൂർത്തത്തെ നല്ലതായിത്തന്നെ ചരിത്രത്തിനു കൈമാറുക.



1818—1883

**ആ**ധുനികലോകത്തിന്റെ ശില്പികളായി എണ്ണപ്പെടേണ്ടവർ പ്രധാനമായും നാലേ നാലു പേരാണ്. ഡാർവിൻ, മാർക്സ്, ഫ്രോയ്ഡ്, ഐൻസ്റ്റൈൻ. നാലുപേരും നാലു തുറയിൽ പ്രവർത്തിച്ച് മനുഷ്യലോകത്തിന്റെ മാറ്റും മൂല്യവും വികസിതമാക്കി. ഇവർ നാലും എന്തുചെയ്തുവെന്ന് എണ്ണിപ്പറയേണ്ട ആവശ്യമില്ലാത്തവിധം, ആധുനിക മനുഷ്യസംസ്കാരത്തിന്റെ അതിപ്രധാന ഘടകങ്ങളായിത്തീർന്നിരിക്കുന്നു. എങ്കിലും...

കാറൽ മാർക്സ്, മനുഷ്യചരിത്രത്തിന് ഈടും ഉൾക്കാഴ്ചയും നൽകി. മനുഷ്യന് പുതിയ ഒരു നട്ടെല്ലും. അര നൂററാണ്ടോളം നീണ്ടുനിന്നതും ത്യാഗപൂർണ്ണവുമായ അന്വേഷണത്തിന്റെ ഫലമായിരുന്നു മാർക്സ് സംഭാവനചെയ്ത ദർശനം.

മാർക്സിയൻ വിപ്ലവദർശനത്തിന്റെ കാതൽ, കമ്മ്യൂണിസ്ററു മാനിഫെസ്റ്റോയുടെ അവസാനത്തിൽ അസന്ദിഗ്ദ്ധമായി ഇങ്ങനെ വ്യക്തമാക്കിയിരിക്കുന്നു:

"രാഷ്ട്രീയാധികാരം എന്നുവച്ചാൽ ഒരു വർഗ്ഗത്തിന് മററൊരു വർഗ്ഗത്തെ മർദ്ദിക്കാനുള്ള സംഘടിതാധികാരമാണ്. മുതലാളികളുമായുള്ള മത്സരത്തിനിടയിൽ തൊഴിലാളികൾ സ്വയം ഒരു വർഗ്ഗമായിത്തീരുകയാണെങ്കിൽ, വിപ്ലവമാർഗ്ഗത്തിലൂടെ സ്വയം ഭരണവർഗ്ഗമായിത്തീരുകയും അങ്ങനെ ശക്തിയുപയോഗിച്ച് പഴയ ഉല്പാദനബന്ധങ്ങളെ തുത്തുമാററുകയും ചെയ്യുകയാണെങ്കിൽ, അപ്പോൾ വർഗ്ഗവൈരുദ്ധ്യങ്ങളും പൊതുവെ വർഗ്ഗങ്ങളും ഇല്ലാതാകും. അങ്ങനെ വർഗ്ഗമെന്നനിലയ്ക്ക് അതിന്റെതന്നെ മേധാവിത്തവും തൊഴിലാളിവർഗ്ഗം ഇല്ലാതാക്കും. അന്നേരം വർഗ്ഗങ്ങളും, വർഗ്ഗവൈരുദ്ധ്യങ്ങളുമുള്ള പഴയ ബൂർഷ്വാസമുദായത്തിന്റെ സ്ഥാനത്ത്, ഓരോരുത്തന്റെയും സ്വതന്ത്രവികാസമെന്നതു് എല്ലാവരുടെയും സ്വതന്ത്രവികാസത്തിന്റെ ഉപാധിയായ ഒരു കൂട്ടായ്മ നിലവിൽ വരികയും ചെയ്യും."

യാതൊരു പ്രതിബന്ധത്തിനു മുമ്പിലും മുട്ടുമടക്കാതെ, യാതൊരധീശശക്തിയെയും അംഗീകരിക്കാതെ, താൻ നേടിയെടുത്ത അറിവിന്റെ ഫലങ്ങൾ അപ്പാടും ഭാവി തലമുറയ്ക്ക് നൽകി, മാർക്സ് മൺമറഞ്ഞിട്ട് ഈ മാർച്ച് 14-ന് ഒരു നൂററാണ്ടു തികയുന്നു. ത്യാഗമെന്തെന്ന് ആധുനികലോകത്തെ പഠിപ്പിച്ച ആ മഹാചാര്യനെ അനുസ്മരിക്കുകയാണ് അടുത്ത താളുകളിൽ. മാർക്സിയൻ ദർശനമൊന്നും ഇവിടെ ചർച്ചചെയ്യുന്നില്ല. മനുഷ്യവംശത്തിനുവേണ്ടിത്തന്നെ ഹോമിച്ച ആ മഹാമനുഷ്യന്റെ ജീവിതം അപ്പാടെ ഒരു നീണ്ട യാതനയായിരുന്നു. അതു മാത്രമേ ദർശനങ്ങൾ മറന്ന ഇന്നത്തെ ലോകത്തിനായി ഇവിടെ പറയാനുള്ളൂ.

# സർഗ്ഗപ്രതിഭയുടെ സാക്ഷാത്കാരം

## എം. ഗോവിന്ദൻ

**മ**രിച്ചാൽ ചിലർ വെറും മണ്ണായ്മാറുന്നു. വേറെ ചിലർ വെണ്ണീറാകുന്നു. ചുരുക്കംപേരോ, മിത്തായി രൂപാന്തരം പ്രാപിച്ച് മരിച്ചപില്ലാട്ട്, ജീവിച്ചതിനേക്കാൾ ശക്തിയും വ്യക്തിത്വവും നേടുന്നു. ഇവരുടെ തുക മനുഷ്യചരിത്രത്തിലുടനീളം വിരളമാണ്. മാർക്സ് ഒടുവിലത്തെ കൂട്ടത്തിൽ പെടുന്നു.

കെട്ടിച്ചമച്ച കഥയെന്ന കുറുകിയ അർത്ഥമല്ല ഇവിടെ മിത്ത് എന്നാൽ. ഭൗതികരൂപം അപ്രത്യക്ഷമായിട്ടും, അതിൽനിന്ന് പ്രസരിച്ച ആശയങ്ങളുടെയും സങ്കല്പങ്ങളുടെയും ചൈതന്യവത്തായ പ്രകാശവും ആ പ്രകാശം ജനകോടികളുടെഹൃദയങ്ങളിൽ വേരോടി വികസിക്കുന്ന വിസ്മയവുമാണ്, പ്രകൃതത്തിൽ മിത്ത്. ഭൗതികമായി ഉള്ളതല്ല; എന്നാൽ അതിനേക്കാൾ ഊക്കും സർഗ്ഗചൈതന്യവുമുള്ളതു്.

മാർക്സ് മരിച്ചിട്ട് തികച്ചും നൂററാണ്ടൊന്നു തീർന്നു. ലണ്ടനിലെ ഹൈഗേററ് സെമിത്തേരിയിൽ അദ്ദേഹത്തിന്റെ ശവസംസ്കാരകർമ്മത്തിൽ ഒട്ടാകെ പങ്കെടുത്തതു് പതിനൊന്നു പേരാണത്രേ. ലോകം കണ്ടതിൽവച്ചേററവും പ്രഗല്ഭമതിയായൊരാൾക്കു് അന്ത്യോപചാരങ്ങളർപ്പിക്കാൻ കുടുംബക്കാരും കൈവിരലിലെണ്ണാവുന്ന സുഹൃത്തുക്കളും മാത്രം. എന്നാൽ മരിച്ച മാർക്സിന്റെ ആശയങ്ങൾ എതിരായും അനുകൂലമായും കൊണ്ടാടുന്നവരുടെ സംഖ്യ ഇന്ന് കോടിക്കണക്കിലാണ്. എവിടെയെവിടെ മനുഷ്യരുണ്ടോ അവിടെയൊക്കെ ഇപ്പോൾ മാർക്സിന്റെ സാന്നിദ്ധ്യവുമുണ്ടു്. മനുഷ്യർക്കിടയിൽ മതപ്രവാചകന്മാർക്കൊഴികെ മററാർക്കും കൈവരിക്കാൻ കഴിയാത്ത അദ്ഭുതം.

അല്ല, തന്റെ രീതിയിൽ മാർക്സും ഒരു പ്രവാചകൻ തന്നെ. അല്ലെന്നെന്തിനു പറയണം. മഹാപ്രസ്ഥാനത്തിനു മാർഗ്ഗദർശനം നൽകിയവരാരും പ്രവാചകർ തന്നെ. ഇപ്പോൾ, ഇവിടെ, ഇതു്—മാർക്സിന്റെ സ്വർഗ്ഗസ്വരൂപം. ദൈവപുത്രനായ ക്രിസ്തു ദൈവരാജ്യം (Kingdom of God) വിളംബരം ചെയ്തു. മനുഷ്യപുത്രൻ മാത്രമായ മാർക്സ് മനുഷ്യരാജ്യം (Kingdom of Man) പ്രഖ്യാപിച്ചു. തന്റെ കാഴ്ചപ്പാടിലുള്ള ലോകവ്യവസ്ഥയെ 'കോ-ഓപ്പറേറീവ്' കോമൺവെൽത്ത്, കമ്മ്യൂണിസ്റ്റ് സമുദായം എന്നെല്ലാം മാർക്സ് വിളിക്കുകയുണ്ടായി. "ഓരോരുത്തന്റെയും വികാസത്തിന്റെ അടിസ്ഥാനത്തിൽ എല്ലാവരുടെയും വികാസം," മാർക്സ് കണ്ട സമൂഹത്തിന്റെ അന്തഃസത്ത ഇതാണ്.

മാർക്സ് സ്വന്തം ജീവിതത്തിൽ മുറുകെപ്പിടിച്ച നാലു് പ്രമാണങ്ങൾ:

1. മനുഷ്യന്റേതായ യാതൊന്നും എനിക്ക് അന്യമല്ലെന്ന് ഞാൻ കരുതുന്നു.
2 എല്ലാററിനെക്കുറിച്ചും സന്ദേഹമുള്ളവരായിരിക്കണം.
3. ആളുകൾ എന്തെങ്കിലും പറഞ്ഞോട്ടെ. നിങ്ങൾ നിങ്ങളുടെ വഴിക്ക് പോവുക.
4. മനുഷ്യവർഗ്ഗത്തിന്റെ വേരു് മനുഷ്യനാകുന്നു.

ഒരുവിഷയത്തെസംബന്ധിച്ചും ഉപരിപ്ലവമായി തൊട്ടുനോക്കി ചിക്കിച്ചിനയ്ക്കുലായിരുന്നില്ല മാർക്സ് അവലംബിച്ച അന്വേഷണരീതി. എന്തിന്റെയും വേരു് കണ്ടെത്തും വരെ അദ്ദേഹം അന്വേഷണം തുടർന്നു. മാർക്സിന്റെ ആശയാദർശങ്ങളും സങ്കല്പങ്ങളും രൂപപ്പെടുത്തുന്നതിന് ഈ മാർഗ്ഗം സവിശേഷമായി ഉപകരിച്ചിട്ടുണ്ടു്. മററു പല ചിന്തകന്മാരിൽനിന്നും അദ്ദേഹത്തെ വേർപെടുത്തുന്നതു് വേരുവരെ ചുഴിഞ്ഞുചെല്ലുവാനുള്ള അദ്ദേഹത്തിന്റെ വാശിയും സന്നദ്ധതയുമാണ്. മേധാശക്തിയെ മഥിച്ച് ആശയങ്ങളുടെ അമൃതു സംഭരിച്ച സർഗ്ഗധനനാണ് മാർക്സ്. കമ്മ്യൂണിസ്റ്റ് തത്ത്വസംഹിത സമന്വയരൂപത്തിൽ ആവിഷ്ക്കരിക്കുന്നതിന് മാർക്സ് ഉപയോഗപ്പെടുത്തിയ ചിന്താരീതിയെ റാഡിക്കലിസമെന്നു വിശേഷിപ്പിക്കാം. (റാഡിക്കൽ എന്നാൽ വേരോളം ചെല്ലുന്ന എന്നാണർത്ഥം.)

മാർക്സ്, മനുഷ്യവർഗ്ഗത്തിന്റെ വേരു് മനുഷ്യനാണെന്നു നിർവ്വചിച്ചതു് വ്യക്തിത്വത്തെ ഒററപ്പെടുത്തിയെടുത്തു് പൊക്കിക്കാട്ടാനല്ല. മാർക്സിന്റെ സങ്കല്പത്തിൽ ഒററപ്പെട്ട വ്യക്തി എന്നൊന്നില്ല. മനുഷ്യൻ ഉപകരണമല്ല ലക്ഷ്യമാണെന്ന ആശയമാണ് ഉയർത്തിക്കാണിച്ചതു്. ചരിത്രത്തിലുടനീളം ശക്തിയായി വർത്തിക്കുന്ന, പരിവർത്തനരൂപിയായി പ്രസരിക്കുന്ന ഒരാദിരൂപമാണ് വേരായ ഈ മനുഷ്യൻ. സ്വന്തം ലോകം സൃഷ്ടിക്കുന്ന വിശ്വകർമ്മാവ്. മനുഷ്യൻ അവന്റെ ലോകം നിർമ്മിക്കുന്നുവെന്നു്

മാർക്സ്: മരണത്തിനു് ഒരുകൊല്ലം മുമ്പെടുത്ത ചിത്രം



അദ്ദേഹം പലേടത്തും എടുത്തുപറഞ്ഞിട്ടുണ്ട്. മാർക്സിനു മുമ്പും ചിലരിങ്ങനെ പ്രസ്താവിച്ചിട്ടില്ലെന്നു പറഞ്ഞുകൂടാ. മാർക്സിന്റെ സവിശേഷ സംഭാവനയായി കാണേണ്ടതു് മനുഷ്യൻ തന്റെ വിധിയുടെ വിധാതാവാകുന്നതു് എങ്ങനെയെന്ന സങ്കല്പത്തിലാണ്. ചരിത്രത്തിന്റെ ഓരോ ദശാസന്ധിയിൽ ഉറയൂരുന്ന സർപ്പമാണ് മനുഷ്യനെന്ന് ഒരിടത്തു് മാർക്സ് പ്രസ്താവിച്ചിട്ടുണ്ട്.



മാർക്സ് ചരിത്രത്തിന് പുതിയ ഉൾക്കാഴ്ച നൽകുകയുണ്ടായി. മാറ്റത്തിന്റെ നിയാമകശക്തിയായുള്ളതു് ഉല്പാദന സങ്കേതങ്ങളിൽ വരുന്ന വിപ്ലവമാണെന്ന് അദ്ദേഹം സമർത്ഥിച്ചു. മഴുവിന് മഴുവിന്റെകാലം. കൊഴുവിന് കൊഴുവിന്റെ കാലം. ആവിക്കു് അതിന്റെ കാലം. വിദ്യുച്ഛക്തിക്ക് അതിന്റെ കാലം. അണുശക്തിക്ക് അതിന്റെ കാലം. അങ്ങനെ പോകുന്നു ഉല്പാദന വിദ്യയുടെ വികസനം. ഈ കാലത്തിൽ സ്ഥലവും സമുദായവും അതിലെ മനുഷ്യരും ഉൾപ്പെടുന്നു. പ്രകൃതിയുടെ പശ്ചാത്തലത്തിൽ നിന്നാണ് ഇവയെല്ലാം ഉരുവാക്കിയെടുക്കുന്നതെങ്കിലും ആ പ്രക്രിയയ്ക്കു് മുഴുവനും ഉത്തരവാദി മനുഷ്യനാണ്. ഓരോ കാലത്തിനും അതതിന്റേതായ അടിമത്തവുമുണ്ട്. അടിമയും കർഷകനും വ്യവസായത്തൊഴിലാളിയും മറ്റും.

മാർക്സിസത്തെ രൂപപ്പെടുത്തിയ മൂന്നു പ്രധാന ഘടകങ്ങൾ ജർമ്മൻ ഫിലോസഫി, ഇംഗ്ലീഷ് പൊളിറ്റിക്കൽ എക്കോണമി, ഫ്രഞ്ച് സോഷ്യലിസം എന്നിവയാണെന്ന് 1914-ൽ ലെനിൻ എടുത്തു പറഞ്ഞിട്ടുണ്ട്. എന്നാൽ, മാർക്സിന്റേതായ മാർക്സിസം ഈ മൂന്നിലൊതുങ്ങിക്കൂടുന്നില്ല. രണ്ട് ഘടകങ്ങൾകൂടെ മാർക്സിസത്തിന്റെ ചേരുവയിൽ ഉൾപ്പെടുന്നുണ്ട്. അവ ഏറ്റക്കുറെ അബോധമായി അദ്ദേഹത്തിൽ പ്രവർത്തിച്ച സെമറ്റിക് പാരമ്പര്യമാണ്. അതാണ് ഒരു രാഷ്ട്രീയ നേതാവിൽനിന്നും വളർന്ന് ഒരു പ്രവാചകനോളമെത്താൻ മാർക്സിനെ സഹായിച്ചതു്. മറ്റൊന്ന്, യൂറോപ്പിലെ നവോത്ഥാനഫലമായി കണ്ടെത്തിയ ഗ്രീക്ക് സംസ്കാരവും മിത്തുകളുമാണ്. ഒരെഴുത്തുകാരനെന്ന നിലയ്ക്കു് മാർക്സിന്റെ ശക്തി പ്രദാനം ചെയ്തതു് സെമറ്റിക് ശൈലിയും മിത്തുകളുടെ ശക്തിയുമാണ്. നവോത്ഥാനകാലസങ്കല്പത്തിനനുസരിച്ച ഒരു സമ്പൂർണ്ണമനുഷ്യനായിരുന്നു കാറൽ മാർക്സ്. മനുഷ്യന്റേതായ യാതൊന്നും തനിക്ക് അന്യമല്ലെന്ന് ഊന്നിപ്പറഞ്ഞ ഒരാൾക്ക് അങ്ങനെയല്ലാതെ വരാൻ നിവൃത്തിയില്ലല്ലോ. സമഗ്ര മനുഷ്യ (Total Man)ന്റെ അവതാരമാണ് മാർക്സ് കമ്മ്യൂണിസ്റ്റ് സമുദായത്തിൽ കാണുന്നതു്. ശരിക്കും മനുഷ്യൻ മനുഷ്യനാകുന്നതു് വർഗ്ഗരഹിത സമുദായത്തിലാണെന്ന് അദ്ദേഹം ഉദ്ഘോഷിച്ചു. അതുവരെയുള്ളതെല്ലാം പുരാചരിത്രമാണെന്നും. എല്ലാ പ്രവാചകന്മാരും മുൻപ്രവാചകന്മാരെയും അവതാരങ്ങളെയും വാഴ്ത്തിപ്പറഞ്ഞപ്പോൾ കാറൽ മാർക്സ് എന്ന പ്രവാചകൻ ഭാവിയിൽ അവതരിക്കാനിരിക്കുന്ന പൂർണ്ണമനുഷ്യന്റെ വരവിന് വഴിയും മൊഴിയും ഒരുക്കിക്കൊടുത്തു. മനുഷ്യചരിത്രത്തിൽ കാറൽമാർക്സിന്റെ സ്ഥാനമിതാണ്.

ബൂർഷ്വാസമുദായത്തിൽ ഉള്ളവരും ഇല്ലാത്തവരുമായ രണ്ടു വർഗ്ഗങ്ങൾ പൊതുവെ നിലനിൽക്കുന്നതുപോലെ, ആ സമുദായത്തിൽ ജനിച്ചുവളർന്ന് ജീവിച്ച മാർക്സിന്റെ അസ്തിത്വത്തിലും സത്തയിലും രണ്ട് വ്യക്തിത്വങ്ങളുണ്ടായിരുന്നു. രണ്ട് മാർക്സുമാർ എന്നുതന്നെ പറയാം. ഒന്ന്, ആ സമുദായത്തിന്റെ അടിമയാവാതെ, എന്നാൽ അതേ സമയത്തു് ദുരിതങ്ങളെല്ലാം അനുഭവിക്കേണ്ടിവന്ന മനുഷ്യനായ മാർക്സ്. ആറ് സന്താനങ്ങളിൽ മൂന്നിനെയും പൊറുതികെട്ട വറുതിമൂലം സന്ത്യജിക്കേണ്ടിവന്ന പാവപ്പെട്ട പിതാവ്. പതിനേഴാം വയസ്സുമുതൽ പ്രേമബദ്ധനായി പ്രേമക്കവിതകളെഴുതിയും മധുരസ്വപ്നങ്ങൾ വിരിയുന്ന കത്തുകൾസമർപ്പിച്ചും വിവാഹത്തിനുമുമ്പ് ഏഴുകൊല്ലത്തോളം, വയസ്സിലും സാമൂഹ്യസാമ്പത്തിക സ്റ്റാറ്റസ്സിലും തന്നേക്കാൾ മേൽക്കിടയിൽ നിന്ന കാമുകിയെ ഏഴുകൊല്ലം കാത്തിരുത്തിയ കാറൽ മാർക്സ്. അക്കാലത്തു് ഏറ്റവും സുന്ദരിയായ ഒരു സ്ത്രീയായിരുന്നു ജെന്നി. മാർക്സിനെ മനസ്സിലാക്കത്തക്ക മനസ്സാന്നിദ്ധ്യമുള്ളവളും. മാർക്സിന്റെ സഹധർമ്മിണിയും സഹകർമ്മിണിയുമാവാൻ തുനിഞ്ഞിറങ്ങിയ ജെന്നി. കുടുംബജീവിതത്തിൽ അവർക്കുണ്ടായ ദുരന്തങ്ങൾ ബൂർഷ്വാസമ്പ്രദായത്തിന്റെ ശാപമായിരുന്നു. ഇതെല്ലാമറിഞ്ഞും കാറൽമാർക്സ് പലപ്പോഴും കുടുംബത്തിൽ തന്റെ ഭാര്യയ്ക്കെതിരായി പൊട്ടിത്തെറിച്ചിട്ടുണ്ടെന്നു വ്യക്തം. താൻ ഇടപെടുന്ന പ്രവർത്തനം ചെയ്യാനൊരുങ്ങിയ ഒരാൾ കല്യാണം കഴിക്കുന്നതുതന്നെ പിശകാണെന്നു പ്രസ്താവിച്ച മാർക്സ് പശ്ചാത്താപത്തോടുകൂടിയല്ല അങ്ങനെ പ്രസ്താവിച്ചതു്—പൊറുതിമുട്ടിയ ചില നിമിഷങ്ങളിലാണ്. മാർക്സിന് സ്വന്തം വീടും നാടുമില്ലായിരുന്നു. പിറന്ന നാട്ടിൽനിന്ന് അന്നേ പുറന്തള്ളപ്പെട്ടു. അവിടത്തെ പൗരത്വം അദ്ദേഹം ഉപേക്ഷിക്കുകയും ചെയ്തു. മറ്റെങ്ങും ചെന്നുതങ്ങി എന്തെങ്കിലും ചെയ്യാൻ തുടങ്ങുമ്പോൾ നാടുവിടാനുള്ള ഉത്തരവുമായി പൊലീസ് ഉദ്യോഗസ്ഥന്മാർ പിറകേക്കൂടി. പോയ നാടുകളിൽ നിന്നൊക്കെ ഓടേണ്ടിവന്ന മാർക്സിന്റെ സഞ്ചാരക്രമം സാഹസികമെന്നപോലെ സഹതാപാർഹവുമാണ്. ഇതൊക്കെ സഹിച്ചിട്ടും കുഞ്ഞുകുട്ടികളെയും കുടുംബത്തെയുംകൂട്ടി, ഈജിപ്റ്റിൽ ഫറവോന്റെ ദുർഭരണത്തിൽ ആദിയഹൂദന്മാർ അലഞ്ഞുനടന്നപോലെ ജൂതമതം നിരസിച്ച കാറൽമാർക്സിന് തെണ്ടിത്തിരിയേണ്ടിവന്നു. ഒടുവിൽ അഭയം കണ്ടതു് ലണ്ടനിലാണ്. ലണ്ടനിൽ നിന്ന് മാർക്സിനെ പുറത്താക്കണമെന്ന് ജർമ്മൻ ഗവണ്മെന്റ് ബ്രിട്ടീഷ് ഗവണ്മെന്റിന് കത്തെഴുതാഞ്ഞിട്ടല്ല. അങ്ങനെയൊരാളെ പുറത്താക്കാൻ ഇംഗ്ലണ്ടിൽ നിയമമില്ലാ എന്ന് ബ്രിട്ടീഷധികൃതന്മാർ മറുപടി അയച്ചതും ഇവിടെ പറയുന്നതു് നല്ലതാണ്.

യൂറോപ്യൻ കോയ്മകളുടെ നായാട്ടിൽ സഹികെട്ട്, ഇംഗ്ലണ്ടിൽ ചെന്നപ്പോൾ തന്റെ ആയുഷ്കാലം മുഴുവൻ പിന്നീട് അവിടെ ചെലവഴിക്കുമെന്ന് മാർക്സ് വിചാരിച്ചതേയില്ല. സംഭവിച്ചതു് അങ്ങനെയാണ്. ലണ്ടനിലെ മാർക്സിന്റെജീവിതം ഭൗതികമായി കടുത്ത പ്രാരബ്ധവും കഷ്ടപ്പാടും നിറഞ്ഞതായിരുന്നു. ഇതിൽനിന്നെല്ലാം മരുഭൂമിയിലെ ഒരു പച്ച പ്രദേശംപോലെ അദ്ദേഹം രക്ഷകണ്ടെത്തിയതു് ബ്രിട്ടീഷ് മ്യൂസിയത്തിലാണ്. ബ്രിട്ടീഷ് ഗവണ്മെന്റ് മാർക്സിനെ പുറത്താക്കിയെങ്കിൽ എന്തു സംഭവിക്കുമായിരുന്നു. ഇപ്പോൾ ഇതു് അന്വേഷിക്കുന്നതിൽ അർത്ഥമില്ല. എങ്കിലും ആ അന്വേഷണം രസകരമായ പല ചോദ്യങ്ങളും ഉയർത്തുന്നുണ്ട്. ബ്രിട്ടനിൽ ബൂർഷ്വാ സമ്പ്രദായം ഇല്ലാഞ്ഞിട്ടല്ല. പക്ഷേ, അവിടെ മറ്റേതു് ബൂർഷ്വാ സ്റ്റേറ്റിനേക്കാളും ജനാധിപത്യ സ്വാതന്ത്ര്യമുണ്ടായിരുന്നുവെന്നതാണ് വാസ്തവം. ഈ സംഗതി ചരിത്രത്തിലെ നിയമമല്ല, ആകസ്മിക (Accident) സംഭവമാണ്. ചരിത്രത്തിൽ അത്തരം ആകസ്മിക സംഭവങ്ങൾ ഉണ്ടാകുമെന്ന് മാർക്സ് തന്നെ എടുത്തു പറഞ്ഞിട്ടുണ്ട്. ജീവിതകാലം മുഴുവൻ ബൂർഷ്വാസമുദായത്തിന്റെ ബലിവസ്തുവായിരുന്നു കാറൽമാർക്സ്.

മാർക്സിന്റെ അസ്തിത്വത്തിൽ ഒരംശം ബലിവസ്തുവും (victim) മറ്റേതു്, വിഷണ്ണറിയുമായിരുന്നു. ബൂർഷ്വാ സമുദായത്തിന്റെ അപ്പുറത്തുള്ള കാര്യങ്ങളായിരുന്നു അദ്ദേഹത്തിനു് പ്രിയങ്കരമായിരുന്നതു്. ഈ വിശിഷ്ട കാഴ്ചപ്പാടാണ് ജീവിതത്തിലെ ദുസ്സഹ വേദനകൾ കുടിച്ചിറക്കാൻ അദ്ദേഹത്തെ സഹായിച്ചതു്. വിഷണറിയായ മാർക്സ് ഒരു തലത്തിൽ കാല്പനികനും സ്വപ്നജീവിയുമായിരുന്നു. പരാജയപ്പെട്ട രാഷ്ട്രീയ വിപ്ലവങ്ങളുടെ ചുടലപ്പറമ്പിൽ ജീവിച്ചിരിക്കേതന്നെ മഹത്തും അഖിലലോകസ്പർശിയും മനുഷ്യന്റെ വിധിയെ ആകമാനം തിരുത്തുന്നതുമായ ഒരു മഹാവിപ്ലവത്തെ കിനാവുകണ്ടു. ആ കിനാവ് നിനവും നിറവും നിത്യവുമാക്കാൻ കർമ്മനിരതനാവുകയും ചെയ്തു. സാധാരണ മനുഷ്യനെ സംബന്ധിച്ചിടത്തോളം, എന്തിന് നാം അഭിവന്ദ്യരായിക്കരുതുന്ന നേതാക്കന്മാരെയും ആചാര്യന്മാരെയുംസംബന്ധിച്ചിടത്തോളവും അപ്രസക്തവും അനഭിലഷണീയവുമാണ് മാർക്സിന്റെ ഈ പ്രകൃതം, സാക്ഷാൽ മാർക്സ് ഇതാണ്. ജീവിച്ചിരുന്ന കാലത്തും മരിച്ച പിമ്പാടും. മരണം ജീവിതകാലത്തെ വേദനകൾ വെളിച്ചമാക്കിമാറ്റുകയാണ് ചെയ്തതു്.



യുവാവായ മാർക്സ്: ഒരു ഛായാചിത്രം





മാർക്സും അദ്ദേഹത്തിന്റെ പെൺമക്കളും എംഗൽസും

മനുഷ്യൻ ചുറ്റുപാടുകളുടെ ഉല്പന്നമാണെന്ന് വിശ്വസിച്ചപോലെ ചുറ്റുപാടുകളെ മാറ്റുന്നതു് മനുഷ്യനാണെന്നും ജനം അറിഞ്ഞു. വെറുതെ ആർക്കും ഒന്നും മാറ്റാൻ സാധിക്കുകയില്ല. അവക്തിന് അഭ്യാസവും തത്ത്വദീക്ഷയും ആവശ്യമാണ്. പഠിപ്പിക്കുന്നവൻതന്നെ പഠിക്കണം എന്ന് മാർക്സ് എടുത്തുപറഞ്ഞിട്ടുണ്ട്. "ഇതേവരെയുള്ള തത്ത്വചിന്തകന്മാർ ലോകത്തെ പലതരത്തിലും വ്യാഖ്യാനിക്കുക മാത്രമേ ചെയ്തിട്ടുള്ളൂ. കേന്ദ്രബിന്ദു ലോകത്തെ മാറ്റുകയാണ്." ഈ വരി പലതരം ചർച്ചയ്ക്കും വഴിവച്ചിട്ടുണ്ട്. ആന്തരാർത്ഥത്തിൽ തത്ത്വചിന്തകന്മാർ ഇതേവരെ വ്യാഖ്യാനിക്കുകയേ ചെയ്തിട്ടുള്ളൂ എന്ന സങ്കല്പം നൂറുശതമാനം ശരിയാവണമെന്നില്ല. ഓരോ വ്യാഖ്യാനവും മാറ്റങ്ങൾക്കിടവരുത്തിയിട്ടുണ്ട്. മാർക്സ് ഇവിടെ ഉദ്ദേശിക്കുന്നതു്, ഒരു പുതിയ മാറ്റത്തിന് ഒരു പുതിയ ഫിലോസഫി ആവശ്യമാണെന്ന കൂടിയാണ്. ഈ ഫിലോസഫി രൂപപ്പെടുത്തുന്നതിൽ തത്ത്വചിന്തകന്മാർക്ക് വലിയ പങ്കുണ്ടെന്ന അതേ ആശയവും ഇവിടെയുണ്ട്. മാർക്സിന്റെ ഈ സങ്കല്പത്തിൽ, പ്ലേറ്റോണിക്ക് തത്ത്വത്തിന്റെ സ്വാധീനമില്ലെന്നും പറഞ്ഞുകൂടാ. തത്ത്വചിന്തകന്മാരാവണം ആദർശഭരണാധികാരികൾ എന്ന വാദം പ്ലേറ്റോ തന്റെ യൂട്ടോപ്യയായ 'റിപ്പബ്ലിക്കി'ൽ ഉന്നയി

## ജീവിതത്തിലും മരണത്തിലും

**മാ**ർക്സിന് ആകെ ആറ് മക്കളുണ്ടായിരുന്നതിൽ മൂന്നുപേരും നന്നെ ചെറുപ്പത്തിൽ മരിച്ചു. കാരണം കടുത്ത ദാരിദ്ര്യംതന്നെ. ജീവിച്ചിരുന്നവരിലും അതിന്റെ ആഘാതം കുറച്ചല്ല പരിക്കേല്പിച്ചതു് മാനസികമായും ശാരീരികമായും. മാർക്സ് മരിക്കുന്നതിനു മുമ്പുതന്നെ മാർക്സിന്റെ ഭാര്യ മരിച്ചു. മൂത്ത മകളും. മാർക്സിന്റെ മരണം കഴിഞ്ഞപ്പോൾ എംഗൽസ് മാർക്സിന്റെ ഒടുക്കത്തെ മകളോട് പറഞ്ഞുവത്രേ: "മൂറും മരിച്ചിരിക്കുന്നു." മക്കളും സ്നേഹിതന്മാരും കാറൽ മാർക്സിനെ 'മൂർ'എന്ന പേരിലാണ് വിളിക്കുക. ജെന്നി മാർക്സ് മരിക്കുമ്പോൾ കാറൽമാർക്സും രോഗാതുരനായിക്കിടക്കുകയായിരുന്നു. ജെന്നിയുടെ അവസാനത്തെവാക്ക്; "കാറൽ, എന്റെ ശക്തി വാർന്നുപോകുന്നു."

മാർക്സിന്റെ മരണശേഷവും ദുരിതശതങ്ങൾ ആ കുടുംബത്തിൽ പ്രതികാരബുദ്ധിയെന്നോണം തുടർന്നു പോന്നു. മാർക്സിന്റെ രണ്ടാമത്തെ മകൾ ലോറയും ഭർത്താവും 1914-ൽ ആത്മഹത്യചെയ്തു. അതിനുമുമ്പുതന്നെ ഇളയ മകൾ എലീനർ വിഷംകഴിച്ചു മരിച്ചിരുന്നു. ലോകത്തിൽ ഒരു വിപ്ലവകാരിയുടെയും ജീവിതം ഇത്രയും വലിയ ദുരന്തത്തിൽ കലാശിച്ചിരിക്കയില്ല. എത്രത്തോളം പ്രതിഭാസമ്പന്നനും സർഗ്ഗശീലനുമാണോ വിപ്ലവകാരി, അത്രത്തോളം ദുരന്തത്തിന്റെ ആഴവും വർദ്ധിക്കുന്നു. വിപ്ലവം തൊഴിലാക്കിയവരും വിപ്ലവം ജീവിതത്തിലെ ഉൽതൃഷ്ണയും സപര്യയുമാക്കിയവരും തമ്മിലുള്ള അന്തരം വളരെയേറെയാണ്.

മാർക്സ് ജീവിച്ചിരുന്ന കാലത്തു് വിപ്ലവം തൊഴിലാക്കി നടന്ന അക്കാലത്തു് മാർക്സിനെക്കാൾ പ്രശസ്തിയും ജനസമ്മതിയും നേടിയ നേതാക്കന്മാരെക്കുറിച്ച് നാമിപ്പോൾ ഏറെയൊന്നും കേൾക്കുന്നില്ല. വല്ലതും കേൾക്കുന്നുണ്ടെങ്കിൽ, അവരും മാർക്സുമായുള്ള ബന്ധത്തെക്കുറിച്ചുള്ള ചർച്ചകളിൽ മാത്രമേയുള്ളൂ. പ്രശസ്തിക്കു വേണ്ടിയും ജനസമ്മതിക്കു വേണ്ടിയും മാർക്സ് ഒരിക്കലും പ്രവർത്തിച്ചിട്ടില്ല. ഇതു് അദ്ദേഹത്തിന് വളരെ വെറുപ്പുള്ള കാര്യമായിരുന്നു.

ചരിത്രത്തിൽ മാർക്സിനോടുപമിക്കാവുന്ന ഒരാൾ മാർക്സ് മാത്രമായിരിക്കും. ചുഴിഞ്ഞാലോചിച്ചാൽ പ്രൊമിത്യൂസ് പോലും അദ്ദേഹത്തിന്റെ താഴേക്കിടയിൽ നിൽക്കുന്നു.

-കെ. എൻ. എസ്.

ച്ചിട്ടുണ്ടല്ലോ. ഇതൊരു ആനുഷംഗിക സമീപനമായെടുത്താൽ മതി, മാർക്സിനെ സംബന്ധിച്ചിടത്തോളം. ഈ വരിയിലൂടെ മാർക്സ് ഊന്നിപ്പറയുന്നസാരം ലോകം മാററുന്നതിന് തത്ത്വചിന്തകന്മാർക്ക് പങ്കുണ്ട്, കാരണം ലോകത്തെ മനസ്സിലാക്കാൻ തത്ത്വചിന്തകന്മാർ സഹായിക്കുന്നു. മനസ്സിലാകാത്ത ഒന്ന് ആർക്കും മാററാൻ പററില്ല. മാററുകയെന്നതു് ഒരു ക്രിയയാണ്. മാററണമെന്നുള്ളവൻ ആദ്യം മാറേണ്ടതാവശ്യമാണ്. മാററത്തിന്റെ ഒരുപാധിയാണ് മനസ്സിലാക്കൽ. തത്ത്വവും പ്രയോഗവും തമ്മിൽ ഏകപ്പെടുത്തുന്ന മാർക്സിന്റെ ദർശനം ഇവയാണ് തുടങ്ങുന്നതു്. അല്പം ഭാരതീയശൈലി ഉപയോഗിച്ചാൽ ധർമ്മത്തിന് സ്വയം നിലനില്പില്ല, അതു് കർമ്മത്തിലൂടെ ചരിച്ചുകൊണ്ടേയിരിക്കുന്നു, ദേഹി ദേഹത്തിലെന്നപോലെ.

ഇന്നത്തെ വായാടികൾ പറയുന്നതുപോലെയുള്ള മാററമല്ല മാർക്സ് ഉദ്ദേശിക്കുന്നതു്. സമൂലപരിവർത്തനമാണ്. മൗലികപ്രതിഭയിലൂടെ പ്രപഞ്ചത്തെയും മനുഷ്യനെയും മനസ്സിലാക്കി മനുഷ്യവർഗ്ഗത്തെ അപ്പേ മാററാനുള്ള ആഹ്വാനമാണ് ആ രണ്ടു വരികളിൽ തുടിച്ചുനിൽക്കുന്നതു്. ബൂർഷ്വാമൂല്യങ്ങളുടെ ധാരകളനുസരിച്ചു് താൻ ഒരു അപ്രായോഗികവാദിയാണെന്ന് മാർക്സ്തന്നെ ചിന്തിച്ചിരിക്കും. അകലത്തിൽ കാഴ്ചപ്പാടുകൾ സാദ്ധ്യമാകുകയും അതിന്റെ അടിസ്ഥാനത്തിൽ പ്രായോഗികതയ്ക്ക് യുക്തി കണ്ടെത്തുകയും ചെയ്യുതാണ് മാർക്സിന്റെ പ്രത്യേക പ്രതിഭ. നല്ല ഭക്ഷണം കൊടുക്കാനില്ലാതെ തന്റെ മക്കൾക്കു രോഗം പിടിപെടുകയും രോഗം വന്നപ്പോൾ ചികിത്സിക്കാൻ പണമില്ലാതെ അവരെ മരണത്തിനു വിടുകയും, മരിച്ചപ്പോൾ മറവുചെയ്യാൻ ശവപ്പെട്ടി വാങ്ങാൻ കഴിവില്ലാതെ ദുഃഖിക്കുകയും ചെയ്യ ഈ മനുഷ്യൻ സാധാരണ നിയമപ്രകാരം ഒരു വിസ്മയമാണെന്നു തോന്നും. ഏതോ കാലത്തു് വരാനിരിക്കുന്ന അദ്ധ്വാനിക്കുന്ന വർഗ്ഗത്തിന്റെ സമുദായത്തിലെ കുട്ടികളുടെ ആരോഗ്യമായിരുന്നു അദ്ദേഹത്തിന് കാര്യം.

മക്കളുടെ ശവം മടിയിൽവച്ച് ഏതൊരച്ഛനെപ്പോലെയും മാർക്സ് വിലപിച്ചുവെന്നതു് നേരാണ്. മകൻ മരിച്ചെന്നു്, എന്റെ തല മുഴുവൻ നരച്ചെന്നു് സ്നേഹിതനു് കത്തെഴുതിയതും മാർക്സാണ്. ഒരു ദുർബ്ബലനിമിഷത്തിൽ, റെയിൽവേ ജോലിക്ക് അപേക്ഷ അയച്ച് ഇൻറർവ്യുവിനു് പോയതും കാറൽമാർക്സാണ്. കൈയെഴുത്തുനന്നല്ല എന്നതു കൊണ്ടു് ജോലി കിട്ടിയില്ലെന്നുമാത്രം. വാസ്തവത്തിൽ, കുഴപ്പം കൈയെഴുത്തിന്റേതായിരുന്നില്ല, തലയിലെഴുത്തിന്റേതായിരുന്നു. ഇവിടെ മാർക്സ് പഴയ നിയമത്തിൽ യഹോവയുടെ വിക്രിയനിമിത്തം യാതനയും വേദനയും അനുഭവിച്ച പ്രവാചകന്മാരെ ഓർമ്മിപ്പിക്കുന്നു. ഇതെല്ലാം ഒടുവിൽ അദ്ദേഹം അതിജീവിച്ചു. ഇതു് ചരിത്രത്തിലെ ആനുഷംഗിക സംഭവമാണോ, അത്ഭുതമാണോ എന്ന് വകതിരിച്ചു പറയാൻ എളുപ്പമല്ല.

നാടും വീടുമില്ലാത്ത താൻ ഒരു ലോകപൗരനാണെന്ന് മാർക്സ് ജീവിച്ചിരിക്കെ സ്ഥാപിച്ചു. തൊഴിലാളികൾക്ക് മാതൃഭൂമിയില്ലെന്ന് കമ്മ്യൂണിസ്ററ് മാനിഫെസ്റ്റോയിൽ എടുത്തുപറഞ്ഞപ്പോൾ ആ തൊഴിലാളിയുടെ ആദിരൂപം താൻ ആണെന്ന് നിനച്ചിരുന്നുവോ ആവോ! നിർവ്വാണവേളയിൽ ഉപദേശം തേടിച്ചെന്ന ആനന്ദനോടു് ബുദ്ധൻ ഉപദേശിച്ചു:



കാറൽ മാർക്സ് ജനിച്ച വീടു്

"നിങ്ങൾ നിങ്ങളുടെ വിളക്കാകുക." കുരിശിൽക്കിടന്നു പിടഞ്ഞ ക്രിസ്തു "ഇവർ ചെയ്യുന്നതെന്തെന്ന് ഇവക്കറിഞ്ഞുകൂടാ. പിതാവേ, ഇവർക്ക് മാപ്പുകൊടുക്കേണമേ—" തന്നെ ക്രൂശിച്ചവർക്കുവേണ്ടി ദൈവത്തെ പ്രാർത്ഥിച്ചു. "വെളിച്ചം കൂടുതൽ വെളിച്ചം" എന്നുച്ചരിച്ചുകൊണ്ടാണു ഗീഥെ അന്ത്യശ്വാസം വലിച്ചതു്. ഐൻസ്റൈറൻ മരണസമയത്തു് ജർമ്മൻഭാഷയിൽ എന്തോ പറഞ്ഞുവത്രേ. അരികിലുണ്ടായിരുന്ന നഴ്സു മാർക്കു ജർമ്മൻഭാഷ നിശ്ചയമില്ലാത്തതിനാൽ ആ അവസാനമൊഴി ഇപ്പോൾ കാററിലെങ്ങോ അലയുന്നുണ്ടാവണം. രാമരാജ്യം സ്വപ്നംകണ്ട മഹാത്മാഗാന്ധി 'ഹേ, റാം' എന്നുച്ചരിച്ചാണ് ചോരയൊലിച്ച് മണ്ണിൽ വീണതു്.

മാർക്സ് മരണസമയത്തു് എന്തേ പറഞ്ഞതു്? എന്തെങ്കിലും പറഞ്ഞുവോ? ചാരുകസേരയിൽക്കിടന്ന് എന്നെന്നേക്കുമായി കണ്ണടച്ചപ്പോൾ അരികിലാരും ഉണ്ടായിരുന്നില്ല. എംഗൽസും എലിനർ മാർക്സും വീടുസൂക്ഷിപ്പുകാരിയും വീട്ടിലുണ്ടായിരുന്നു. രണ്ടുമിനിട്ടോളം അവർ മാർക്സ് കിടന്ന മുറിയിൽനിന്നു് പുറത്തുപോയിരുന്നു. അതിനാൽ അന്ത്യമൊഴിയുണ്ടായെങ്കിൽ ആർക്കും അതു കേൾക്കാൻ സാധിച്ചില്ല. മാർക്സിന്റെ എല്ലാ വാക്കും അവസാന വാക്കാണ്, ഒരു കണക്കിൽ. മുതലാളിത്തസമുദായത്തിന്റെ അവസാനത്തെ കുറിക്കുന്ന വാക്കുകൾ.

എന്നിട്ടു് ഇന്നും മുതലാളിത്തസമുദായം പലയിടത്തും ജീവിക്കുന്നു. മാർക്സിന്റെ ശിഷ്യന്മാർ രൂപപ്പെടുത്തിയ ഭരണക്രമത്തിൽ വ്യക്തിപരമായ മുതലാളിത്തത്തിനുപകരം രാഷ്ട്രമുതലാളിത്തം ജീവിക്കുന്നു. മാർക്സ് പരാജയപ്പെട്ടുവോ?

വാദത്തിനുവേണ്ടി പരാജയപ്പെട്ടിട്ടുണ്ടെന്നു് സമ്മതിച്ചാൽത്തന്നെ ഈ വിധി മാർക്സിന്റെ മാത്രം ദുരന്തമല്ല. എല്ലാ പ്രവാചകന്മാരും ഈ വിധിക്കു് അടിമപ്പെട്ടിട്ടുണ്ടു്. പ്രവാചകൻ മണ്മറയുമ്പോൾ അപ്പോസ്തലന്മാർ രംഗപ്രവേശം ചെയ്യുന്നു. ആശയാദർശങ്ങൾക്കു് പുറവും അവർ കൂടുകെട്ടുന്നു. അവർ ഔദ്യോഗികവക്താക്കളാവുന്നു. ക്രിസ്തുവിനെപ്പററി നീഷേയുടെ ഒരു ചൊല്ലുണ്ടല്ലോ— "ആകെയൊരു ക്രിസ്ത്യാനിയേ ലോകത്തിലുണ്ടായിരുന്നുള്ളു, അതു് യേശുക്രിസ്തുവും. അദ്ദേഹം കുരിശിലേററപ്പെട്ടു." മാർക്സിനെപ്പററി ഏതൊരു സിനിക്കിനും ഇങ്ങനെ പറയാൻ വയ്യ. ഞാനൊരു മാർക്സിസ്റ്റല്ലാ എന്ന് അദ്ദേഹം ജീവിച്ചിരിക്കേ പറഞ്ഞിട്ടുണ്ടു്. മാർക്സ് മാർക്സായിരുന്നു, മാർക്സിസ്റ്റായിരുന്നില്ല. പ്രവാചകനായിരുന്നു, അപ്പോസ്തലനായിരുന്നില്ല. ഹെഗലിന്റെദ്വന്ദ്വമാനഭൗതികവാദം മാർക്സും എംഗൽസും തലകുത്തി നിറുത്തിയെന്നു് അവരിലാരോ പറഞ്ഞിട്ടുണ്ടു്. മാർക്സിസവും അപ്പോസ്തലന്മാർ അങ്ങനെ തലകുത്തി നിറുത്തിയോ? അവരാരും അങ്ങനെ പറഞ്ഞുകേട്ടിട്ടില്ല. എവിടെവിടെയോ എന്തെല്ലാമോ പന്തികേടുകൾ സംഭവിച്ചിട്ടുണ്ടെന്നു് കാണാമെങ്കിലും മാർക്സ് തന്റെ അപ്പോസ്തലന്മാരേക്കാൾ മികച്ച മൗലികപ്രതിഭയായിരുന്നു. അവരെല്ലാം പോയാലും അതുകൊണ്ടു് അദ്ദേഹം ചരിത്രത്തിൽ ജീവിക്കും. മാർക്സിന്റെ മൂലധനം ആശയാദർശങ്ങൾ മാത്രമാണ്. അതു് ജീവിക്കുന്നിടത്തോളംകാലം മാർക്സും ജീവിക്കുകതന്നെ ചെയ്യും.

മതപ്രവാചകന്മാരെ പിന്തുടരുവാനുള്ള മാർഗ്ഗം. ഈശ്വരനിൽ എല്ലാം സമർപ്പിച്ചു് അവന്റെ അപദാനങ്ങൾ പാടി ജീവിക്കുകയാണ്. ഈശ്വരന്റെ പേർ യഹോവയോ, അല്ലാഹുവോ ആകട്ടെ. മാർക്സിനെ ഓർമ്മിച്ചാദരിക്കാൻ ഒരേ ഒരു മാർഗ്ഗമേ ഉള്ളു. മനുഷ്യനവകാശപ്പെട്ടതു് അവനു നൽകുക; അതിനുവേണ്ടി ജീവിക്കുക.

## ഒരനുബന്ധം:

## ആടെന്തറിഞ്ഞു അങ്ങാടി വാണിഭം!

"ഇതേവരെ പൂജനീയമായ അമ്പരപ്പോടെ കാണുകയും ബഹുമാനിക്കുകയും

(ശേഷം 50 -ാം പേജിൽ)



# കാറൽ മാർക്സ്

പ്രകൃതി തന്നെ ഒരു ജന്തു എങ്ങനെ നീങ്ങണമെന്നു നിർണ്ണയിച്ചിട്ടുണ്ടു്. അതു് ആ അതിരുകൾക്കകത്തു് നീങ്ങുന്നു. അതിക്രമിക്കാൻ പാടുപെടാതെ ആലോചനപോലും കൂടാതെ. മനുഷ്യനു ദൈവം ഒരു പൊതുലക്ഷ്യം നൽകിയിട്ടുണ്ടു്; മനുഷ്യവർഗ്ഗത്തെയും അവനെയും നന്മപ്പെടുത്തുന്നതിന്. എന്നാൽ ദൈവം, ഈ ലക്ഷ്യംനേടുന്നതിനുള്ള മാർഗ്ഗം തേടുന്ന കൃത്യവും മനുഷ്യനെഏല്പിച്ചിരിക്കുന്നു. സമൂഹത്തിൽ തനിക്കു് ഉചിതമായസ്ഥാനംതിരഞ്ഞെടുക്കുന്നതിനുംഅതുവഴി അവനവനേയും സമൂഹത്തേയും ഉയർത്തുന്നതിനുള്ള ഉത്തരവാദിത്വവും ദൈവം മനുഷ്യനിൽ നിക്ഷിപ്തമാക്കിയിരിക്കുന്നു...

നശ്വരമനുഷ്യനെ ഒരു വഴികാട്ടിയില്ലാതെ ദൈവം വിടുന്നില്ല. നേർമ്മയോടെ, എന്നാൽ തീർച്ചക്കുറി ദൈവം തിരുമൊഴി പൊഴിയുന്നു.

എന്നാൽ ഈ അരുളപ്പാടു് ആഴത്തിൽ ചെന്നലച്ച് ഒടുങ്ങിപ്പോകാനുമിടയുണ്ടു്. പ്രചോദനമെന്നു നാം കരുതുന്നതു് ഇത്തിരി നേരത്തിന്റെ കളിയാകാം...

അതിനാൽ ഒരു തൊഴിൽ തിരഞ്ഞെടുക്കുന്ന വിഷയത്തിൽ നാം ശരിക്കും പ്രചോദിതരാണോയെന്ന് ഗൗരവപൂർവ്വം പരിശോധിച്ചേതീരൂ. ഉൾവിളി അങ്ങനെ അംഗീകരിക്കപ്പെടണോ? പ്രചോദനം വ്യാമോഹമാണോ? ദൈവത്തിന്റെ വിളി എന്ന് നാം സങ്കല്പിക്കുന്നതു് ആത്മവഞ്ചനയാണോ? എങ്ങനെയാണ് നാം ഇതു് മനസ്സിലാക്കുക; പ്രചോദനത്തിന്റെ ഉറവിടം കണ്ടെത്താതെ?

മഹത്തായതു് ജ്വലിക്കുന്നു. ഈ മിന്നൽ അഭിവാഞ്ഛയുയർത്തുന്നു. ആഗ്രഹത്തിന് എളുപ്പം പ്രചോദനം (അഥവാ നാം പ്രചോദനം എന്നു കരുതുന്നതു്) ഉണ്ടാക്കാൻ കഴിയുന്നു. ആഗ്രഹത്തിന്റെ ജിന്നിനാൽ വശീകരിക്കപ്പെട്ട മനുഷ്യനെ യുക്തിക്കു് പിടിച്ചു നിറുത്താനാവില്ല. അയാൾ ജീവിതത്തിൽ തന്റെ സ്ഥാനം തിരഞ്ഞെടുക്കുകയല്ല, അതിനുപകരം മായാമോഹത്തിന്റെ വലയിൽ വരുംവരായ്മയോരാതെ വലയുകയാണ്. അയാളുടെ സ്ഥാനം നിർണ്ണയിക്കുന്നതു് അവ്വിധമാണ്...നമ്മുടെ യുക്തി നമ്മെ വെടിയുമ്പോൾ ആരുണ്ടു് നമുക്കു സഹായം നല്കാൻ? നമ്മുടെ മാതാപിതാക്കൾ—ജീവിതമാർഗ്ഗം ഒട്ടേറെ താണ്ടുകയും വിധിയുടെ കൊടുമ അനുഭവിക്കുകയും ചെയ്യ അച്ഛനമ്മമാർ. നമ്മുടെ ഹൃദയം നമ്മോടു പറയുന്നു...

നമ്മുടേതെന്ന് നാം കരുതുന്ന സ്ഥാനം എപ്പോഴും നേടിയെടുക്കാൻ നമുക്കു കഴിയുകയില്ല. നമുക്ക് നിർണ്ണയിക്കുവാൻ കഴിയുന്നതിനു മുമ്പുതന്നെ സമുദായത്തിൽ നമുക്കുള്ള സ്ഥാനം നേരത്തേ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ ഭൗതികഘടനയും ഭീഷണമായ ഒരു പ്രതിബന്ധമാണ്. അതിന്റെ അവകാശങ്ങളെ ആർക്കും അവഗണിക്കാവതല്ല.

നമുക്ക് അവയ്ക്കു മുകളിൽ ഉയർന്നുനില്ക്കാമെന്നതു് നേരു്. പക്ഷേ, അപ്പോൾ നമ്മുടെ വീഴ്ച വളരെ വേഗത്തിലാവും. തകരുന്ന നാശങ്ങളിൽ നാം അഭിവാഞ്ഛകൾ കെട്ടിപ്പടുക്കാൻ ശ്രമിക്കുമ്പോൾ ജീവിതം മാനസികവും ശാരീരികവുമായ നിയമങ്ങളുമായി ദുരിതംനിറഞ്ഞ സംഘർഷത്തിൽ ഏർപ്പെടുന്നു. തന്നു



കമ്മ്യൂണിസ്റ്റ് ലീഗിന്റെ പ്രമാണത്താളുകൾ

ള്ളിൽ അങ്കംചെയ്യുന്ന ശക്തികളെ സമരസപ്പെടുത്താൻ സാധിക്കാത്ത ഒരാൾക്കു് ജീവിതത്തിലേൽക്കുന്ന ആഘാതങ്ങളെ ചെറുക്കാൻ എങ്ങനെ കഴിയും? ശാന്തമായി പ്രവർത്തിക്കാൻ കഴിയുക? ശാന്തതയിൽനിന്നുമാത്രമേ വമ്പിച്ചതും ഇമ്പവും ചന്തമേറിയതുമായ കർമ്മങ്ങൾ ഉളവാകുകയുള്ളൂ. പാകംവന്ന പഴങ്ങൾ ഉണ്ടാവുന്ന ഒരേയൊരു മണ്ണു് അതാണ്. നമ്മുടെ തൊഴിലിനു പററിയ ഒരു ഭൗതിക ഘടനയില്ലെങ്കിൽ ഏറെക്കാലം സന്തുഷ്ടിയോടുകൂടി ജോലി ചെയ്യാൻ നമുക്ക് സാധിക്കുകയില്ല...

കഴിവില്ലാത്ത ഒരു തൊഴിൽ നാം തിരഞ്ഞെടുക്കുകയാണെങ്കിൽ നമുക്കൊരിക്കലും അതു് തൃപ്തികരമായി ചെയ്തുതീർക്കാനാവുകയില്ല. നമ്മുടെ കഴിവുകേടിൽനിന്നുണ്ടാവുന്ന നാണക്കേടു് നമ്മെ പിടികൂടും. സ്വന്തം തൊഴിൽ ചെയ്യാൻ വയ്യാത്ത സമുദായാംഗങ്ങളാണ് നാമെന്നു കരുതും. ഇതിന്റെ നൈസർഗ്ഗികഫലം ആത്മനിന്ദയാണ്. ഇതിൽപ്പരം വേദനാപരമായി എന്തുണ്ടു്? ആത്മനിന്ദ സ്വന്തം നെഞ്ചിൽ കുത്തുകയും തന്റെ ഹൃദയത്തിൽനിന്ന് ജീവരക്തം ഉറിഞ്ചിക്കുടിക്കുകയും മാത്രമല്ല അതിൽ മനുഷ്യവിദ്വേഷത്തിന്റെയും നൈരാശ്യത്തിന്റെയും വിഷം കലർത്തുകയും ചെയ്യുന്ന സർപ്പവുമാണ്.

നാമിതെല്ലാം പരിശോധിച്ച പിൽപ്പാടു് നമ്മുടെ 'ജീവിതാവസ്ഥ'കൾ നമുക്കു് ഇഷ്ടമുള്ള ഒരു ജോലി അനുവദിക്കുന്നപക്ഷം, നമുക്കു് അങ്ങേഅററം വിലപിടിപ്പുള്ള തൊഴിൽ തിരഞ്ഞെടുക്കാം. നമുക്കു് തികച്ചും തീർച്ചയുള്ള, സത്യമാണെന്നു ബോദ്ധ്യമുള്ളആശയങ്ങളിൽ അടിസ്ഥാനപ്പെടുത്തിയ, മനുഷ്യവർഗ്ഗത്തിനുവേണ്ടി പ്രവർത്തിക്കാൻ ഏററവും വലിയ സാദ്ധ്യത നൽകുന്ന എല്ലാ തൊഴിലുകളുടെയും പൊതുലക്ഷ്യമായ പരിപൂർണ്ണതയോടു് പൊരുത്തപ്പെടുന്ന, തൊഴിൽ നമുക്കു തിരഞ്ഞെടുക്കാം. തന്റെ പരിശ്രമങ്ങൾക്കും കർമ്മങ്ങൾക്കും വിശിഷ്ടഗുണം നൽകുകയും മനു

കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോയുടെ ഒന്നാംപതിപ്പിന്റെ കവർ



ഷ്യനെ ഉയർത്തുകയും ചെയ്യുന്നതാണ് ഏററവും വിലപ്പെട്ട തൊഴിൽ. പുരുഷാരം ശ്ലാഘിക്കവേതന്നെ അതിനുപരി നില്ക്കുകയും ചെയ്യുന്ന തൊഴിൽ. തൊഴിലിൻെറ അടിമകളായ ഉപകരണങ്ങളായി നില്ക്കരുത് നാം. തൊഴിലിൽ സ്വതന്ത്രമായി നമുക്ക് നമ്മുടെ രീതിയിൽത്തന്നെ പെരുമാറാൻ കഴിയണം. നിന്ദ്യമായ കർമ്മങ്ങൾ ചെയ്യാൻ പ്രലോഭിപ്പിക്കാത്ത തൊഴിലിലേ സ്വന്തം നിലയും വിലയും നിലനിറുത്താൻ കഴിയുകയുള്ളൂ. നമുക്ക് തികഞ്ഞ അഭിമാനത്തോടെ ചെയ്യാൻ കഴിയുന്ന തൊഴിലിൽ...ഒരു തൊഴിൽ തിരഞ്ഞെടുക്കുന്നതിലെ പ്രധാന വഴികാട്ടി മനുഷ്യവർഗ്ഗത്തിൻെറ നന്മയും നമ്മുടെ പരിപൂർണ്ണതയുമായിരിക്കണം...ഒരാൾ തനിക്കുവേണ്ടി മാത്രമാണ് പ്രവർത്തിക്കുന്നതെങ്കിൽ അയാൾക്ക് പ്രശസ്ത പണ്ഡിതനാകാം, മികച്ച കവിയാകാം, വലിയ മഹർഷിയാകാം. ഒരിക്കലും പരിശുദ്ധനായ, യഥാർത്ഥത്തിലുള്ള മഹാനാവാൻ കഴിയുകയില്ല. പൊതുഗുണത്തിനായി പ്രവർത്തിച്ച് നന്മയാർന്നവരെയാണ് ചരിത്രം മഹാമതികളെന്നു വിശേഷിപ്പിക്കുന്നത്. ഏററവുമധികം പേർക്ക് സുഖം നൽകിയ മനുഷ്യനാണ് ഏററവും സുഖം നേടിയ മനുഷ്യൻ, മതംതന്നെ പഠിപ്പിക്കുന്നത് മനുഷ്യവർഗ്ഗത്തിനുവേണ്ടി ബലിയർപ്പിക്കപ്പെട്ടവനെ അനുകരിക്കാൻ തുനിയുന്നവനാരോ അവൻ ആദർശപുരുഷനാകുന്നുവെന്നാണ്. ഈ ന്യായങ്ങൾ നിഷേധിക്കാൻ ആർക്കുണ്ട് ധൈര്യം?

മനുഷ്യവർഗ്ഗത്തിനുവേണ്ടി കൂടുതൽ ചെയ്യാൻ കഴിയുന്ന ഒരു തൊഴിൽ നാം തിരഞ്ഞെടുത്താൽ യാതൊരു ഭാരത്തിനും നമ്മുടെ മുതുകു വളച്ചൊടിക്കാൻ സാധിക്കുകയില്ല. കാരണം, ആ ഭാരമെല്ലാം എല്ലാവർക്കും വേണ്ടിയുള്ള ത്യാഗമാണ്. പരിമിതവും ചെറുതും സ്വാർത്ഥപരവുമായ സന്തോഷമല്ല ഇതിൽനിന്നു സംജാതമാകുക. നമ്മുടെ സന്തുഷ്ടി ലക്ഷക്കണക്കിനുള്ളവരുടേതുമാണ്. അപ്പോൾ നമ്മുടെ പ്രവർത്തനങ്ങൾ നിലനിൽക്കുകയും ശാശ്വതമായി തുടരുകയും ചെയ്യുന്നു. നമ്മുടെ



ബന്ധനസ്ഥനായ പ്രൊമിത്യൂസ് — മാർക്സ് ഇഷ്ടപ്പെട്ട ആദർശനായകൻ

ചിതാഭസ്മത്തിനു മുകളിൽ അഭിവന്ദ്യരുടെ ചൂടുള്ള കണ്ണീർക്കണങ്ങൾ ചൊരിയപ്പെടും.

[മാർക്സ് തൻെറ 17-ാം വയസ്സിൽ എഴുതിയ മെട്രിക്കുലേഷൻ ഉപന്യാസം. ആഗസ്റ്റ് 10, 1835.]

# നീലപ്പുസ്തകങ്ങളും മൂലധനവും

**തീ**രെ അറിയപ്പെടാത്ത ഗ്രന്ഥകർത്താക്കളുടെ കൃതികളും ക്യാപ്പിററലിനുവേണ്ടി മാർക്സ് വായിച്ചു. അവരുടെ പേരുകൾ ക്യാപ്പിററലിൽ ഉദ്ധരിക്കുകയും ചെയ്തു. മൂലധനത്തിൽ ഇങ്ങനെ ധാരാളം കുറിപ്പുകളുണ്ട്. മൂലധനത്തിലെ ഇരുപതു പേജുകളെഴുതാൻ (ഇംഗ്ലീഷ് ഫാക്ടറി ലെജിസ്ലേഷനെക്കുറിച്ചാണ്) ഇംഗ്ലണ്ടിലെയും സ്കോട്ട്ലൻഡിലെയും ഫാക്ടറി ഇൻസ്പെക്ടർമാരുടെയും മററു റിപ്പോർട്ടുകളടങ്ങുന്ന ബ്ലൂ ബുക്സ് ഒരുപാടെണ്ണം മാർക്സ് വായിച്ചു കൂട്ടി. മുതലാളിത്ത ഉല്പാദനസമ്പ്രദായത്തിൻെറ പഠനത്തിന് ഇതു വളരെ പ്രധാനപ്പെട്ടതാണെന്ന് അദ്ദേഹം കരുതി. ബ്ലൂ ബുക്ക് എഴുതിയവരെക്കുറിച്ച് അദ്ദേഹത്തിന് വളരെ മികച്ച അഭിപ്രായമായിരുന്നു. കക്ഷിപിടിക്കാതെ കാര്യങ്ങൾ അതിസമർത്ഥമായി ചെയ്യുവരാണ് ഇംഗ്ലീഷ് ഫാക്ടറി ഇൻസ്പെക്ടർമാർ എന്ന് ചൂണ്ടിക്കാണിച്ച് അവർക്ക് മൂലധനത്തിൻെറ അവതാരികയിൽ സ്ഥാനം നൽകി. പാർലമെൻറ് അംഗങ്ങൾക്കുവേണ്ടി കൊടുക്കാൻ തയ്യാറാക്കിയതാണ് ഈ ബ്ലൂ ബുക്സ്. എന്നാൽ പാർലമെൻറ് അംഗങ്ങളിൽ പലരും വെടി പരിശീലിക്കാൻ ഉന്നമാക്കിയാണ് ബ്ലൂ ബുക്സ് ഉപയോഗപ്പെടുത്തിയത്. മററു ചില എം. പി. മാർ അതു റാത്തൽകണക്കിൽ തൂക്കിവിററു. അതുകൊണ്ട്കൂടാൽ മാർക്സിന് ഈ പുസ്തകങ്ങൾ വളരെ കുറഞ്ഞ വിലയ്ക്ക് പഴയ പുസ്തകക്കാരിൽനിന്നു വാങ്ങാനും കഴിഞ്ഞു.

കെ. എൻ. എസ്.



# ജീവചരിത്രക്കുറിപ്പ്

**1818.ൽ മാർക്സിൻെറ ജനനം. 1848-ൽ കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ എഴുതി. 1867-ൽ ക്യാപ്പിററലിൻെറ ഒന്നാം വാല്യം പുറത്തിറക്കി. 1883 മാർച്ച് 14-ാംതീയതി മാർക്സ് അന്തരിച്ചു. മാർച്ച് 17-ാം തീയതിയായിരുന്നു ശവസംസ്കാരം. ഈ ജീവചരിത്രക്കുറിപ്പ് എഴുതിയതു ലെനിൻ.**

**1818** മാർച്ച് 5-ാം തീയതി ട്രിയർ എന്ന പ്രഷ്യൻ നഗരത്തിലാണ് മാർക്സ് ജനിച്ചത്. അച്ഛൻ ഒരു വക്കീലായിരുന്നു—ജൂതൻ. 1824-ൽ മാർക്സിൻെറ അച്ഛൻ പ്രൊട്ടസ്റ്റൻറ് മതം സ്വീകരിച്ചു. സാമാന്യം സമ്പത്തും സംസ്കാരവുമുള്ളതായിരുന്നു ആ കുടുംബം. വിപ്ലവകരമായിരുന്നില്ല. ട്രിയറിലെ ജിംനാഷ്യത്തിലെ പഠിത്തം കഴിഞ്ഞ് മാർക്സ് ബോൺ, ബർലിൻ എന്നീ സർവ്വകലാശാലകളിൽനിന്ന് ഡിഗ്രിയെടുത്തു. 1841-ൽ എപ്പിക്ക്യൂറസ്സിൻെറ ഫിലോസഫിയെക്കുറിച്ച് തീസീസ് സമർപ്പിച്ച് ഡോക്ടറേററ് നേടി. അക്കാലത്ത് മാർക്സ് ഹെഗേലിയൻ ആശയവാദിയായി, ഹെഗലിൻെറ തത്ത്വശാസ്ത്രത്തിൽനിന്ന് നിരീശ്വരവും വിപ്ലവകരവുമായ നിഗമനങ്ങൾ മെനഞ്ഞെടുക്കാൻ ശ്രമിച്ചിരുന്ന ഇടതുപക്ഷ ഹെഗേലിയന്മാരിൽ ഒരാളായി മാർക്സും.

കലാശാലയിൽനിന്നു പുറത്തിറങ്ങിയശേഷം ബോൺ സർവ്വകലാശാലയിൽ ഒരു പ്രൊഫസറുദ്യോഗം കിട്ടുമെന്ന പ്രതീക്ഷയിൽ ബോൺ നഗരത്തിൽ താമസമാക്കി. എന്നാൽ ഗവണ്മെൻറിൻെറ പിന്തിരിപ്പൻ നയം കാരണം ജോലികിട്ടാൻ സാദ്ധ്യതയുണ്ടായില്ല. മാർക്സ് പത്രപ്രവർത്തനത്തിലേക്കു ശ്രദ്ധതിരിച്ചു. ഇടതുപക്ഷ ഹെഗേലിയന്മാർ തുടങ്ങിയ റൈനിഷ് റൈററൺ (1842 ജനുവരി) എന്ന പത്രത്തിൽ കുറച്ചുകാലം മാർക്സ് പ്രധാന എഴുത്തുകാരനായിരുന്നു. പിന്നീട്, പ്രധാന പത്രാധിപരായി. മാർക്സിൻെറ പത്രാധിപത്യകാലത്ത് ഈ പത്രം വിപ്ലവജനാധിപത്യം പ്രചരിപ്പിക്കുന്ന ഒരു ശക്തിയായി. ഗവണ്മെൻറ് പത്രത്തിനെതിരെ സെൻസർഷിപ്പ് കശനമായി പ്രയോഗിച്ചു. ഒടുവിൽ സഹികെട്ട് മാർക്സ് പത്രാധിപത്യം രാജിവച്ചുവെങ്കിലും പത്രം തുടരാൻ അധികൃതർ അനുവദിച്ചില്ല.

1841-ൽ ബാല്യകാല സഖിയായ ജെന്നി വോൺ വെസ്ഫാലൻ എന്ന യുവതിയെ കല്യാണം കഴിച്ചു. വിദ്യാർത്ഥിയായിരിക്കെത്തന്നെ തുടങ്ങിയ പ്രേമം. ഭാര്യയുടെ കുടുംബം പ്രഷ്യൻ പ്രഭുക്കന്മാരുടെ പിന്തിരിപ്പൻ കുടുംബമായിരുന്നു. ഭാര്യയുടെ ജ്യേഷ്ഠൻ പ്രഷ്യയിലെ ആഭ്യന്തരമന്ത്രിയുമായിരുന്നു.

1843-ൽ തികച്ചും ഒരു തീവ്രവാദി പത്രം നടത്താൻവേണ്ടി ആർണോൾഡ് റൂഗുമായി പാരീസിലേക്കു പോയി.

നിലവിലുള്ള എല്ലാററിനേയും നിശിതമായി വിമർശിക്കുന്ന ലേഖനങ്ങൾ ആ പത്രത്തിൽ പ്രസിദ്ധീകരിച്ചു. 1844-ൽ ഫ്രഡറിക് എംഗൽസ് പാരീസിൽ കുറച്ചുദിവസം വന്നു താമസിച്ച് മാർക്സുമായി ബന്ധപ്പെട്ടു. പില്പാട്, മാർക്സിൻെറ ഏററവും അടുത്ത സ്നേഹിതനായിത്തീരുകയും ചെയ്തു. പ്രഷ്യൻ ഗവണ്മെൻറിൻെറ തുടരെത്തുടരെയുള്ള ആവശ്യമനുസരിച്ച് ഒരപകടക്കാരനായ വിപ്ലവകാരിയെന്ന നിലയ്ക്ക് മാർക്സ് പാരീസിൽനിന്നും ബഹിഷ്കൃതനായി. മാർക്സ് നേരെ ബ്രസ്സൽസിലേക്കു പോയി. മാർക്സും എംഗൽസും ചേർന്ന് കമ്മ്യൂണിസ്റ്റ്ലീഗ് എന്ന ഒരു പ്രചരണസംഘമുണ്ടാക്കി. ലീഗിൻെറ രണ്ടാം സമ്മേളനം ലണ്ടനിൽ ചേർന്നപ്പോൾ ഇരു നേതാക്കളും അതിൽ പങ്കെടുത്തു. ആ സമ്മേളനത്തിൻെറ അപേക്ഷയനുസരിച്ച് 1848-ൽ 'കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ' എഴുതി പൂർത്തിയാക്കി. 1848-ൽ ബ്രസ്സൽസിൽനിന്നും നിഷ്കാസിതനായി. പാരീസിലേക്കും അവിടെനിന്ന് ജർമ്മനിയിലേക്കും പോയി. ന്യൂ റൈനിഷ് റൈററൺ എന്ന പേരിലൊരു പത്രം പ്രസിദ്ധീകരിച്ചു. ഗവണ്മെൻറ് ജർമ്മനിയിൽനിന്നും വീണ്ടും വിരട്ടിയോടിച്ചു. മാർക്സ് പാരീസിലേക്കു പോയി. അവിടെയും രക്ഷകിട്ടിയില്ല. ഒടുവിൽ ലണ്ടനിൽ കുടിയേറിപ്പാർക്കുകയും മരണംവരെ അവിടെ താമസിക്കുകയും ചെയ്തു.

ഒരു രാഷ്ട്രീയഭ്രഷ്ടനെന്ന നിലയ്ക്ക് മാർക്സിൻെറ ജീവിതം അതികഠിനമായിരുന്നു. ദാരിദ്ര്യം മാർക്സിനെയും കുടുംബത്തെയും അങ്ങേയററം ശല്യപ്പെടുത്തി. എംഗൽസിൻെറ നിലയ്ക്കാത്തതും നിസ്വാർത്ഥവുമായ സാമ്പത്തികസഹായം ഇല്ലായിരുന്നെങ്കിൽ മാർക്സിന് തൻെറ കൃതികൾ മുഴമിക്കാൻ സാധിക്കുമായിരുന്നില്ല.

മാർക്സ് പൊതുവേ, ലണ്ടനിലുണ്ടായിരുന്ന പെററിബൂർഷ്വാ സോഷ്യലിസ്ററുകളിൽനിന്നും രാഷ്ട്രീയാഭയാർത്ഥികളിൽനിന്നും ഒഴിഞ്ഞുനിന്നു. ഭൗതികവാദപരങ്ങളായ പുസ്തകങ്ങൾ എഴുതി. പ്രത്യേകിച്ചും, കോൺട്രിബ്യൂഷൻ ടു ദ ക്രിട്ടിക്കോ പൊളിററിക്കൽ എക്കോണമി (1853), ക്യാപ്പിററൽ (വോളിയം I-187) എന്നിവ.

1850-കളുടെ അവസാനത്തിൽ ജനാധിപത്യപ്രസ്ഥാനങ്ങൾ വീണ്ടും ആരംഭിച്ച ഘട്ടത്തിൽ മാർക്സ് പ്രായോഗിക രാഷ്ട്രീയത്തിലേക്കു തിരിഞ്ഞു. 1864-ൽ അദ്ധ്വാനിക്കുന്ന ജനങ്ങളുടെ അന്താരാഷ്ട്രീയസംഘം ആരംഭിച്ചു—ഒന്നാം ഇൻററർനാഷണൽ. ഈ സംഘത്തിൻെറ ഹൃദയവും ആത്മാവും മാർക്സായിരുന്നു. ലോകത്തിലെങ്ങുമുള്ള തൊഴിലാളികളെ ഒന്നിച്ചുകൂട്ടി സമരസജ്ജരാക്കുകയായിരുന്നു ഇതിൻെറ പരിപാടി. ബകുനിൻ, പ്രൗധൻ, മസ്സിനി തുടങ്ങിയ പലരും ഈ സംഘടനയിലുണ്ടായിരുന്നു. അവരുടെ എതിർപ്പ് അതിശക്തവുമായിരുന്നു. പക്ഷേ, മാർക്സിൻെറ സ്വാധീനവും സിദ്ധാന്തങ്ങളും തള്ളാൻ അവർക്കാർക്കും സാദ്ധ്യമായില്ല.

1871-ലെ പാരീസ് കമ്മ്യൂണിൻെറ പരാജയവും ബകുനിൻെറ പിളർപ്പൻനയങ്ങളുംകാരണം ഒന്നാം ഇൻറർനാഷണലിന് യൂറോപ്പിൽ നിലനിൽക്കാൻ പ്രയാസമായി. 1872-ൽ ഹേഗിൽ ചേർന്ന സമ്മേളനത്തിനുശേഷം ഇൻറർനാഷണലിൻെറ കേന്ദ്രം ന്യൂയോർക്കിലേക്കു മാററപ്പെട്ടു. ലോകത്തിലെ പല രാജ്യങ്ങളിലും തൊഴിലാളിപ്രസ്ഥാനം പരിപോഷിപ്പിക്കുന്നതിനും ജനകീയ സോഷ്യലിസ്ററ് കക്ഷികൾ ഓരോ രാജ്യങ്ങളിലും വളർത്തുന്നതിനും ഒന്നാം ഇൻറർനാഷണൽ പ്രേരകമായിത്തീർന്നു.

സംഘടനാപരവും സിദ്ധാന്തപരവുമായ അത്യദ്ധ്വാനം മാർക്സിൻെറ ആരോഗ്യത്തെ വല്ലാതെ ബാധിച്ചു. ക്യാപ്പിററൽ മുഴമിക്കുന്നതിനുവേണ്ടി അദ്ദേഹം പല ഭാഷകളും പഠിക്കുകയും സാമഗ്രികൾ ശേഖരിക്കുകയും ചെയ്തു. എങ്കിലും അനാരോഗ്യം കാരണം ക്യാപ്പിററൽ മുഴുവനും ജീവിതകാലത്തു പ്രകാശിപ്പിക്കാൻ കഴിഞ്ഞില്ല. 1881 ഡിസംബർ 2-ാം തീയതി ഭാര്യ മരിച്ചു. 1883 മാർച്ച് 14-ാംതീയതി മാർക്സ് ചരമം പ്രാപിച്ചു. ലണ്ടനിലെ ഹൈഗേററ് സെമിത്തേരിയിൽ ഭാര്യയുടെ സമീപത്ത് അദ്ദേഹവും അന്ത്യനിദ്രകൊള്ളുന്നു.

മാർക്സിൻെറ മക്കളിൽ ചിലർ ലണ്ടനിൽവച്ചുതന്നെ മരിച്ചു. മൂന്നു പെൺമക്കൾ ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരുമായ സോഷ്യലിസ്ററുകാരെ കല്യാണം കഴിച്ചു. മൂത്തമകളുടെ മകൻ ഫ്രഞ്ച് സോഷ്യലിസ്റ്റ് പാർട്ടിയിലെ ഒരംഗമാണ്.

**—വി. ഐ. ലെനിൻ**

(1914-ൽ എഴുതിയത്.)

മാർച്ച് 17-ാം തീയതി ഉച്ചതിരിഞ്ഞ് രണ്ടേമുക്കാൽ മണിക്ക്, ജീവിച്ചിരിക്കുന്ന ഏററവും മഹാനായ ചിന്തകൻ ചിന്തിക്കാതായി. കഷ്ടിച്ച് രണ്ടുനിമിഷനേരം അദ്ദേഹം തനിച്ചായിരുന്നു. ഞങ്ങൾ മടങ്ങിവന്നപ്പോൾ അദ്ദേഹം ചാരുകസേരയിൽ ശാന്തമായി ഉറങ്ങിക്കിടക്കുന്നതാണ് കണ്ടത്—എന്നെന്നേക്കുമായി... ജൈവപ്രകൃതിയുടെ വികാസനിയമങ്ങൾ ഡാർവിൻ കണ്ടെത്തിയപോലെ മനുഷ്യ ചരിത്രത്തിന്റെ പരിണാമ നിയമം മാർക്സ് കണ്ടെത്തി... ഇന്നത്തെ മുതലാളിത്ത ഉല്പാദന രീതിയെയും ഈ മുതലാളിത്തരീതി സൃഷ്ടിച്ച ബൂർഷ്വാ സമ്പ്രദായത്തെയും സംബന്ധിക്കുന്ന നിയമത്തിന്റെ പ്രത്യേക വികാസനിയമങ്ങളും മാർക്സ് കണ്ടെത്തി. മിച്ചവില സിദ്ധാന്തം ഈ വിഷയത്തിൽ വെളിച്ചംവീശി. ബൂർഷ്വാ സാമ്പത്തികക്കാരും സോഷ്യലിസ്റ്റ് വിമർശകരും ഇരുട്ടിൽ തപ്പിനടന്നുചെയ്ത മുൻകാലപരിശോധനകളിൽ മിച്ചവില സിദ്ധാന്തം പുതിയ വെളിച്ചം തരുന്നു...

ശാസ്ത്രമെന്നു വച്ചാൽ മാർക്സിന് ചരിത്രപരമായി ചലനാത്മകമായ വിപ്ലവശക്തിയായിരുന്നു, എല്ലാററിനുമുപരി മാർക്സ് ഒരു വിപ്ലവകാരിയായിരുന്നു. അദ്ദേഹത്തിന്റെ ജീവിതലക്ഷ്യമോ ഒരുതരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ മുതലാളിത്ത സമ്പ്രദായത്തെയും അതിന്റെ രാഷ്ട്രത്തെയും നശിപ്പിക്കുകയുമായിരുന്നു. അതോടൊപ്പം ആധുനിക തൊഴിലാളികളുടെ വിമോചനത്തിന് വഴിയൊരുക്കി സഹകരിക്കുകയും. തൊഴിലാളിവർഗ്ഗത്തെ അതിന്റെ സ്വന്തം വിമോചനോപാധികൾ, ആവശ്യങ്ങൾ, സ്ഥിതിവിശേഷങ്ങൾ എന്നിവയെക്കുറിച്ച് ബോധവത്താക്കുന്നതിന് ഇദംപ്രഥമമായി ശ്രമിച്ചത് മാർക്സാണ്. പൊരുതുക, അത് മാർക്സിന്റെ പ്രകൃതിയായിരുന്നു. വീറോടും വിജയത്തോടും ഉത്സാഹത്തോടുംകൂടി മററാരെയും കവച്ചുവയ്ക്കുമാറ് അദ്ദേഹം പൊരുതി.

ഇക്കാരണങ്ങളാൽ തന്റെ കാലത്തെ ഏററവും വെറുക്കപ്പെട്ടവനും അപവദിക്കപ്പെട്ടവനുമായി മാർക്സ്. സ്വേച്ഛാധിപത്യ ഗവണ്മെന്റുകളും റിപ്പബ്ലിക്കൻ ഗവൺമെൻറുകളും അവരുടെ രാജ്യത്തു നിന്നു് അദ്ദേഹത്തെ ഭ്രഷ്ടനാക്കി. യാഥാസ്ഥിതികരും അതിജനാധിപത്യവാദികളുമായ മുതലാളിമാർ അദ്ദേഹത്തെ അപവദിക്കുന്നതിൽ അതിനിഷ്കർഷയോടെ മത്സരിച്ചു. ഒരുപാട് എതിരാളികളുണ്ടായിരുന്നെങ്കിലും വ്യക്തിപരമായി ഒരു ശത്രുപോലും മാർക്സിനില്ലായിരുന്നുവെന്ന് ഞാൻ ധൈര്യസമേതം പറയുന്നു. അദ്ദേഹത്തിന്റെ പേരു് യുഗങ്ങളിലൂടെ നിലനിൽക്കും. അദ്ദേഹത്തിന്റെ കൃതിയും.

**—എംഗൽസ്**

മാർച്ച് 17, 1883.



മാർക്സിന്റെ ശവകുടീരം—ലണ്ടനിലെ ഹൈഗേററ് സെമിത്തേരി

വളരെ കൊല്ലത്തോളം പാടുപെട്ട ഗവേഷണവും ഗൗരവാവഹമായ ആത്മവിചിന്തനവും വിമർശനവുമൊക്കെ കഴിഞ്ഞ് മൂലധനത്തിന്റെ ഒന്നാം വാല്യം സാക്ഷാത്കൃതമായപ്പോൾ മാർക്സിന്, സ്വാഭാവികമായും, അതു വമ്പിച്ച ഒരാശ്വാസമായി. വാസ്തവത്തിൽ ഈ കൃതി മാർക്സിനെ ഒട്ടല്ല ഉപദ്രവിച്ചത്. 1844-ൽ തുടങ്ങിവച്ച ആശയങ്ങൾ, അന്വേഷണ സംരംഭങ്ങൾ, പിന്നീട് 1859-ൽ വീണ്ടും തുടങ്ങി. തുടങ്ങിയും മുടങ്ങിയുമങ്ങനെ തുടർന്നു.

സംഘടനാപരമായ പ്രവർത്തനങ്ങളും പത്രങ്ങളിലെ ലേഖനമെഴുത്തും ഒഴിവാക്കി മൂലധനത്തിൽത്തന്നെ കേന്ദ്രീകരിക്കണമെന്ന് എംഗൽസും മററു ചില സുഹൃത്തുക്കളും മാർക്സിനോട് ഉപദേശിക്കാറുണ്ടായിരുന്നു. ഈ ഉപദേശം മാർക്സ് പൊതുവേ, ഇഷ്ടപ്പെട്ടിരുന്നില്ല. തന്റെ ഉള്ളിലെ വേദന മറെറാരാൾ ചികയുന്ന അനുഭവമായിരുന്നു മാർക്സിന് ഇതെല്ലാം കേൾക്കുമ്പോൾ. രോഗം, ദാരിദ്ര്യം, അസ്വസ്ഥമായ ഗൃഹാന്തരീക്ഷം ഇങ്ങനെ എന്തെല്ലാം പ്രതിബന്ധങ്ങൾ.

''ഇത്രയും വിഷമം പിടിച്ച പരിതഃസ്ഥിതികളിൽ മറെറാരു കൃതിയും തന്നെ രചിക്കപ്പെട്ടിട്ടില്ല,'' എന്ന് മാർക്സ് പറയാറുണ്ടായിരുന്നു. മൂലധനം മുഴമിപ്പിക്കുന്നതിന് പല അവധികളും മാർക്സ് മുൻകൂട്ടി നിശ്ചയിച്ചിരുന്നു. 1851-ൽ അത് 'അഞ്ചാഴ്ച'കളായിരുന്നു. 1859-ൽ 'ആറാഴ്ച'കളും. തന്റെ കൃതി ഏതെങ്കിലും തരത്തിലും രൂപത്തിലും പുറത്തിറക്കുന്നതിൽ മാർക്സിന് താല്പര്യമുണ്ടായിരുന്നില്ല. അതാണ് ആ കൃതിയുടെ പ്രസിദ്ധീകരണം ഇങ്ങനെ നീണ്ടുപോകാൻ കാരണം. ഒടുവിൽ 1866 ജനവരി 1-ാം തീയതി ഈ കൃതി മാർക്സിന് ഇഷ്ടപ്പെട്ടരീതിയിൽ രൂപംകൊള്ളാൻ തുടങ്ങി. വളരെ വേഗംതന്നെ അത് തീർക്കുകയുംചെയ്തു. 1866 ജനവരി മുതൽ 1867 മാർച്ച് വരെയുള്ള കാലയളവിനുള്ളിലാണ് നാമിന്നു കാണുന്ന മൂലധനത്തിന്റെ ഒന്നാംവാല്യം എഴുതപ്പെട്ടത്. എത്രയോ കാലത്തെ അദ്ധ്വാനത്തിനുശേഷം, കഷ്ടപ്പാടുകളും അനാരോഗ്യവും അവഗണിച്ച് രാപ്പകൽ ജോലിയെടുത്ത് ഒന്നേകാൽ കൊല്ലംകൊണ്ടാണ് പൂർത്തിയാക്കിയത്. കൈയെഴുത്തു പ്രതിയുടെ ആദ്യത്തെ കുറേ ഭാഗങ്ങൾ ഹാംബർഗ്ഗിലെ പ്രസാധകന് (Otto-meissner) അയച്ചുകൊടുത്തു. 1867 ഏപ്രിൽ മാസത്തിൽ മാർക്സ്തന്നെ ബാക്കി ഭാഗങ്ങൾ ഹാംബർഗ്ഗിലേക്ക് കൊണ്ടുപോയി. പ്രസാധകൻ ഒരു 'മര്യാദക്കാര'നാണെന്ന് മാർക്സ് മനസ്സിലാക്കി. മൂലധനത്തിന്റെ ഒന്നാമത്തെ പ്രൂഫ് വരുന്നതുവരെ ജർമ്മനിയിൽ താമസിക്കാൻ മാർക്സ് തയ്യാറായി.



ചിത്രം: എം. വി. ദേവൻ

അദ്ദേഹം കുറെ ആഴ്ചകളോളം തന്റെ സ്നേഹിതനായ ഡോക്ടർ കുഗൽമാനും കുടുംബവുമൊന്നിച്ച് കഴിച്ചുകൂട്ടുകയുണ്ടായി. ഈ കാലം തന്റെ ''ജീവിത മരുഭൂമിയിലെ ഏററവും സന്തുഷ്ടവും ആസ്വാദ്യവുമായ പച്ചപ്പടർപ്പുകളായിരുന്നു'' വെന്ന് പിന്നീടൊരിക്കൽ മാർക്സ് പറയുകയുണ്ടായി. ഇക്കാലത്ത് ബഹുമാനാദരവുകളോടെ അഭ്യസ്തവിദ്യർ അദ്ദേഹത്തെ സമീപിച്ചുവെന്നതും എടുത്തു പറയത്തക്കതാണ്. മാർക്സ് എംഗൽസിന് ഇങ്ങനെ എഴുതി: ''അഭ്യസ്തവിദ്യരായ ബൂർഷ്വാസിയുടെ ഇടയിൽ നമുക്ക് രണ്ടുപേർക്കും നാം വിചാരിച്ചതിലധികം അംഗീകാരമുണ്ട്.'' എംഗൽസിന്റെ മറുപടി ഇതായിരുന്നു: ''ഏറെക്കാലം താങ്കൾ ഈ പുസ്തകം എഴുതുന്നതിന് ചെയ്ത അദ്ധ്വാനമാണ് താങ്കളുടെ നിർഭാഗ്യങ്ങൾക്കെല്ലാം കാരണമെന്ന് ഞാൻ എപ്പോഴും ആലോചിച്ചിട്ടുണ്ട്. അതു് പുറത്തുവരുന്നതുവരെ കഷ്ടപ്പാടുകളെ അതിജീവിക്കാൻ സാദ്ധ്യമല്ലെന്നും. അതു് പൂർത്തിയാകാതിരുന്നതു് താങ്കളെ ശാരീരികമായും ധിഷണാപരമായും സാമ്പത്തികമായും മോശപ്പെട്ട നിലയിലെത്തിച്ചിരുന്നു. അത് തീർത്തു കഴിഞ്ഞപ്പോൾ താങ്കൾക്ക് വളരെ വ്യത്യസ്തമായി തോന്നുവെന്നത് എനിക്കു മനസ്സിലാക്കാവുന്ന സംഗതിയാണ്.''

മാർക്സ് വീണ്ടും എംഗൽസിനെഴുതി: ''ഇക്കൊല്ലാവസാനത്തിൽ ഞാൻ ഒരു മനുഷ്യനാകുമെന്ന് ദൃഢമായി വിശ്വസിക്കുന്നു. എന്റെ സാമ്പത്തിക ബാദ്ധ്യതകൾ ഏറക്കുറെ ഒഴിവാകുമെന്നും. അങ്ങനെ സ്വന്തം കാലിൽ എനിക്ക് നിൽക്കാറാവുമെന്നും. താങ്കളെക്കൂടാതെ ഞാൻ ഈ കൃതി മുഴമിപ്പിക്കുകയില്ലായിരുന്നുവെന്ന് ഞാൻ താങ്കളോട് തുറപ്പിച്ചുപറയുന്നു. താങ്കളുടെ സവിശേഷതയും കഴിവും വാണിജ്യകാര്യങ്ങളിൽ പാഴാക്കിക്കളയേണ്ടി വന്നുവെന്നത് എന്റെ മനഃസാക്ഷിയിൽ ഒരു വലിയ ഭാരമാണ്. എല്ലാററിനുമുപരി, എന്റെ എല്ലാ കഷ്ടതനിറഞ്ഞ വിഷമങ്ങളും താങ്കളും അനുഭവിക്കേണ്ടിവന്നുവെന്നതും.''

മാർക്സ് വിചാരിച്ചപോലെ അദ്ദേഹത്തിന്റെ പ്രശ്നങ്ങളൊന്നും പരിഹരിക്കപ്പെട്ടില്ല. എംഗൽസിന് വീണ്ടും കച്ചവടകാര്യങ്ങളിൽത്തന്നെ മുഴകിക്കഴിയേണ്ടിവന്നു. ഇക്കാലത്ത് താൻ വായ്പ വാങ്ങിയത് തിരിച്ചുകൊടുക്കാനുണ്ടായിരുന്ന ഒരു സ്നേഹിതന് മാർക്സ് എഴുതി: ''താങ്കളുടെ എഴുത്തുകൾ എനിക്ക് വളരെ ആശ്വാസം നൽകിയിരുന്നു—എന്നോടുള്ള ചങ്ങാതിത്തത്തെക്കുറി

**കൗമുദി ന്യൂസ് സർവീസ്**

ച്ചുള്ള താങ്കളുടെ നല്ല വാക്കുകൾ. ലോകവുമായി (ഔദ്യോഗിക ലോകവുമായി) കടുത്ത പോരാട്ടത്തിൽ കഴിയുന്ന ഒരാൾക്കു് ഈ സൗഹൃദം താഴ്ത്തിക്കുറച്ചു കാൺമാൻ വയ്യ. എന്നിട്ടെന്തേ ഞാൻ മറുപടി അയയ്ക്കാതിരുന്നതെന്നു് നിങ്ങൾ ചോദിക്കുമായിരിക്കാം. കാരണം, ഞാൻ കുഴിമാടത്തിനരികിൽ തത്തിയിരുന്ന കാലമായിരുന്നു അതു്. കിട്ടുന്ന സമയത്തിലോരോ നിമിഷവും എന്റെ ആരോഗ്യം, എന്റെ സന്തുഷ്ടി, എന്റെ കുടുംബം എന്നിവ ബലികൊടുത്ത എന്റെപുസ്തകം പൂർത്തിയാക്കാൻവേണ്ടി ചെലവഴിക്കുകയായിരുന്നു. ഈ വിശദീകരണം കൂടുതൽ വലുതാക്കേണ്ടതില്ല എന്നു ഞാൻ വിശ്വസിക്കുന്നു. പ്രായോഗികമനുഷ്യരെന്നു പറയപ്പെടുന്നവരുടെയും അവരുടെ ജ്ഞാനത്തിനുനേരെയും എനിക്കു് ചിരിക്കുകയേ നിവൃത്തിയുള്ളൂ. എനിക്കു് കാളയുടെ കട്ടിത്തോലി ഉണ്ടായിരുന്നെങ്കിൽ മനുഷ്യവർഗ്ഗത്തിന്റെ കഷ്ടാരിഷ്ടങ്ങളെ അവഗണിച്ചു് സ്വന്തം തൊലി രക്ഷിക്കാമായിരുന്നു. എന്റെ പുസ്തകം കൈയെഴുത്തുപ്രതിയുടെ രൂപത്തിലെങ്കിലും മുഴുമിക്കാതെ ഞാൻ മരിച്ചുപോയെങ്കിൽ ഞാൻ തികച്ചും അപ്രായോഗികനാണെന്നു് എന്നെപ്പറ്റി ഞാനേ കരുതുമായിരുന്നു.''

ലണ്ടനിൽ തിരിച്ചുവന്നു് മൂലധനത്തിന്റെ പ്രൂഫ് തിരുത്തിയശേഷം 1867 ആഗസ്റ്റ് 16-ാം തീയതി രണ്ടുമണിക്കു് മാർക്സ് എംഗൽസിനു് ഒടുവിലത്തെ പ്രൂഫും തിരുത്തിക്കഴിഞ്ഞുവെന്നെഴുതി: ''അങ്ങനെ ഈ വാല്യം പൂർത്തിയായി. അതു സാദ്ധ്യമായി എന്നതിൽ താങ്കളോടു മാത്രമേ നന്ദി പ്രകാശിപ്പിക്കാനുള്ളൂ. എനിക്കുവേണ്ടി താങ്കളുടെ ത്യാഗങ്ങളില്ലായിരുന്നെങ്കിൽ ഈ മൂന്നു വാല്യങ്ങൾക്കും വേണ്ട ഭീമപ്രവർത്തനങ്ങൾ ചെയ്യാൻ എനിക്കൊരിക്കലും കഴിയുമായിരുന്നില്ല. ഹൃദയംഗമമായ കൃതജ്ഞതയോടെ ഞാൻ താങ്കളെ ആലിംഗനം ചെയ്യുന്നു. ആശംസകൾ—എന്റെ വിലപ്പെട്ട, പ്രിയങ്കരനായ ചങ്ങാതിക്കു്.''

രണ്ടു്

ചരക്കിന്റെയും പണത്തിന്റെയും സ്വഭാവത്തെക്കുറിച്ചു 1859-ൽ മാർക്സ് എഴുതിയ Critique of political Economy എന്ന ഗ്രന്ഥത്തിന്റെ ചുരുക്കമാണു് ക്യാപ്പിറ്റലിന്റെ ആദ്യ അദ്ധ്യായം. സാഹിത്യപരമായി നോക്കുമ്പോൾ മാർക്സ് എഴുതിയ ഏറ്റവും വിശിഷ്ടമായ ഒരു ഭാഗമാണു് മൂലധനത്തിന്റെ ഒന്നാമദ്ധ്യായം. ചരക്കുകളെക്കുറിച്ചു് പ്രതിപാദിച്ചശേഷം പണമെങ്ങനെ മൂലധനമാകുന്നുവെന്നു് മാർക്സ് എടുത്തുപറയുന്നു. ചരക്കു് എന്നാൽ തൊഴിലാളിയുടെ അദ്ധ്വാനമാണു്. അതു തന്റെയും തന്റെ കുടുംബത്തിന്റെയും ജീവസന്ധാരണത്തിനു വേണ്ട ഭക്ഷണം ആവശ്യമായി ജീവിക്കുന്ന തൊഴിലാളിയുടെ രൂപത്തിൽ നിലനിൽക്കുന്നു. ആഹാരവും മറ്റും ഉല്പാദിപ്പിക്കാൻ ആവശ്യമായ അദ്ധ്വാനസമയമാണു് അദ്ധ്വാനത്തിന്റെ വില. ഇതു് കൂലിയായി കൊടുക്കപ്പെടുന്നു. എന്നാൽ ഈ കൂലി തൊഴിലാളിയിൽ നിന്നീടാക്കുന്ന അദ്ധ്വാനഫലത്തിലും വളരെക്കുറവാണു്. തൊഴിലാളിക്കവകാശപ്പെട്ടതെങ്കിലും അവനു് കൊടുക്കാതെ മിച്ചംവരുന്ന അദ്ധ്വാനത്തിന്റെ വിലയാണു് മൂലധനമായി രൂപപ്പെടുന്നതു്. ഉള്ളവരും ഇല്ലാത്തവരും ഉൾപ്പെട്ട വർഗ്ഗവ്യവസ്ഥിതിയിൽ ഇല്ലാത്തവർക്കു് അവരുടെ ജോലിക്കു് മുഴുവനും വേതനം കിട്ടാറില്ല. ഉല്പാദനോപകരണങ്ങളുടെ കുത്തകാവകാശം സമുദായത്തിലെ ഒരുവിഭാഗത്തിൽ നിക്ഷിപ്തമായിരിക്കുമ്പോൾ മുതലാളിക്കു വേണ്ടിയും തൊഴിലാളി പണിയെടുക്കേണ്ടിവരുന്നു. തന്റെ പണം മൂലധനമാക്കിമാറ്റുന്നതിനു് പണക്കാരനു കമ്പോളത്തിൽ സ്വതന്ത്രതൊഴിലാളി വേണം. രണ്ടുതരത്തിൽ സ്വാതന്ത്ര്യമുള്ള തൊഴിലാളിയെ. ഒന്നു ഒരു ചരക്കെന്ന നിലയിൽ തന്റെ അദ്ധ്വാനഫലത്തെ അടിയറവയ്ക്കാനുള്ള സ്വാതന്ത്ര്യം. ഇങ്ങനെ അടിയറവയ്ക്കാൻ അദ്ധ്വാനഫലമല്ലാതെ മറ്റൊന്നും തന്നെ കൈവശമില്ലാത്ത സ്വാതന്ത്ര്യം. മൂലധനത്തിന്റെ തുടക്കം ചരക്കു് ഉല്പാദനമാണു്. ചരക്കിന്റെ ഉല്പാദനം, വിതരണം



വ്യാപാരം എന്നീ സ്ഥിതിഗതികളിലാണു് മൂലധനം അഭിവൃദ്ധിപ്പെടുന്നതു്. ആധുനിക മൂലധനത്തിന്റെ ചരിത്രം ആരംഭിക്കുന്നതു് ആധുനിക ലോകവ്യാപാരവും ആധുനിക ലോക കമ്പോളവും ആരംഭിച്ച പതിനാറാം നൂറ്റാണ്ടുമുതല്ക്കാണു്.

മൂലധനത്തിന്റെ ആദ്യ അദ്ധ്യായത്തിൽ രാഷ്ട്രീയ സാമ്പത്തിക അവസ്ഥയുടെ മുഖ്യ സമസ്യയുമായി മാർക്സ് ഇടപെടുന്നു. എന്താണു് സമ്പത്തിന്റെ ഉത്ഭവം? എന്താണു് ലാഭത്തിന്റെ ഉറവിടം? മുതലാളിയുടെ സമ്പത്തിന്റെ യഥാർത്ഥ ഉത്ഭവകേന്ദ്രം ഇദംപ്രഥമമായി ക്യാപ്പിറ്റലിന്റെ ഒന്നാം വാല്യത്തിലാണു് വിശദീകരിച്ചിട്ടുള്ളതു്. ഈ പ്രതിപാദനം തികച്ചും വസ്തുനിഷ്ഠമാണു്. ആക്ഷേപവും ന്യായീകരണവും ഇവിടെ പ്രസക്തമല്ല. എങ്ങനെ ലാഭം ഉണ്ടാകുന്നു, അതെങ്ങനെ മുതലാളിയുടെ കീശയിലേക്കൊഴുകുന്നു എന്നു് മാർക്സ് ചരിത്രത്തിലാദ്യമായി വിശകലനം ചെയ്തു് വ്യക്തമാക്കുന്നു. ഇതാണു് മൂലധനം ഒന്നാംവാല്യത്തിന്റെ ചരിത്രപരമായ പ്രാധാന്യം. അദ്ധ്വാനഫലം വില്ക്കുകയെന്ന സമ്പ്രദായം അതായതു് കൂലിവ്യവസ്ഥ നിർമ്മാർജ്ജനം ചെയ്യാതെ ചൂഷണം അവസാനിക്കയില്ലെന്നു് മാർക്സ് ഇതിൽ ഊന്നിയൂന്നി പ്രസ്താവിക്കുന്നു.

മൂലധനത്തിന്റെ രണ്ടും മൂന്നും വാല്യങ്ങൾ ഒന്നാംവാല്യത്തെപ്പോലെ പൂർണ്ണമാക്കി പുസ്തകരൂപത്തിലാക്കാൻ ജീവിതകാലത്തു് മാർക്സിനു കഴിഞ്ഞില്ല. പക്ഷേ, മിക്കവാറും പൂർണ്ണമായ ഒരു രൂപം അദ്ദേഹം തയ്യാറാക്കിയിരുന്നു. കൂട്ടത്തിൽ ക്രോഡീകരിക്കാത്ത കുറിപ്പുകളും ലേഖനങ്ങളും വിചാരശകലങ്ങളും ഉണ്ടായിരുന്നു. പിന്നീടു്, ഇതെല്ലാം പരിശോധിച്ചു് ഒന്നും രണ്ടും വാല്യങ്ങൾ പ്രസിദ്ധീകരിക്കാനുള്ള ഏർപ്പാടുകൾ ചെയ്തതു് എംഗൽസാണു്.

ഒന്നാംവാല്യത്തിന്റെ ഒന്നാം പരിഭാഷ പ്രത്യക്ഷപ്പെട്ടതു് റഷ്യയിലാണു്. 1872-ൽ റഷ്യൻ തർജ്ജമ പ്രസിദ്ധപ്പെടുത്തുവാൻ അന്നത്തെ സെൻഷർഷിപ്പ് അധികാരികൾ നൽകിയ അനുവാദപത്രത്തിൽ ഇങ്ങനെ എഴുതി: ''ഗ്രന്ഥകർത്താവു് തന്റെ രാഷ്ട്രീയ വിശ്വാസത്തിൽ പരിപൂർണ്ണമായും സോഷ്യലിസ്റ്റാണെങ്കിലും, മുഴുവൻ പുസ്തകത്തിനും വ്യക്തമായ സോഷ്യലിസ്റ്റ് സ്വഭാവമാണുള്ളതെങ്കിലും, അതിന്റെ പ്രതിപാദനരീതി എല്ലാവർക്കും പിടികിട്ടത്തക്കവിധത്തിലല്ല. ഇതിനും പുറമെ, കർശനമായ ശാസ്ത്രീയരീതിയിലാണു് ഇതു് എഴുതപ്പെട്ടിരിക്കുന്നതു്. അതിനാൽ, ഇതു് നിരോധിക്കേണ്ടതില്ല എന്നാണു് കമ്മിറ്റിയുടെ അഭിപ്രായം.'' ഒന്നാംപതിപ്പു് ആയിരം കോപ്പിയാണു പുറത്തിറക്കിയതു്—1872 മാർച്ചു് 27-ാം തീയതി. മേയ് 25-ാം തീയതിയായപ്പോഴേക്കു് മുന്നൂറിലധികം കോപ്പികൾ വിറ്റുതീർന്നു. ഏതാണ്ടു് ഇതേ കാലത്തുതന്നെ ഫ്രഞ്ചു് പരിഭാഷയും ജർമ്മൻ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പും പ്രസിദ്ധീകൃതമായി. ഇംഗ്ലീഷ് പരിഭാഷയെക്കുറിച്ചു് മാർക്സിനു് വലിയ പ്രത്യാശകളുണ്ടായിരുന്നു. പക്ഷേ, മാർക്സിന്റെ ജീവിതകാലത്തു് ഇംഗ്ലീഷ് പരിഭാഷ പുറത്തുവന്നില്ല.

അല്പം ഊറ്റത്തോടെ മലയാളികൾക്കു് അഭിമാനിക്കാം. ജർമ്മൻ ഭാഷയിൽ 'മൂലധനം' വന്നു് ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോൾ മലയാള ഭാഷയിലും മൂലധനത്തിന്റെ പരിഭാഷ പുറത്തിറങ്ങി. ഒരനുഷ്ഠാനത്തിൽ കവിഞ്ഞ പ്രാധാന്യം അതിനു ലഭിച്ചില്ലെന്നതു് മറെറന്തായാലും ഗ്രന്ഥകാരന്റെ കുഴപ്പമാവാൻ വയ്യ. ഒരു വിപ്ലവകൃതി വെറുമൊരു വില്പനച്ചരക്കു മാത്രമായി കരുതപ്പെടുമ്പോൾ, വിവർത്തനമെന്നതു് വിവേകരഹിതമായ ഒരു കൂട്ടകൃഷിക്കളമാവുമ്പോൾ, നാല്പതുകൊല്ലം തലപുകഞ്ഞു പ്രവർത്തിച്ചെഴുതിയ ഒരു മഹദ്ഗ്രന്ഥം നാല്പതിലധികംപേർ നാലു ദിവസംകൊണ്ടു വിവർത്തനം ചെയ്തൊപ്പിക്കുമ്പോൾ ഈ വിധി വൈപരീത്യം മാർക്സിനെ ആദരിക്കാനായിരുന്നോ അറിവിന്റെ മേഖല വികസിപ്പിക്കാനായിരുന്നോ എന്ന സംശയങ്ങൾപോലും ഉയരുന്നു. വിപ്ലവകാരിയെ വെറും വില്പനച്ചരക്കായി മാത്രം കാണുന്ന കേരളകമ്പോളമേ, നിനക്കു് ഹാ, കഷ്ടം!

ദരിദ്രന്റെ മൂലധനം ലോകമാസകലമുള്ള ദരിദ്രവർഗ്ഗത്തിന്റെ വിശുദ്ധവേദഗ്രന്ഥമായി. ആശയങ്ങളുടെ ശക്തി ദ്രവ്യത്തിന്റെ ശക്തിയേയും അതിശയിക്കുന്നതിന്റെ പ്രത്യക്ഷോദാഹരണമായി. അത്രയും പ്രാഭവം ആശയാദർശങ്ങൾക്കുണ്ടാവുമെന്നു് മാർക്സുപോലും കരുതിയിരുന്നോ, എന്തോ?



# ദുഃഖനാളുകൾ

**മരണത്തെക്കാൾ ഭീകരമായ പീഡനങ്ങൾ അനുഭവിച്ച നാളുകളെക്കുറിച്ചോർക്കുകയാണു് ജെന്നി. സ്വന്തം മക്കളേയുംകൂട്ടി ശവകുടീരത്തിൽ താമസിക്കാൻ ഇഷ്ടപ്പെട്ട ആ നാളുകളെക്കുറിച്ചു്.**

''ഭരണാധികാരികളാൽ നായാടപ്പെട്ടു്, നാടും വീടും വിട്ടു്,
നരകയാതനയിലകപ്പെട്ടു്...
(ജെന്നി മാർക്സിന്റെ കുറിപ്പിൽ നിന്നു്)

1843-ജൂൺ 14 ആയിരുന്നു എന്റെ കല്യാണദിവസം.

കാറലും ഞാനും ഒക്ടോബറിൽ പാരീസിലെത്തി. പുതിയ ഒരു പത്രം പുറത്തിറക്കലായിരുന്നു കാറലിന്റെ ഉദ്ദേശ്യം. കൂട്ടത്തിൽ ഒരു പത്രാധിപരായി ആർണോൾഡ് റൂജും ഉണ്ടായിരുന്നു. ഒന്നാംലക്കം പുറത്തിറങ്ങിയതോടെതന്നെ അതു് കുഴപ്പങ്ങൾ സൃഷ്ടിച്ചു. പിന്നീടു് ഒരു ലക്കവും പുറത്തുവന്നില്ല. അധികൃതർ എല്ലാം കണ്ടുകെട്ടി. 1844-മേയ് മാസത്തിൽ ആണു് ഞങ്ങളുടെ ഒന്നാമത്തെ മകൾ ജെന്നി ജനിച്ചതു്. അക്കൊല്ലം സെപ്റ്റംബറിൽ ഞാൻ വീണ്ടും പാരീസിൽത്തന്നെ വന്നെത്തി. അപ്പോൾ ജെന്നിക്കു് നാലു പല്ലുകൾ മുളച്ചിരുന്നു.

1845 സെപ്റ്റംബർ മാസത്തിൽ പൊലീസ് കമ്മിഷണർ ഞങ്ങളുടെ വീടു് സന്ദർശിച്ചു. ''കാറൽമാർക്സ് ഇരുപത്തിനാലുമണിക്കൂറിനകം പാരീസ് വിട്ടുപോകണം.'' എനിക്കു് കുറച്ചുസമയംകൂടി അനുവദിക്കപ്പെട്ടു. മരസ്സാമാനങ്ങളും ഉടുപ്പുകളും വിറ്റു് എനിക്കു് വളരെക്കുറച്ചു് പണമേ കിട്ടിയുള്ളൂ. എന്തായാലും യാത്രയ്ക്കു് പണം വേണമല്ലോ.

ഫെബ്രുവരി മാസത്തിൽ ഞാനും ബ്രസ്സൽസിൽ ചെന്നെത്തി. കുറെനാൾ ഒരു ചെറിയ ഹോട്ടലിൽ താമസമാക്കി. പിന്നീടു് ഒരു കൊച്ചുവീടു് വാടകയ്ക്കെടുത്തു. ബ്രസ്സൽസിലും രാഷ്ട്രീയക്കുഴപ്പങ്ങൾ കൂടിവരികയായിരുന്നു. എന്നും പൊലീസും പട്ടാളവും റോന്തുചുറ്റി. തൊഴിലാളികൾ മർദ്ദിക്കപ്പെട്ടു. വേട്ടയാടപ്പെട്ടു. തൊഴിലാളികളെ കാറൽ ആകുന്നവിധം സഹായിച്ചു. പലപ്പോഴും അവർക്കു് ആഹാരം വാങ്ങാൻ പണം കൊടുത്തു.

ഒരു രാത്രി വളരെ വൈകിയനേരത്തു് രണ്ടാളുകൾ ഞങ്ങളുടെ കതകിൽ മുട്ടി. തങ്ങൾ പൊലീസുകാരാണെന്നും അറസ്റ്റ്‌വാറണ്ടുമായാണു് വന്നിട്ടുള്ളതെന്നും ചോദ്യം ചെയ്യപ്പെടാൻവേണ്ടി കാറൽ അവരോടൊപ്പം ചെല്ലണമെന്നും ആവശ്യപ്പെട്ടു. കാറലും അവരും പോയപ്പോൾ വാതിൽ പൂട്ടി ഞാനും പിറകേ പോയി. സ്ഥിതിഗതികളുടെ സ്വഭാവം അറിയാൻ വേണ്ടി അയൽവീട്ടിൽ കയറിയ എന്നെ പെട്ടെന്നൊരു പൊലീസുകാരൻ പിടികൂടി, തടവിൽ കൊണ്ടുപോയടച്ചു. എരപ്പാളികളെയും സ്വഭാവദൂഷ്യക്കാരായ സ്ത്രീകളെയും വച്ചിരുന്ന തടങ്ങലായിരുന്നു അവിടെ. ഞാൻ അവിടെ എത്തിയപ്പോൾ തേങ്ങിക്കരഞ്ഞു. എന്നോടു് സഹതാപം തോന്നിയ ഒരു

ജെന്നി മാർക്സ് ചെറുപ്പത്തിൽ



[…]തി അവളുടെ കിടക്കയിൽ ഇത്തിരി സ്ഥലം എനിക്കു് പങ്കിട്ടുതന്നു. പിറേറന്നു കാലത്തു് ജനലിനരികിൽ നിൽക്കുമ്പോൾ പട്ടാളക്കാർ കാറലിനെ കൊണ്ടുപോകുന്നതു കണ്ടു. ഒരു മണിക്കൂറിനുശേഷം എന്നെ മജിസ്ട്രേട്ടിനു മുമ്പാകെ ഹാജരാക്കി. ഉച്ചതിരിഞ്ഞപ്പോൾ ഞാൻ എന്റെ മൂന്നു കുട്ടികളുടെയും അടുത്തേക്കു് തിരിച്ചുവന്നു. കുറച്ചു കഴിഞ്ഞപ്പോഴേക്കും കാറലിനെയും വിമോചിപ്പിച്ചിരുന്നു, പെട്ടെന്നുതന്നെ ബ്രസ്സൽസ് വിട്ടുപോകണമെന്ന ആജ്ഞയോടെ...''

ജെന്നി മാർക്സ് ജോസഫ് വീഡിമയർക്കു് എഴുതിയ കത്തിൽനിന്നു്:

''ഞാൻ ആ ദിവസത്തെ ജീവിതം വിശദീകരിക്കാം. ഏതെങ്കിലും അഭയാർത്ഥികൾക്കു് ഇത്ര ദീനാനുഭവങ്ങൾ ഉണ്ടായിട്ടില്ലെന്നു് നിങ്ങൾക്കു് അപ്പോൾ വ്യക്തമാവും. പോറ്റമ്മമാർക്കു് ശമ്പളം കൊടുക്കാൻ നിർവ്വാഹമില്ലാത്തതിനാൽ ആരെയും നിയമിച്ചില്ല. എന്റെ പുറഭാഗവും മുലകളും കഠിനമായി വേദനിപ്പിച്ചു്, ഞാൻ കുഞ്ഞിനു മുലകൊടുത്തു. (ലണ്ടനിൽ മാർക്സും കുടുംബവും താമസമാക്കി കുറച്ചു കഴിഞ്ഞപ്പോൾ മാർക്സിന്റെ പത്നി ഒരാൺകുട്ടിയെ പ്രസവിച്ചിരുന്നു. ആ കുഞ്ഞു് ഏറെത്താമസിയാതെ മരിച്ചു.) പാവപ്പെട്ട ആ കൊച്ചു മാലാഖ മുലപ്പാലോടൊപ്പം എന്റെ ഗൂഢദുഃഖങ്ങളും വേവലാതികളും വലിച്ചുകുടിച്ചിരുന്നതിനാൽ അവനെപ്പോഴും സുഖക്കേടായിരുന്നു. രാവും പകലും നൊന്തുകിടന്നു. ഈ ലോകത്തിൽ വന്നതിൽപ്പിന്നെ അവനൊരു രാത്രിയും ഉറങ്ങിയിട്ടില്ല—തുടർച്ചയായി രണ്ടോ മൂന്നോ മണിക്കൂറിലധികം. ഈയിടെയായി അവൻ ജീവിതത്തിന്റെയും മരണത്തിന്റെയും ഇടയിൽ തങ്ങുകയാണു്. ഈ വേദനയ്ക്കിടയിൽ അവൻ ശക്തിയോടെ മുലകുടിക്കും; എന്റെ മുലക്കണ്ണു് മുറിഞ്ഞുപൊട്ടുന്നു; അവന്റെ പിഞ്ചുവായിൽ പലപ്പോഴും ചോര വാർന്നൊലിക്കുന്നു. ഞാനിങ്ങനെയിരിക്കെ, ഒരുനാൾ, ഞങ്ങളുടെ വീട്ടുടമസ്ഥ വന്നുകയറി. മഞ്ഞുകാലത്തു് ഞങ്ങൾ അവൾക്കു് കുറെ പണം കൊടുത്തിട്ടുണ്ടു്. അവൾ അഞ്ചു പവൻകൂടി ഉടനെ കൊടുത്തേമതിയാകൂവെന്നു് ശഠിച്ചു. ഞങ്ങൾ കൊടുക്കാനുള്ളതാണു്. പെട്ടെന്നു് അതു കൊടുക്കാൻ ഞങ്ങൾക്കു പറ്റിയില്ല.

രണ്ടു് ആമീൻമാർ വീട്ടിൽ പ്രവേശിച്ചു. എന്റെ എല്ലാ സാമാനങ്ങളും അവർ ജപ്തിചെയ്തു. കിടക്കകൾ, തുണികൾ എല്ലാം; എന്റെ പിഞ്ചുപൈതലിന്റെ തൊട്ടിൽപോലും. പെൺകുട്ടികളുടെ കളിക്കോപ്പുകളും. കണ്ണീർ നിറച്ചു് അവരവിടെ നിന്നിരുന്നു. രണ്ടു് മണിക്കൂറിനകം എല്ലാം കൊണ്ടുപോകുമെന്നു്

**ജെന്നി മാർക്സ്**

ആമീന്മാർ ഭീഷണിപ്പെടുത്തി. അങ്ങനെ സംഭവിച്ചാൽ ഞാനും എന്റെ കൊച്ചുങ്ങളും തണുത്തുവിറച്ച് പച്ചനിലത്തിൽ കിടക്കണം. ഞങ്ങളുടെ സുഹൃത്ത് ഷ്റാം സഹായാർത്ഥം നഗരത്തിലേക്ക് ധൃതിപ്പെട്ടെത്തി. അയാൾ കുതിരവണ്ടിയിലേറിയാണ വന്നതു്. കുതിരകൾ നിൽക്കാതെ കുതിച്ചുപാഞ്ഞു. അയാൾ വണ്ടിയിൽനിന്നു ചാടിയിറങ്ങി. ചോരയൊലിച്ചുകൊണ്ടാണ് ഞാനും കുഞ്ഞുങ്ങളും കഷ്ടപ്പാടിൽ വിറച്ചുനിന്നയിടത്തേക്ക് അയാൾ വന്നെത്തിയതു്.

പിറേറന്ന് ഞങ്ങൾക്കു് വീട് വിടേണ്ടിവന്നു. അന്ന് വല്ലാത്ത ശൈത്യമുണ്ടായിരുന്നു; മഴയും. എന്റെ ഭർത്താവ് താമസിക്കാനൊരു വീടന്വേഷിച്ചു നടന്നു; നാലു കുട്ടികളുണ്ടെന്നറിഞ്ഞപ്പോൾ വീടുതരാൻ എല്ലാവരും വിസമ്മതിച്ചു. ഒടുവിൽ ഒരു സുഹൃത്ത് ഞങ്ങളുടെ സഹായത്തിനെത്തി. ഞാൻകിടക്കകൾ വിററു–മരുന്നുപീടികക്കാരനും, റൊട്ടിക്കാരനും, ഇറച്ചിക്കച്ചവടക്കാരനും, പാൽക്കാരനും മററും പണംകൊടുത്തു തീക്കാൻ. ആമീൻമാർ വന്നിട്ടുണ്ടെന്ന അപവാദം കേട്ടു ഉടനെ ബില്ലുമായി അവരെല്ലാം ഓടിയെത്തിയിരുന്നു. ഞാൻ വിററുകഴിഞ്ഞ കിടക്കകൾ പുറത്തു കൊണ്ടുവന്ന് വണ്ടിയിൽ കയററിയിരുന്നു. അപ്പോഴെന്തുണ്ടായെന്ന് നിങ്ങൾക്കറിയാമോ? ഈ സമയത്ത് നേരം ഇരുട്ടിയിരുന്നു. അത്ര വൈകി സാധനങ്ങൾ കൊണ്ടുപോകുന്നതു് ഇംഗ്ലണ്ടിൽ നിയമവിരുദ്ധമായിരുന്നു. വീട്ടുടമസ്ഥൻ പൊലീസിനെ കൂട്ടിവന്നു. എന്നിട്ടയാൾ പറഞ്ഞു, തന്റെ സാമാനങ്ങൾ വല്ലതും ഇക്കൂട്ടത്തിലുണ്ടോ എന്നു പരിശോധിക്കണമെന്ന്. ഞങ്ങൾ അതു് കട്ടെടുത്ത് വിദേശ രാജ്യങ്ങളിലേക്ക് പോകയാകുമെന്ന്. രണ്ടു മൂന്നു നിമിഷത്തിനുള്ളിൽ ഞങ്ങളുടെ വാതിലിന്നു മുന്നിൽ മുന്നൂറോളം ആളുകൾ തിരക്കിക്കൂടി. കിടക്കകൾ മടങ്ങിയെത്തി. പിറേറന്നു പുലരും വരെ വാങ്ങിയവർക്ക് കിടക്കകൾ എത്തിച്ചുകൊടുക്കാൻ പററിയില്ല.''

തന്റെ കഷ്ടപ്പാടുകളെപ്പററി അത്രയേറെ നീട്ടിവലിച്ചെഴുതിയതിന് ജെന്നി മാർക്സ് സുഹൃത്തിനോട് ക്ഷമാപണംചെയ്യുന്നു. ഒരിക്കലെങ്കിലും ഉള്ളതുറന്ന് ഒരാൾക്കെഴുതിയാൽ ഒരാശ്വാസം ലഭിക്കുമെന്ന് കരുതി മാത്രം എഴുതുകയാണ്. അവരിങ്ങനെയാണ് ആ കത്ത് അവസാനിപ്പിക്കുന്നതു്:

"ഈ നിസ്സാരകഷ്ടപ്പാടുകൾ എന്നെ നട്ടെല്ലൊടിച്ചുവെന്നു വിചാരിക്കരുതു്. ഞങ്ങളുടെ സമരം ഒററപ്പെട്ട ഒന്നല്ലെന്ന് എനിക്ക് തികച്ചും അറിയാം, ഞാൻ പ്രത്യേക രീതിയിൽ ഭാഗ്യവതിയും ആനുകൂല്യമുള്ളവളുമാണെന്നും. കാരണം, എന്റെ ജീവിതത്തിന്റെ ഊന്നുവടിയായ എന്റെ പ്രിയപ്പെട്ട ഭർത്താവ് ഇപ്പോഴും എന്റെ അരികിലുണ്ട്. എന്നെ വാസ്തവത്തിൽ ഞെരിക്കുകയും എന്റെ ഹൃദയരക്തമൊലിപ്പിക്കുകയും ചെയ്യുന്ന ഒരേ ഒരു കാര്യം ഇതാണ്: ഈ നക്കാപ്പിച്ചത്തരങ്ങളെല്ലാം സഹിക്കുന്നതിനദ്ദേഹം നിർബദ്ധനായല്ലോ എന്ന്; അദ്ദേഹത്തിന്റെ സഹായത്തിനാരുമില്ലല്ലോയെന്ന്; തന്നിഷ്ടപ്പടി, സന്തോഷപുരസ്സരം പലരെയുംസഹായിച്ച അദ്ദേഹം ഇവിടെ നിസ്സഹായനാണല്ലോ എന്ന്."

ദാരിദ്ര്യവും പീഡനവും മാർക്സ് കുടുംബത്തെ എവിടെയും പിന്തുടർന്നു. "ഈ വൃത്തികെട്ട ജീവിതം ജീവിക്കാൻ കൊള്ളാത്തതാണ്," മാർക്സ് എംഗൽസിനെഴുതി, "എല്ലാ ദിവസവും എന്റെ ഭാര്യ എന്നോടു പറയുന്നു—മക്കളുമായി ശവകുടീരത്തിൽ കിടക്കാനാണ് അവൾ ഇഷ്ടപ്പെടുന്നതെന്ന്."



"പഴയ ഐതിഹ്യങ്ങളിൽ ചങ്ങാതിത്വത്തിന്റെ പല മികച്ച ഉദാഹരണങ്ങളുമുണ്ട്. യൂറോപ്യൻ തൊഴിലാളികൾ പറയാം, അവരുടെ ശാസ്ത്രം നിർമ്മിച്ചതു് രണ്ടു പണ്ഡിതന്മാരും യോദ്ധാക്കളുമാണെന്ന്, ആ രണ്ടുപേരും തമ്മിലുള്ള ബന്ധം ഏതു പുരാതന കഥകളേയും അതിശയിക്കുന്നതാണെന്നും." (ലെനിൻ)

ഫ്രെഡറിക് എംഗൽസ് ഇല്ലായിരുന്നെങ്കിൽ കാറൽ മാർക്സ് ഇന്ന് അറിയപ്പെടുന്നതുപോലെയുള്ള കാറൽ മാർക്സാകുമായിരുന്നില്ല. സ്വയം മറന്നും സ്നേഹിതനെ സഹായിക്കുന്ന പ്രകൃതമായിരുന്ന ഫ്രെഡറിക് എംഗൽസിന്റേതു്. താൻ മാർക്സിന്റെ ഒരു ശിങ്കിടി (Second fiddler) മാത്രമാണെന്ന് എംഗൽസ് പ്രസ്താവിച്ചു. തന്നെക്കാൾ എത്രയോ മികച്ച പ്രതിഭയാണ് മാർക്സിനുള്ളതു്. ആ പ്രതിഭയുടെ വികാസത്തെ സഹായിക്കുകയാണ് തന്റെ പ്രധാന കടമയെന്നും എംഗൽസ് കരുതിപ്പോന്നു.

എംഗൽസ് ആദ്യകാലത്ത് കമ്മ്യൂണിസത്തിലേക്കു് കടന്നുവന്നതു് തന്റേതായ അനുഭവസമ്പത്തിലൂടെയാണ്. മാർക്സ് കൂടുതൽ താത്ത്വിക പ്രശ്നങ്ങളിൽ മുഴുകിയ കാലത്ത് രാഷ്ട്രീയ സാമ്പത്തിക പ്രശ്നങ്ങളെക്കുറിച്ച് ചിന്തിക്കുകയും എഴുതുകയുമായിരുന്നു എംഗൽസ്.

"തൊഴിലാളി ദുരിതമനുഭവിക്കുന്ന വർഗ്ഗം മാത്രമല്ല; അതിന്റെ അപമാനകരമായ ദരിദ്രാവസ്ഥ തൊഴിലാളിയെ സ്വന്തം വിമോചനസമരത്തിലേക്ക് ആനയിക്കുന്നു," ആദ്യം ഇതെടുത്തു പറഞ്ഞതു് എംഗൽസ് ആണെന്ന് ലെനിൻ.

"സമരം ചെയ്യുന്ന തൊഴിലാളി സ്വയം സഹായിക്കുന്നു. അദ്ധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗത്തിന്റെ രാഷ്ട്രീയ പ്രസ്ഥാനം തങ്ങളുടെ മോക്ഷം സോഷ്യലിസത്തിലാണെന്ന വിശ്വാസത്തിലേക്ക് തൊഴിലാളികളെ നയിക്കുന്നു. തൊഴിലാളിവർഗ്ഗത്തിന്റെ രാഷ്ട്രീയ ലക്ഷ്യം സോഷ്യലിസമായി വരുമ്പോഴേ സോഷ്യലിസം ഒരു ശക്തിയായിത്തീരുന്നുള്ളൂ."

മാർക്സും എംഗൽസും കാഴ്ചയിൽ വളരെ വ്യത്യസ്തരായിരുന്നു. വേഷവിധാനത്തിലും സമ്പ്രദായങ്ങളിലും എംഗൽസ് തികച്ചും ഒരു ഇംഗ്ലീഷുകാരനെപ്പോലെ പെരുമാറിപ്പോന്നു. മാഞ്ചസ്റ്റർ സ്റ്റോക്ക് എക്സ്ചേഞ്ചിലെ ബഹുമാന്യനായ ഒരംഗമായിരുന്നു അദ്ദേഹം. വിചാരത്തിലും വിനോദത്തിലും എംഗൽസ് തന്റെ വർഗ്ഗക്കാരായ ബിസിനസ്സുകാരുമായി ഊർജ്ജസ്വലമായി സഹകരിച്ചിരുന്നു. ഇംഗ്ലണ്ടിലെ തൊഴിലാളി വർഗ്ഗത്തിന്റെ കഷ്ടതകളെക്കുറിച്ച് അതേ സമയത്ത് പഠനം നടത്തുകയും ചെയ്തു. എംഗൽസ് മാഞ്ചസ്റ്ററിൽ ജോലിചെയ്ത് പണം സമ്പാദിച്ചിരുന്നതു് അദ്ദേഹത്തിനു വേണ്ടിയോ മാർക്സിനു വേണ്ടിയോ എന്നു പറയാൻ എളുപ്പമല്ല. ആദ്യകാലത്ത് എംഗൽസ് മാർക്സിൽ നിന്ന് സ്വീകരിച്ചതിനേക്കാൾ കൂടുതൽ മാർക്സിന് എംഗൽസ് അങ്ങോട്ടു കൊടുക്കുകയാണ് ചെയ്തിരുന്നതു്. മാർക്സ് തന്നെ എംഗൽസിനെഴുതിയ ഒരു കത്തിൽ സൂചിപ്പിക്കുന്നു: "ഞാൻ കാര്യങ്ങളിലേക്ക് പതുക്കെമാത്രം ചെന്നെത്തുന്നു. താങ്കളുടെ കാലടിപ്പാടുകൾ പിന്തുടരുന്നു." പ്രത്യേകിച്ചും തൊഴിലാളികളുടെ ജീവിതരീതികളെക്കുറിച്ചെല്ലാം മാർക്സിന് പല ആശയങ്ങളും നൽകിയതു് എംഗൽസാണ്. അമേരിക്കൻ പത്രങ്ങളിൽ മാർക്സിന്റെ പേരിൽ വന്നിരുന്ന ലേഖനങ്ങളിൽ പലതും എംഗൽസ് എഴുതിയതായിരുന്നു. മാർക്സ് കൂടുതൽ സമയം സാമ്പത്തിക ശാസ്ത്രരചനയ്ക്കു വിനിയോഗിക്കട്ടേ എന്ന് എംഗൽസ് കരുതി.

മാർക്സ് ഒരു മൗലികപ്രതിഭയാണെന്നും ആ പ്രതിഭ ദൈനംദിന ദുരിതങ്ങളിൽനിന്നും ചില്ലറ പത്രപ്രവർത്തനങ്ങളിൽനിന്നും പിന്മാറി മഹത്തായ കാര്യങ്ങൾ ചെയ്യാൻ വിധിക്കപ്പെട്ടതുമാണെന്ന ബോദ്ധ്യം എംഗൽസിനുണ്ടായിരുന്നു. തന്റെ ശാസ്ത്രീയ നിബന്ധങ്ങൾ കഴിയും വേഗം ചെയ്തുതീർക്കണമെന്ന് എംഗൽസ് മാർക്സിനെ ഉപദേശിച്ചിരുന്നു. "ഏററവും മുഖ്യമായ സംഗതിയെന്താണെന്നോ, താങ്കൾ അതു് മുഴമിപ്പിക്കുകയും പ്രസിദ്ധീകരിക്കുകയും ചെയ്യണം. താങ്കൾ കാണുന്ന ദുർബ്ബലവശം കഴുതകൾ ഒരിക്കലും കണ്ടെത്തിയെന്നുവരില്ല." എന്നാൽ മാർക്സ് ഈ ഉപദേശം അത്ര ഗൗനിച്ചിരുന്നില്ല എന്നതാണ് സത്യം. താനെഴുതിയതെന്തും കുററമററതാകണമെന്ന വാശി അദ്ദേഹത്തെ വിട്ടുപിരിഞ്ഞില്ല.

തനിക്കുവേണ്ടി പ്രവർത്തിക്കുന്നതിനെക്കാളധികം താല്പര്യം എംഗൽസിന്, മാർക്സിനുവേണ്ടി പ്രവർത്തിക്കുന്നതിലായിരുന്നു, മാർക്സ് ജീവിച്ചിരിക്കുമ്പോഴും മരിച്ചശേഷവും. എംഗൽസിന്റെ സഹായമില്ലായിരുന്നെങ്കിൽ തനിക്ക് ഇത്രയൊന്നും ചെയ്യാൻ പററില്ലെന്ന് മാർക്സിന് ഉറച്ച ബോദ്ധ്യമുണ്ടായിരുന്നു.

1820 നവംബർ 28-ാം തീയതി എംഗൽസ്, ബാർമ്മൻ എന്ന ജർമ്മൻ നഗരത്തിൽ ജനിച്ചു. അച്ഛൻ ബിസിനസ്സുകാരനായിരുന്നു. കുടുംബം വളരെ പ്രശസ്തവും. 1824-ൽ എംഗൽസ് അച്ഛന് പങ്കാളിത്തമുള്ള ഒരു സ്ഥാപനത്തിൽ ജോലിയെടുക്കുന്നതിനുവേണ്ടി ചേർന്നു. അക്കാലത്താണ് 'ഇംഗ്ലണ്ടിലെ തൊഴിലാളികളുടെ സ്ഥിതി' എന്ന പുസ്തകത്തിനുവേണ്ട വസ്തുക്കൾ എംഗൽസ് ശേഖരിച്ചതു്. പാരീസ്‌വഴി 1844-ൽ എംഗൽസ് ജർമ്മനിയിലേക്കു മടങ്ങി. അവിടെ വച്ചാണ് ആദ്യമായി മാർക്സിനെ കണ്ടുമുട്ടിയതു്. ആ കൂടിക്കാഴ്ചമുതൽ മാർക്സിന്റെ മരണംവരെ ആ ബന്ധം നിലനിന്നു. അതുവരെയല്ല, എംഗൽസിന്റെ മരണംവരെ എന്നു പറയാം. സ്വന്തം ജീവിതം മററൊരാൾക്കുവേണ്ടി ഇത്രമാത്രം ഉഴിഞ്ഞുവയ്ക്കാമോ എന്ന് അത്ഭുതം കൂറുന്നവരുണ്ടാകാം. 1895 ആഗസ്റ്റ് 5-ാംതീയതി എംഗൽസ് മരണമടഞ്ഞു. സംഭവബഹുലവും ഫലപൂർണ്ണവുമായ ജീവിതമായിരുന്നു അതു്. രണ്ടുകൊല്ലംമുമ്പുതന്നെ അദ്ദേഹം ഒസ്യത്ത് എഴുതിവച്ചു. സ്വത്തെല്ലാം മാർക്സിന്റെ രണ്ടു പെൺമക്കൾക്കും ലൂയിസ് കൗട്സ്കിക്കും വകയിരുത്തി. മാർക്സിന്റെ പരേതയായ മൂത്ത മകളുടെ മക്കൾക്കും സ്വത്ത് നീക്കിവച്ചിരുന്നു. വിവാഹം ചെയ്തിരുന്നില്ലെങ്കിലും തന്റെ ഒന്നിച്ച് ഇരുപതു കൊല്ലത്തോളം താമസിച്ചിരുന്ന 'മേരി ബേൺസി'ന്റെ മരുമകൾക്കും ഒരു നല്ല തുക ഒരുക്കി. വിവാഹം എന്ന പ്രക്രിയയിൽ എംഗൽസ് വിശ്വസിച്ചിരുന്നില്ല. അതു് മാർക്സ് കുടുംബത്തിൽത്തന്നെ ഒരു ചർച്ചാവിഷയമായിരുന്നു. മാർക്സിന്റെ എല്ലാ കൈയെഴുത്തുപ്രതികളും മാർക്സിന്റെ മൂന്നാമത്തെ മകൾ എലീനർക്കാണ് നൽകിയതു്. തന്റെ കൈയെഴുത്തുപ്രതികളും മാർക്സിനുൾപ്പെടെയുള്ള കത്തുകളും ആഗസ്റ്റ് ബെബൽ, എഡ്വേഡ് ബെൻസ്റ്റൈൻ എന്നീ സഹപ്രവർത്തകർക്ക് നൽകി. പുസ്തകങ്ങളുടെ പകർപ്പവകാശം, ഈടാകാനുള്ള പ്രതിഫലം: രൊക്കം ആയിരം പവൻ. ഇത്രയും ജർമ്മൻ സോഷ്യലിസ്ററ് പാർട്ടിക്ക് പ്രദാനംചെയ്തു. മരണാനന്തരം തന്റെ ശവം സംസ്കരിക്കണമെന്നും ചിതാഭസ്മം കടലിലൊഴുക്കണമെന്നും 1894 നവംബർ 14-ാം തീയതി എഴുതിയ രേഖയിൽ എംഗൽസ് ആവശ്യപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ ആഗ്രഹമനുസരിച്ച് ശവസംസ്കാരം ചെറിയ തോതിലായിരുന്നു. ചങ്ങാതികളും സഖാക്കളുമായ എൺപതോളം പേരേ അതിൽ സംബന്ധിച്ചിരുന്നുള്ളൂ. യൂറോപ്പിലെ എല്ലാ രാജ്യങ്ങളിൽനിന്നുമുള്ള തൊഴിലാളി സംഘടനകളും, പുഷ്പചക്രങ്ങളും ചുകപ്പു നാടകളും ശവമഞ്ചത്തിൽ സമർപ്പിച്ചു. സോഷ്യലിസ്റ്റ് പത്രങ്ങളും ബൂർഷ്വാ പത്രങ്ങളും എംഗൽസിന്റെ ചരമം മൂലം അന്താരാഷ്ട്രീയ തൊഴിലാളി വർഗ്ഗത്തിനു നേരിടേണ്ടിവന്ന നഷ്ടത്തെക്കുറിച്ചെടുത്തു പറയുകയുണ്ടായി. 'ഫ്രെഡറിക് എംഗൽസ്' എന്ന ഒരു ചരമലേഖനത്തിൽ ചെറുപ്പക്കാരനായ ഒരു റഷ്യൻ സോഷ്യൽ ഡെമോക്രാററ്, വ്ളാഡ്മീർ ഇല്ലിച്ച് ഉളിയനോവ് (വി. ഐ. ലെനിൻ) റഷ്യൻ കവി നക്രസേവിന്റെ ഈ വരികൾ ലേഖനത്തിനു മുകളിൽ ഉദ്ധരിച്ചിരുന്നു:

"യുക്തിയുടെ എന്തൊരു പ്രകാശമാനമായ പന്തമാണ് പൊലിഞ്ഞുപോയതു്. എന്തൊരു ഹൃദയമാണ് മിടിക്കാതെ അടങ്ങിയതു്."



എംഗൽസ്



മാർക്സ് 1861-ൽ

# അച്ഛനും മകനും

**മാ**ർക്‌സ് എന്നപേരു് Mordechai എന്നതിന്റെ ചെറിയ രൂപമാണ്. അതു് പിന്നീട് Markus എന്നായി.

മാർക്‌സിന്റെ അച്ഛൻ ഹെൻറിച്ച് മാർക്‌സ്, കാറലിനു് ആറുവയസ്സുള്ളപ്പോൾ ജൂതമതം ഉപേക്ഷിച്ച് ക്രിസ്ത്യാനിയായി. അദ്ദേഹം ഒരു തരത്തിലും മതഭ്രാന്തനായിരുന്നില്ല. തന്റെ ജോലി തുടരുന്നതിനും സുഗമമാക്കുന്നതിനും വേണ്ടിയാണ് മതം മാറിയതു്. യഹൂദന്മാരുടെ നില ജർമ്മനിയിൽ തുലോം കഷ്ടത്തിലായിരുന്നു. 1824-ൽ മക്കളെ ജ്ഞാനസ്നാനം ചെയ്യിച്ചപ്പോൾ കാറലിന്റെ പഴയ അമ്മ, ജൂതമതത്തിൽത്തന്നെ നിന്നു. പക്ഷേ, മക്കളുടെ മതംമാററം അവരുടെ അറിവോടും അനുവാദത്തോടും കൂടിയാണ് സംഭവിച്ചതു്. 1824-ൽ മാർക്‌സിന്റെ അമ്മ മതംമാറാതിരുന്നതു് അവരുടെ അമ്മയച്ഛന്മാരെ ദുഃഖിപ്പിക്കരുതെന്നു കരുതിയാണത്രേ. 1825-ൽ മാർക്സിന്റെ അമ്മയുടെ അച്ഛൻമരിച്ചു. ആ വർഷത്തിൽത്തന്നെ കാറലിന്റെ അമ്മയും ക്രിസ്തുമതക്കാരിയായി.

മാർക്‌സിന്റെ കുടുംബ പാരമ്പര്യം എത്രത്തോളം മാർക്‌സിനെ സ്വാധീനിച്ചിട്ടുണ്ടെന്നു് തിട്ടപ്പെടുത്താൻ സാദ്ധ്യമല്ല. മരിച്ച എല്ലാ തലമുറകളുടെയും പാരമ്പര്യം ജീവിച്ചിരിക്കുന്നവരുടെ മനസ്സിന്മേൽ ഒരു മലപോലെ അമർന്നിരിക്കുമെന്നു് മാർക്‌സ്‌തന്നെ എഴുതിയിട്ടുണ്ടു്. ജൂതത്വം എന്നതു് അക്കാലത്തു് അത്ര എളുപ്പത്തിൽ ഊരിയെറിയാവുന്ന ഒന്നായിരുന്നില്ല. മാർക്‌സിന്റെ ഉത്തമ സുഹൃത്തുക്കളായിരുന്ന ഹെൻറിച്ച് ഹൈനെയും ഹെസ്സും—ഒരാൾ സാംസ്കാരികകാരണങ്ങളാൽ പ്രൊട്ടസ്റ്റൻറ് മതവിശ്വാസിയും മറേറയാൾ നിരീശ്വരവിശ്വാസിയും ആയിരുന്നിട്ടും—യഹൂദത്വം അവരെ വിട്ടുമാറിയില്ല. കാറൽമാർക്സിന്റെ ഏററവും ഇളയ മകൻ എലീനർ അർദ്ധജൂയിഷ് ആയിരുന്നിട്ടും ലണ്ടനിലെ തൊഴിലാളികളുടെ സദസ്സുകളിൽ "ഞാനൊരു ജൂയിഷ് വനിത"യാണെന്നു് ഉദ്ഘോഷിക്കുമായിരുന്നു.

മാർക്‌സിന്റെ അച്ഛൻ ഫ്രഞ്ചുവിപ്ളവചിന്തകരുടെ ആശയങ്ങളുമായി വളരെ ബന്ധപ്പെട്ടിരുന്നു. തന്റെ മുത്തച്ഛൻ വാൾട്ടയറെയും റൂസോയെയും കാണാപ്പാഠം പഠിച്ച 18-ാം നൂററാണ്ടിലെ ഒരു ഫ്രഞ്ചുകാരനായിരുന്നുവെന്നു് എലീനർ മാർക്‌സ് ഒരിടത്തു് പ്രസ്താവിച്ചിട്ടുണ്ടു്. മാർക്‌സിന്റെ അച്ഛൻ വക്കീലുദ്യോഗത്തിൽ നിന്നു് സാമാന്യം സമ്പാദ്യമുള്ള ഒരു ഇടത്തരക്കാരനായിരുന്നു. മകന്റെ പഠിത്തത്തിലും സ്വഭാവ രൂപീകരണത്തിലും ഉൽപതിഷ്ണു മനോഭാവത്തോടെ അദ്ദേഹം ശ്രദ്ധിച്ചുപോന്നു. അച്ഛനും മകനും തുറന്നു പെരുമാറിയിരുന്നു. മാർക്‌സിനു് അച്ഛൻ അയച്ച കത്തുകളും മാർക്‌സ് അച്ഛനയച്ച കത്തുകളും ഇതു് വ്യക്തമാക്കുന്നുണ്ടു്. പതിനേഴാം വയസ്സിൽ താൻ ജെന്നിയെ പ്രേമിച്ചുതുടങ്ങിയ കഥ കത്തുകളിലൂടെയും കവിതകളിലൂടെയും മാർക്സ് അച്ഛനെ അറിയിച്ചു. ജെന്നി ഒരു പ്രഭുകുടുംബത്തിൽപ്പെട്ട അതിസുന്ദരിയായ ഒരു യുവതിയായിരുന്നു. മാർക്‌സിനെക്കാൾ 4 വയസ്സ് കൂടുതൽ. എന്നിട്ടും ഹെൻറിച്ച് മാർക്‌സ്, കാറലിന്റെ അഭിമതം കലവറ കൂടാതെ അംഗീകരിച്ചു. കല്യാണം വിദ്യാഭ്യാസത്തിനു ശേഷം മതിയെന്നും കുടുംബമാവുംമുമ്പേ സ്വന്തംകാലിൽ നില്ക്കാനുള്ള കഴിവു നേടണമെന്നും ഉപദേശിക്കുയും ചെയ്തു. മാർക്സ് തന്റെ കവിതക്കമ്പത്തെക്കുറിച്ച് അച്ഛനെഴുതി. കവിതകളും അയച്ചുകൊടുത്തു. മാർക്സ് എഴുതിയ കവിതകൾ ജെന്നിക്കും അച്ഛനുമാണ് സമർപ്പിക്കപ്പെട്ടിരിക്കുന്നതു്. പണം ചെലവഴിക്കുന്നതിൽ മാർക്സ് അല്പം ധൂർത്തനാണെന്നു് അച്ഛൻ മകനെ ഓർമ്മിപ്പിക്കാറുണ്ടായിരുന്നു. എന്നിട്ടും ആവശ്യപ്പെട്ടതും ചിലപ്പോൾ അതിലേറെയും അയച്ചുകൊടുത്തു. തന്റെ പുത്രന്റെ പ്രകൃതത്തിലുള്ള പ്രത്യേകത വളരെ നേരത്തേ അച്ഛൻ മനസ്സിലാക്കിയിരുന്നു. മകനയച്ച ഒരു കത്തിൽ അദ്ദേഹമതു് തുറന്നെഴുതുകയും ചെയ്തിട്ടുണ്ടു്: "എന്നെ ഒരു വലിയ സംശയം പിടികൂടിയിട്ടുണ്ടു്. ഞാൻ എന്നോടുതന്നെ ചോദിക്കുന്നു—നിന്റെ ബുദ്ധിക്കും വൈശിഷ്ട്യങ്ങൾക്കും സമാനമാണോ നിന്റെ ഹൃദയമെന്നു്. നിന്റെ ഹൃദയത്തിൽ ലളിതവികാരങ്ങൾക്കു് സ്ഥാനമുണ്ടോയെന്നു്. നിന്റെ ഹൃദയവികാരങ്ങളെ ഇളക്കിവിടുന്ന 'മൂർത്തി' ദൈവത്തിന്റെ ആത്മാംശമാണോ, അതോ ഫെറിസ്റ്റിന്റേതാണോ? ഞാൻ അത്ഭുതപ്പെടുന്നു. നീ എപ്പോഴെങ്കിലും സാധാരണ സംതൃപ്തിയും കുടുംബസന്തോഷവും അറിയാനിടയാകുമോയെന്നു് എന്റെ ഹൃദയം ആശങ്കിക്കുന്നു. നിന്റെ ചുററുമുള്ളവർക്കു് സന്തുഷ്ടി നൽകുമോ എന്നും...."

അച്ഛൻ സൂചിപ്പിച്ച ആ 'മൂർത്തി' മരണംവരെയും മാർക്‌സിനെ വിട്ടുപിരിഞ്ഞില്ല. മകന്റെ കവിതാവാസനയെ അച്ഛൻ നിരുത്സാഹപ്പെടുത്തിയില്ല. തനിക്കിതൊന്നും അത്ര മനസ്സിലാകുന്നില്ലെന്നു ചില ഘട്ടത്തിൽ മറുപടിയെഴുതി. കവിത പുസ്തകമാക്കാനുള്ള ചെലവിനെക്കുറിച്ച് അച്ഛനെഴുതിയപ്പോൾ തന്റെ മകൻ ഒരു കൊച്ചു കവിയായി അറിയപ്പെടണോ എന്ന സംശയം ഉന്നയിച്ചു. നിയമവും ചരിത്രവും തത്ത്വശാസ്ത്രവും പഠിക്കുകയാണ് നല്ലതെന്നു് നിർദ്ദേശിക്കുകയും ചെയ്തു. ഒടുവിൽ കാറൽ മാർക്‌സും കവിത, തനിക്കു പററിയ തൊഴിലല്ലെന്ന നിഗമനത്തിൽത്തന്നെ എത്തിച്ചേർന്നു.

17-ാം വയസ്സിൽ, 1835-ൽ വിദ്യാർത്ഥിയും യുവാവുമായ മാർക്‌സ് ബോൺ യൂണിവേഴ്സിററിയിൽ ചേർന്നു. അക്കാലത്തു് മാർക്‌സ് തന്റെ കുടുംബത്തിനു് ചെലവാക്കാവുന്നതിലധികം പണം ചെലവാക്കിയിരുന്നു. ഈ സ്വഭാവം അവസാനംവരെ മാർക്‌സിൽ നിലനിന്നു. അക്കാലത്തു് ട്രിയറിൽ നിന്നുള്ള വിദ്യാർത്ഥികളുടെ ടാവേൺ ക്ലബ്ബിലെ മുപ്പതു് അംഗങ്ങളിൽ ഒരാളായിച്ചേർന്നു. അതിന്റെ അഞ്ചു് പ്രസിഡൻറുമാരിൽ ഒരാളുമായി. ക്ലബ്ബിന്റെ പ്രധാന ജോലി മദ്യപാനമായിരുന്നു. കുടിച്ച് ലക്കില്ലാതെ ബഹളമുണ്ടാക്കിയതുകാരണം ഒരു തവണ 24 മണിക്കൂറോളം മാർക്‌സ് യൂണിവേഴ്സിററിയുടെ തടവിൽ കിടക്കേണ്ടിവന്നു. ഈ തടവത്ര അസുഖകരമൊന്നുമായിരുന്നില്ല. കൂട്ടുകാർക്ക് അവിടെച്ചെന്നു് തടവുകാരനു് ബിയർ സൽക്കരിക്കാനും അവനോടൊപ്പം ശീട്ടുകളിക്കാനും സൗകര്യമുണ്ടായിരുന്നു. ഒരവസരത്തിൽ യൂണിവേഴ്സിററിയിലെ രണ്ടു വിഭാഗങ്ങൾ തമ്മിൽ അടിപിടികളുണ്ടായി. 1836 ആഗസ്റ്റിൽ ഒരു ദ്വന്ദ്വയുദ്ധത്തിൽ മാർക്‌സിന്റെ ഇടംകണ്ണിനു മുകളിൽ ഒരു മുറിവ് പററി. അവിഹിതമായി ആയുധങ്ങൾ കൈവശം വച്ചുവെന്ന കുററവും കാറൽ മാർക്‌സിനെതിരെ ആരോപിതമായി. പക്ഷേ, അന്വേഷണത്തിൽ അതു് അസാധുവാകുകയാണുണ്ടായതു്. ഈ ശല്യത്തിൽ നിന്നെല്ലാം ഒഴിവാക്കാൻവേണ്ടി മാർക്‌സിന്റെ അച്ഛൻ മകനെ ബോൺ യൂണിവേഴ്സിററിയിൽനിന്നു വിടുവിച്ച് ബർലിൻ യൂണിവേഴ്സിററിയിലേക്കയച്ചു.

സാമാന്യരീതിയിൽ നോക്കുമ്പോൾ മാർക്സിന്റെ ഏററവും നല്ല കാലം അച്ഛൻ മരിക്കുന്നതുവരെയാണെന്നു കാണാം. സാമ്പത്തികമായ യാതൊരു ആലശീലകളുമില്ലാതെ വിദ്യാഭ്യാസത്തിൽ കേന്ദ്രീകരിക്കാൻ മാർക്‌സിനു സാധിച്ചു. പിതാവ് മാർക്‌സിന്റെ വഴികാട്ടിയും ചങ്ങാതിയുമായി പെരുമാറി.

ഉല്പതിഷ്ണുത്വം ഹെൻറിച്ച് മാർക്സി

**കൗമുദി ന്യൂസ് സർവീസ്**

ന്റെ ഉദാരസ്വഭാവമായിരുന്നു. തന്റെ മകന്റെ കലാപഭരിതമായ മനസ്സെന്തെന്ന് അദ്ദേഹമറിഞ്ഞിരുന്നു. മകനെഴുതിയ നീണ്ട കത്തുകൾ അച്ഛന്റെ മനോഗതം വളരെ സ്ഫുടതയോടെ വ്യക്തമാക്കുന്നു.

ഒരിക്കൽ ഇങ്ങനെ എഴുതി: "ഭാവിയിൽ ധാരാളം എഴുതണമെന്ന് നിനക്കു തോന്നുന്നുണ്ടെങ്കിൽ നിനക്കു സാദ്ധ്യമായ എല്ലാ വിഷയങ്ങളേയുംകുറിച്ച് എഴുതിക്കൂട്ടുക. ഇവിടെനിന്നയച്ച വീഞ്ഞ് നിനക്ക് കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. അതു കുടിച്ച് ഉന്മേഷവാനാകുക. അപ്രസക്തങ്ങളായ ഉദ്യമങ്ങളെല്ലാം ഒഴിവാക്കുക—നൈരാശ്യവും. കവിത വേണ്ടെന്നുവയ്ക്കുക; അതു നിന്റെ ജീവിതത്തെ അലങ്കരിക്കുകയും സന്തുഷ്ടമാക്കുകയും ചെയ്യുന്നില്ലെങ്കിൽ."

മറെറാരു കത്തിൽ: "നിന്റെ പുസ്തകപ്രസാധന ശ്രമത്തെപ്പററി, അതെങ്ങനെയാണ് ആരംഭിക്കുക? ഇതൊരു വിഷമംപിടിച്ച ചോദ്യമാണ്. അതിനു മുമ്പുതന്നെ ആലോചിക്കേണ്ട ഒരു കാര്യമുണ്ട്. ഒരു നല്ല പ്രസാധകന്റെ വിശ്വാസം നേടുന്നതിൽ നീ വിജയിക്കുമോ? അതാണേററവും പ്രയാസമേറിയ കാര്യം. നീ അതിൽ വിജയിച്ചാൽ എന്താണ് പ്രസിദ്ധപ്പെടുത്തേണ്ടതെന്ന രണ്ടാമത്തെ സംഗതി പ്രസക്തമാവുന്നു. താത്ത്വികമോ, നിയമപരമോ, അതോ രണ്ടും ചേർന്നതോ ആയിരിക്കും അടിസ്ഥാനമിടാൻ മികച്ചതു്. നല്ല കവിത രണ്ടാം സ്ഥാനം നേടിയേക്കാം. അതൊരാളുടെ കീർത്തിയെ ബാധിക്കുകയില്ല, ഒരു പക്ഷേ, ചില പണ്ഡിത കേസരികളുടെ കണ്ണിലൊഴികെ. വാദകൗതുക വ്യഗ്രമായ ലേഖനങ്ങൾ ഉപകാരപ്രദമായിരിക്കും. നല്ല തലക്കെട്ടും മൗലികാശയങ്ങളും പുതിയ ശൈലിയും ഉണ്ടെങ്കിൽ നിനക്ക് പത്തുക്കൊ ഒരു പ്രൊഫസറുദ്യോഗവും മററും പ്രതീക്ഷിക്കാവുന്നതേയുള്ളു. പക്ഷേ, നീ ഒരു ഉറച്ച തീരുമാനത്തിലെത്തണം, ഇപ്പോഴല്ലെങ്കിൽ ഇക്കൊല്ലത്തിനുള്ളിൽ. തീരുമാനമെടുത്തുകഴിഞ്ഞാൽ ദൃഢമായിതെല്ലും പതറാതെ നീ പ്രവർത്തനം തുടരുക. ഒരു വക്കീലാകാൻ നിന്റെ അച്ഛനുണ്ടായ വിഷമങ്ങളൊന്നും നിനക്കുണ്ടാവുകയില്ല. (ഹെൻറിച്ച് മാർക്സ് ഇവിടെ സൂചിപ്പിക്കുന്നതു് തന്റെ ചെറുപ്പകാലത്തെ കഷ്ടതകളെക്കുറിച്ചാണ്; മാതാപിതാക്കന്മാരുടെ ഒരു സഹായവും തനിക്കുണ്ടായിട്ടില്ലെന്ന് അദ്ദേഹം ഒരിടത്തു് സൂചിപ്പിച്ചിട്ടുണ്ട്, അവർ തന്നെ ഉല്പാദിപ്പിച്ചുവെന്നതൊഴികെ. സ്വന്തം പരിശ്രമത്തിലൂടെയൊന്നുമാത്രമാണ് മാർക്സിന്റെ അച്ഛൻ അഭ്യസ്ത വിദ്യനായതും ഉദ്യോഗസ്ഥനായതും.)

മകനുള്ള കത്തു് തുടരുന്നു:

"പ്രിയപ്പെട്ട കാറൽ, നിന്നോടെനിക്കുള്ള സ്നേഹം നിമിത്തം എന്റെ പ്രകൃതത്തിന് തികച്ചും ഒത്തുപോകാത്ത രീതിയിലുള്ള ചില കാര്യങ്ങളിൽ ഇടപെടുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതു ഇടയ്ക്ക് എന്നെ ശല്യപ്പെടുത്താ യ്കയുമില്ല. എന്നാൽ, ഒരു ത്യാഗവും വളരെ വമ്പിച്ചതല്ല, എന്റെ കുട്ടികളുടെ നന്മയ്ക്ക് അതാവശ്യമാണെങ്കിൽ. മാത്രവുമല്ല, നിന്റെജെന്നിക്ക് എന്നെ വളരെ വിശ്വാസമാണ്. എന്നാൽ ആ നല്ല സ്നേഹമർഹിക്കുന്ന പെൺകുട്ടി തുടരെത്തുടരെ അവളെത്തന്നെ ദ്രോഹിക്കുന്നു. നിനക്ക് ഉപദ്രവകരമാവുന്ന എന്തും ചെയ്യാൻ അവൾക്ക് ഭയമുണ്ട്. അവളുടെ അച്ഛനമ്മമാർക്ക് ഇക്കാര്യം അറിയില്ലെന്നതു് അവളുടെ മനസ്സിൽ ഒരു ഭാരമായിരിക്കുന്നു. അവരിപ്പോൾ അറിയേണ്ട എന്നതാണ് അവളുടെ അഭിപ്രായമെന്നു ഞാൻ അനുമാനിക്കുന്നു. ഒരുതരം ലജ്ജയായിരിക്കാം കാരണം. മുദ്രവച്ച് പ്രത്യേകമൊട്ടിച്ച നിന്റെ ഒരു കത്തു് അവൾക്കാശ്വാസം നൽകും. ഭാവനാസമ്പന്നനായ വെറുമൊരു കവിയുടെ കത്തായിരിക്കരുതു്. പരിശുദ്ധപ്രേമത്തിന്റെ നല്ല ഭാവങ്ങളും ചാടുവാക്യങ്ങളുമൊക്കെയൊവാം. അതങ്ങനെയാവുമെന്ന് നിശ്ശങ്കം എന്നു ഞാനറിയുന്നു. നിന്റെ ബന്ധത്തെക്കുറിച്ചും, ഇനി സംഭവിക്കാനുള്ളതിനെക്കുറിച്ചും വ്യക്തമായ ധാരണ ആ കത്തിലുണ്ടാവണം. പ്രത്യാശകൾ കരുതലില്ലാതെ പ്രകാശിപ്പിക്കണം. ഈ ബന്ധത്തെക്കുറിച്ച് വ്യക്തമായ ഉറപ്പ് അവൾക്ക് കൊടുക്കണം. അതുപോലെതന്നെ പൗരുഷത്തോടെ അവളോടും ആവശ്യപ്പെടുക, പിന്നോട്ടു നോക്കാതെ, ലവലേശവും മനസ്സു പതറാതെ ശാന്തമായിവിശ്വാസപൂർവ്വം ഭാവിയിലേക്കു നോക്കാൻ.

നിനക്ക് നിന്റെ അച്ഛനോടെന്തു പറയാൻ തോന്നുന്നു? നിന്റെ അച്ഛനിങ്ങനെയൊരു ഇടത്തട്ടുകാരനായി കാണുന്നതിൽ നീ അദ്ഭുതപ്പെടുന്നില്ലേ? എന്റെ സ്വാധീനം അറിയപ്പെടുമ്പോൾ പല ആളുകളും എത്ര തെററായിട്ടാവും എന്നെക്കുറിച്ച് വിധികല്പിക്കുക! എത്ര മോശപ്പെട്ട ഉദ്ദേശ്യങ്ങൾ അവരെന്നിൽ ആരോപിക്കുകയില്ല? ഞാൻ സ്വയം ആക്ഷേപിക്കുകയില്ല. സ്വർഗ്ഗം അതിന്റെ അനുഗ്രഹമരുളുമ്പോൾ ഞാൻ അതീവ സന്തുഷ്ടനായിരിക്കും.

കത്തിനോടൊപ്പം പണവും അയയ്ക്കുന്നു.



## കുട്ടികളുടെ മാർക്സ്

ആദർശവാനായ ഒരു കുടുംബനാഥനായിരുന്നു കാറൽ മാർക്സ്. തന്റെ മക്കളുമായി മാത്രമല്ല, മററു കുട്ടികളുമായി പെരുമാറുമ്പോഴും മാർക്സ് ഒരു കുട്ടിയായി മാറി. എല്ലാ ഞായറാഴ്ചകളും, കുഷ്ലപ്പാടുകൾക്കിടയിലും മാർക്സിന്റെ മക്കൾക്ക് വിശേഷദിവസങ്ങളായിരുന്നു. അന്ന് അദ്ദേഹത്തെ യാതൊരു ജോലിയും ചെയ്യാൻ അവർ സമ്മതിച്ചിരുന്നില്ല. മാർക്സിനെ അവർ കുതിരയായും കഴുതയായുമൊക്കെ ഉപയോഗിച്ചു. വാത്സല്യശീലനായ പിതാവു് അതിനെല്ലാം വഴങ്ങിയിരുന്നു. ചിലപ്പോൾ എംഗൽസും വില്യം ലിബ്നിക്കും കുട്ടികളുടെ കുതിരകൾ ആയി, മാർക്സ് കുതിരവണ്ടിയും. മാർക്സിന്റെ തോളിലിരുന്ന് മുന്നിൽക്കണ്ട ഈ രണ്ട് കുതിരകളേയും "മുന്നോട്ടു പോ, മുന്നോട്ടുപോ" എന്നാർത്തുവിളിച്ച് കുട്ടികൾ തേരു് തെളിക്കുമായിരുന്നു.

കുട്ടിക്കഥകളുടെ വററാത്ത ഉറവിടമായിരുന്നു കാറൽ മാർക്സ്. എല്ലാത്തരം കഥകളും അദ്ദേഹത്തിനറിയാമായിരുന്നു. വീരകഥകൾ, സാഹസ കഥകൾ, യക്ഷിക്കഥകൾ ഇങ്ങനെ പലതും. മാർക്സ്, കുട്ടികൾക്കതൊക്കെ പറഞ്ഞുകൊടുത്തു. അതായിരുന്നു അദ്ദേഹത്തിന്റെ ജീവിതത്തിലെ ആനന്ദപ്രദമായ നിമിഷങ്ങൾ.

മാർക്സിന്റെ മക്കൾക്കെല്ലാം യവനപുരാണകഥകളും ഷെയ്ക്സ്പിയർ നാടകങ്ങളും ഹൃദിസ്ഥമായിരുന്നു. ചില അവസരങ്ങളിൽ, അന്നേരം കെട്ടിച്ചമച്ച കുട്ടിക്കഥകൾ മാർക്സ് അവർക്ക് പറഞ്ഞുകൊടുത്തു. മക്കൾ മുതിരുകയും ചിലർ കുഞ്ഞുന്നാളിലേ മരിക്കുകയും ചെയ്തപ്പോൾ അവരുടെ സ്ഥാനം മക്കളുടെ മക്കൾ പിടിച്ചുപററി. മൂത്തമകൾക്ക് വികൃതി തുള്ളുന്ന കുട്ടികളുണ്ടായിരുന്നു. അവരോടൊത്തു കളിക്കുകയായി പിന്നെ അപ്പൂപ്പന്റെ ആനന്ദം.

—കെ. എൻ. എസ്.

എഴുത്തുകാരന്റെ പ്രവത്തനത്തിന്റെഎല്ലാം ലക്ഷ്യവും ഒരു പൊതുസത്യമെന്ന സങ്കല്പത്തിൽ നിർവ്വചിക്കാവുന്നതാണ്. സത്യമെന്നതിൽ ഫലം മാത്രമല്ല, അതിലേക്കു നയിക്കുന്ന പാതയും ഉൾപ്പെടുന്നുണ്ട്. നേരറിയാൻ ശ്രമിക്കുന്നതു് നേരിലൂടെതന്നെയായിരിക്കണം.

* * *

വാദിയും പ്രതിയും ജഡ്ജിയും ഒരാളിൽ ഒത്തതാണ് സെൻഷർ. മനസ്സിനെ നിയന്ത്രിക്കൽ സെൻഷറെ ചുമതലപ്പെടുത്തിയിരിക്കുന്നു. അയാൾ നിരുത്തരവാദിയാണ്...

സെൻഷർഷിപ്പിനുള്ള കൈക്കൊണ്ട മരുന്ന് അതില്ലാതാക്കലാണ്.

സ്വാതന്ത്ര്യത്തിന്റെ പ്രാഥമികവും സത്തയുമായുള്ള ഉപാധി ആത്മജ്ഞാനമാണ്. ആത്മപരിശോധനയില്ലാതെ ആത്മജ്ഞാനം ഉണ്ടാവുകയില്ല.

* * *

ഒരു സ്വതന്ത്രപത്രത്തിന്റെ സാരാംശം തനതുഭാവവും യുക്തിയും സദാചാരപരതയുമുള്ള സ്വാതന്ത്ര്യത്തിന്റെ സത്തയാണ്. സെൻഷർ ചെയ്യപ്പെട്ട പത്രം യാതൊരു സ്വഭാവവുമില്ലാത്ത അടിമത്തത്തിന്റെ പരിഷ്കൃതവേഷംപൂണ്ട വിത്രപാക്ഷനാണ്. മണമണിയിച്ച ഗർഭക്ലീബം.

* * *

പത്രനിയമമനുസരിച്ച് സ്വാതന്ത്ര്യം ശിക്ഷിക്കുന്നു. സെൻസർഷിപ്പ് നിയമം സ്വാതന്ത്ര്യത്തെ ശിക്ഷിക്കുന്നു. പത്രനിയമം സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗത്തെ ശിക്ഷിക്കുന്നു. സെൻസർഷിപ്പ് നിയമം സ്വാതന്ത്ര്യത്തെ ഒരു ദുരുപയോഗമാണെന്ന കണക്കിൽ ശിക്ഷിക്കുന്നു. അതു് സ്വാതന്ത്ര്യത്തെ കുററവാളിയായി കരുതുന്നു.

* * *

സെൻഷർക്ക് തന്റെ മേലധികാരിക്കുപുറമെ വേറൊരു നിയമവുമില്ല. ന്യായാധിപന് നിയമമല്ലാതെ മറെറാരു മേലധികാരിയില്ല.

* * *

എഴുത്തുകാരൻ അയാളുടെ കൃതിയെ ഒരു പകരണമായി കാണുന്നില്ല. അതു് അതിൽത്തന്നെ നിലീനമായ ലക്ഷ്യമാണ്. വേണ്ടിവന്നാൽ തന്റെ കൃതിയുടെ നിലനില്പിനുവേണ്ടി അയാൾ സ്വന്തം നിലനില്പു് ത്യാഗംചെയ്യുന്നു. അയാൾ ഒരുതരത്തിൽ, മനുഷ്യനേക്കാൾ ദൈവത്തെ അനുസരിക്കുകയെന്ന തത്ത്വം അംഗീകരിക്കുന്ന മതപ്രചാരകനെപ്പോലെയാണ്. പത്രത്തിന്റെ പ്രാഥമിക സ്വാതന്ത്ര്യം അതൊരു വ്യാപാരമല്ലെന്നതിലാണ്. പത്രം ഒരു വ്യാപാരമായും നിലനില്ക്കുന്നുവെന്നതു ശരി. പക്ഷേ, അതു് എഴുത്തുകാരുടെ കാര്യമല്ല. അച്ചടിക്കാരുടെയും വില്പനക്കാരുടെയും കാര്യമാണ്.

* * *

സ്വാതന്ത്ര്യത്തിന്റെ ഒരു രൂപം മററു രൂപത്തെയും ഭരിക്കുന്നു, ശരീരത്തിലെ ഒരവയവം മറെറാന്നിനെയെന്നപോലെ. ഒരു പ്രത്യേക സ്വാതന്ത്ര്യം കുട്ടിൽ നിറുത്തപ്പെടുമ്പോൾ പൊതുവേ സ്വാതന്ത്ര്യമപ്പടി കുട്ടിൽ നിൽക്കുകയാണ്.

* * *

നമുക്ക് മററുള്ളവരെ മോചിപ്പിക്കാൻ കഴിയുന്നതിനുമുമ്പ് നാം സ്വയം മോചിതരാകണം.

* * *

മററാരെയും ഉപദ്രവിക്കാതെ എന്തും ചെയ്യാനുള്ള അവകാശമാണ് സ്വാതന്ത്ര്യം. മററാക്കും ഉപദ്രവം ഏല്പിക്കാതെ ഒരാൾക്ക് പ്രവത്തിക്കാവുന്ന പരിമിതികൾ എന്തെന്നു നിയമത്താൽ നിർവ്വചിക്കപ്പെട്ടിരിക്കുന്നു, രണ്ട് നിലങ്ങളുടെ അതിരും അളവും അതിർക്കുററികളാൽ വകഞ്ഞുവച്ചിരിക്കുന്നതുപോലെ.

* * *

മനുഷ്യന്റെ എല്ലാ ദൈവങ്ങളെയുമ പണം തരംതാഴ്ത്തുന്നു. അവരെ ചരക്കുകളാക്കിത്തീർക്കുന്നു. എല്ലാററിന്റെയും സാർവ്വജനീനവും സ്വയംസ്ഥാപിതവുമായ വില പണമാണ്. അക്കാരണത്താൽ അതു് മുഴുവൻ ലോകത്തിന്റെയും—മനുഷ്യന്റെ ലോകത്തിന്റെയും പ്രകൃതിയുടെയും—സാക്ഷാൽ മൂല്യം കവർന്നെടുത്തിരിക്കുന്നു. മനുഷ്യന്റെ അസ്തിത്വത്തിന്റെയും കമ്മത്തിന്റെയും അന്യംവന്ന സത്തയാണു പണം. ഈ അന്യസത്ത മനുഷ്യനെ അടിമപ്പെടുത്തുന്നു. പവനോ അതിനെ ആരാധിച്ചുകഴിയുന്നു!

* * *

വിമർശനായുധത്തിനു് ഒരിക്കലും ആയുധവിമശ്നത്തെ മാററിനിറുത്താനാവില്ല. ഭൗതികശക്തിയെ ഭൗതികശക്തികൊണ്ടുതന്നെ അട്ടിമറിക്കണം. എന്നാൽ ബഹുജനങ്ങളെ പിടികൂടുമ്പോൾ സിദ്ധാന്തം ഭൗതികശക്തിയായി പരിണമിക്കുന്നു.



നീ ആവശ്യപ്പെട്ടതിലും കൂടുതൽ തുകയുള്ളാണ് ചെക്ക്. ആവശ്യത്തിലേറെ നീ ചെലവാക്കുകയില്ല എന്നു ഞാൻ വിശ്വസിക്കുന്നു.

നിന്റെ വിശ്വസ്തനായ,

മാർക്സ്.

ഫെബ്രുവരി 3, 1837

ജെന്നിയെപ്പററിയും അവളുമായുള്ള വിവാഹത്തെപ്പററിയും അച്ഛൻ ഉള്ളുതുറന്നു പ്രോത്സാഹിപ്പിച്ചപ്പോൾ ഒരു കാര്യം വ്യക്തമാക്കി—പഠിത്തം കഴിഞ്ഞശേഷം മതി വിവാഹം. ജെന്നിയുടെ അച്ഛനെ മാർക്സിനു് വലിയ ബഹുമാനമായിരുന്നു. അവർ ഏതാണ്ടു് ചങ്ങാതികളെപ്പോലെ പെരുമാറിപ്പോന്നു. മാർക്സിന്റെ ഫിലോസഫി തീസിസ് സമർപ്പിച്ചിരിക്കുന്നതു് ജെന്നിയുടെ പിതാവിനാണ്, "പിതൃതുല്യനായ സുഹൃത്തേ," എന്ന അഭിസംബോധനയോടെ.

ഏഴുകൊല്ലത്തെ പ്രേമം ഉള്ളുരുകിക്കൊണ്ടു നടന്നശേഷമാണ് മാർക്സ് ജെന്നിയെ വിവാഹം ചെയ്തതു്. 1843 ജൂൺ 19-ാം തീയതി ആ കർമ്മത്തിനു സാക്ഷ്യം വഹിക്കാൻ കാറലിന്റെ കരുത്തനായ പിതാവുണ്ടായിരുന്നില്ല. അദ്ദേഹം ഈ ലോകം വിട്ടുകഴിഞ്ഞിരുന്നു.

# എം. പി. നാരായണപിള്ള

# പഴയ വീഞ്ഞ് പഴയ കുപ്പിയിൽ

ജനങ്ങളെ കുപ്പിയിലിറക്കാൻ ഗവണ്മെന്റിന് ഓരോ വർഷവും കിട്ടുന്ന അവസരമാണ് ബജററ് വായന. നിത്യോപയോഗ സാധനങ്ങൾക്ക് വില കൂടുന്നു എന്ന വസ്തുത മാത്രമേ മണ്ടന്മാരായ പൊതുജനത്തിന്റെ തലയിൽ കയറൂ. പൊതുജനത്തിന്റെ വികാരങ്ങളിട്ടുകളിച്ച് വോട്ടും വയററിപ്പിഴപ്പും നേടുന്ന മുറിമൂക്കന്മാരായ രാഷ്ട്രീയക്കാർ ബജററിനെപ്പററി മട്ടിക്കലേററ് നിലവാരത്തിലുള്ള അഭിപ്രായങ്ങൾ പാസാക്കുന്നു. എന്തു പറഞ്ഞു എന്നതിനേക്കാൾ ആരു പറഞ്ഞു എന്നതിന് പ്രാധാന്യം കൊടുക്കുന്ന പത്രക്കാരും മററും അതൊക്കെ അച്ചടിച്ച് ഒരു മിഥ്യ പരത്തുന്നു. ഈ നാടകത്തിൽ ഓരോ ബജററിനും അകത്തു നടക്കുന്ന കളി മനുഷ്യൻ മറന്നുപോകുന്നു.

ഒരു ബജററു മതി ഒരു ദേശത്തെ കുട്ടിക്ഷൗരമാക്കാൻ. ഉദാഹരണങ്ങൾ വേണോ? 1946-ൽ വേവൽപ്രഭു തട്ടിക്കൂട്ടിയ കോൺഗ്രസ്—മുസ്ലീംലീഗ് സർക്കാരിലെ ഫൈനാൻസ് മിനിസ്റ്റർ (പിന്നെ പാകിസ്ഥാൻ പ്രധാനമന്ത്രിയായ) ലിയാക്കത്തു് ആലിഖാനായിരുന്നു. അന്ന് ലിയാക്കത്താലിഖാനുണ്ടാക്കിയ ബജററ് പോലെ ജനദ്രോഹപരമായ ഒരു ബജററ് ഇന്ത്യാചരിത്രത്തിൽ വേറൊന്നില്ലെന്ന് നിഷ്പക്ഷമതികളായ ചരിത്ര വിദ്യാർത്ഥികൾ സമ്മതിക്കും. ലിയാക്കത്താലിഖാൻ അലമ്പുണ്ടാക്കിയതു് മനഃപൂർവ്വമായിരുന്നെങ്കിൽ അവിവേകംകൊണ്ട് രാജ്യത്തെ സമ്പദ് വ്യവസ്ഥയെ താറുമാറാക്കിയ ഒന്ന് ഈ അടുത്തകാലത്തു് വന്നു. ചരൺസിംഗിന്റെ കുപ്രസിദ്ധമായ ബജററ്. വായന കഴിഞ്ഞു് വെള്ളം കുടിച്ച് പുള്ളിക്കാരൻ തൊണ്ട ശരിയാക്കുന്നതിനു മുമ്പ് അമിതമായ വിലക്കയററം ആരംഭിച്ചു കഴിഞ്ഞിരുന്നു.

എന്നാൽ, ഈ ചരിത്രത്തിന്റെയൊക്കെ ഒരു പാഠമുണ്ട്. പൊട്ടക്കണ്ണന്മാർ ആനയെ കാണുന്നപോലല്ല നമ്മൾ ബജററ് മനസ്സിലാക്കേണ്ടതു്. ബജററിന്റെ അടിയൊഴുക്കുകൾ നിയന്ത്രിക്കുന്ന തത്വശാസ്ത്രമാണ് പ്രധാനം.

1983–84 ലെ ബജററ് വായിച്ച ധനകാര്യമന്ത്രി പ്രണബ് കുമാർ മുഖർജിയുടെ തത്വശാസ്ത്രം എന്താണ്?

സംശയമെന്തിന്; എന്താണോ ഇന്ദിരാഗാന്ധിയുടെ തത്വശാസ്ത്രം അതുതന്നെ അദ്ദേഹത്തിന്റേയും.

അപ്പോൾ, എന്താണ് ഇന്ദിരാഗാന്ധിയുടെ തത്വശാസ്ത്രം.

വോട്ടുപിടിക്കാനും പൊതുജനത്തിനെക്കൂടെ നിറുത്താനും ഭരണം കൈയിൽ വയ്ക്കാനും പററിയ എന്തും അവർക്കു് തത്വശാസ്ത്രമാണ്.

അതിലും തെററില്ല. അതു് പലപ്പോഴും ഫലപ്രദമായെന്നും വരും. തല്ക്കാലം രക്ഷപ്പെടാനും അതുമതി. പക്ഷേ, കയ്പുള്ള മരുന്നു കഴിച്ചാലല്ലേ രോഗം മാറൂ. ജനസമ്മതിക്കുവേണ്ടി, കൈയടിക്കുവേണ്ടി, ഭാവിയെ പണയപ്പെടുത്താമോ?

ആമുഖം പൂർണ്ണമാകാൻ ഒരുദാഹരണം കൂടി. എന്റെ അറിവിൽ, ഇന്ദിരാഗാന്ധിയെക്കാൾ സാമർത്ഥ്യമുള്ള ഒരു സ്ത്രീ കൂടി ലോകത്തുണ്ട്. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രി മാർഗരററ് താച്ചർ. താച്ചറുടെ ബജററും സാമ്പത്തികനയങ്ങളും സകലരും എതിർത്തു. വ്യവസായികളും തൊഴിലാളികളും ഭൂരിഭാഗം ജനങ്ങളും എന്തിന് അവരുടെ പാർട്ടിനേതാക്കന്മാരും ക്യാബിനററിലെ മന്ത്രിമാരും ചെറുത്തു. പലരും രാജിവച്ചു. നാലു് വോട്ട് പോയതല്ലാതെ നാലുപേരുടെ കൈയടി കിട്ടിയില്ല. എന്നിട്ടും ആ സ്ത്രീ തന്റെ ആദർശത്തിൽ ഉറച്ചുനിന്നു. ഇംഗ്ലണ്ടിന്റെ ഇക്കണോമിക് ഇൻഡിക്കേററുകൾ ശരിക്ക് പഠിച്ചാൽ നമുക്ക് മനസ്സിലാകും അവിടെ ഭാവി സുരക്ഷിതമായി വരികയാണെന്ന്. (ഇന്ത്യയിലെ ഇംഗ്ലീഷ് പത്രങ്ങളിലെഴുതിവിടുന്ന വിദഗ്ദ്ധന്മാരുടെ വിഡ്ഢിത്തം മനസ്സിലാക്കാനുള്ള കഴിവ് നിങ്ങൾക്ക് വേണം!)

ഈ വർഷത്തെ കേന്ദ്രബജററ് വായിച്ചാൽ ആദ്യം മനസ്സിൽ വരുന്നതു് ഒരു തത്വചിന്തയുടെ അഭാവമാണ്. ഇതുപോലൊരു ബജററ് തട്ടിക്കൂട്ടാൻ നമുക്ക് മന്ത്രിമാർവേണ്ട. ഗുമസ്തന്മാർ മതി. (ഗുമസ്തന്മാർ എന്നു പറഞ്ഞാൽ എൽ. ഡി. സി. മുതൽ സെക്രട്ടറി വരെയുള്ള കഥാപാത്രങ്ങൾ.) ഈ ബജററിനെപ്പററി അഭിപ്രായം പറയാനും നമ്മളൊന്നും വേണ്ട. ഗുമസ്തന്മാരുടെ നിലവാരത്തിലുള്ള നേതാക്കന്മാരും ബുദ്ധിജീവികളും സാമ്പത്തിക വിദഗ്ദ്ധന്മാരും മതിയാകും. (മലയാളഭാഷ നമ്മുടെ ദൗർബ്ബല്യമാണ്. ടെക്സ്റ്റ് പുസ്തകം മാത്രം പഠിച്ച് ഇക്കണോമിസ്റ്റ് എന്നു് പറഞ്ഞുനടക്കുന്നവനെയും വിദഗ്ദ്ധൻ എന്നു വിളിക്കേണ്ട ഗതികേടു വരുന്നു.)

ഒരു കഥ കൊണ്ടു് ഈ സാമ്പത്തിക തത്വശാസ്ത്രത്തിന്റെ അപകടത വിശദീകരിക്കാം. നവഭാരതശില്പികൾ എന്നൊക്കെ പറഞ്ഞ് നമ്മൾ സ്വയം തെററിദ്ധരിപ്പിക്കുന്ന ചരിത്രപുരുഷന്മാർ ഒരു പരിപാടി ഒപ്പിച്ചിട്ടുണ്ട്. നികുതികൾ ഭയങ്കരമായി വർദ്ധിപ്പിക്കുക. എന്നിട്ട് ഓരോ കാര്യത്തിനും നികുതിയിളവുകൾ അനുവദിച്ചുകൊണ്ട് ചില വകുപ്പുകൾ ഉണ്ടാക്കുക. ഇതിൻഫലം നികുതിയുടെ നൂലാമാലകൾ പഠിക്കുന്നവന്മാർക്ക് കാലണ നികുതി കൊടുക്കേണ്ടതില്ല. ഇതിനൊന്നും വശമില്ലാത്ത ഇടത്തരക്കാരൻ നികുതി കൊടുത്തു മുടിയും.

മാസം 1600 രൂപ ശമ്പളം വാങ്ങി വാടകവീട്ടിൽ താമസിച്ച് കടവും കടത്തിന്റെ കൂടമായി കഴിയുന്നവന്റെ ശമ്പളത്തിൽ നിന്ന് നികുതി പിടിക്കും. എന്നാൽ ആൾ ഇന്ത്യാ ടാക്സ് ലായേഴ്സ് അസോസിയേഷൻ പ്രസിഡന്റ് എസ്. വി. പികാലെ പുതിയ ബജററ് വായിച്ചിട്ട് പറഞ്ഞതു് എല്ലാ വകുപ്പും ശരിക്കുപയോഗിച്ചാൽ മാസം 3300 രൂപവരെയുണ്ടാക്കുന്നവർക്ക് കാലണ നികുതി കൊടുക്കേണ്ടി വരില്ലെന്നാണ്.

ആയതിലേക്ക് ഗവണ്മെന്റ് പറയുന്നതുപോലെ പണം നിക്ഷേപിക്കുകയും മററും വേണം. ചുരുക്കം: ഗവണ്മെന്റ് പറയുന്നതുപോലെചെയ്യുന്നവന് നികുതി കുറവ്. സ്വന്തം ബുദ്ധിയും വിവേകവും ഉപയോഗിച്ചാൽ നികുതി കൂടുതൽ. ഗവണ്മെന്റ് പറയുന്നതു് നമ്മൾ അനുസരിക്കാനുള്ള ഒരായുധമായി ബജററ് മാറിയിരിക്കുന്നു.

ഇതിന്നും ഇന്നലെയും തുടങ്ങിയതല്ല. പ്രണബ് മുഖർജിയും ഇന്ദിരയും കണ്ടുപിടിച്ചതല്ല. സാക്ഷാൽ ജവഹർലാലിന്റെ കാലത്തു് ആരംഭിച്ചതാണ്.

ഇതിനു മറെറാരു വശംകൂടിയുണ്ട്. ബാങ്ക് ഡെപ്പോസിററ്, യൂണിററ് ട്രസ്റ്റ്, എൽ. ഐ. സി. തുടങ്ങി ഗവണ്മെന്റ് അംഗീകരിക്കുന്ന നിക്ഷേപങ്ങളിൽ നിന്നു കിട്ടുന്ന വരുമാനം 10,000 രൂപ വരെ ആദായനികുതിക്കു പുറത്താണ്. ഇതിന്റെ ഉദ്ദേശ്യം കാശു് നിക്ഷേപിക്കുന്ന സ്വഭാവം ജനങ്ങൾക്കിടയിൽ ഉണ്ടാക്കാനാണെന്നാണ് അവകാശപ്പെടുന്നതു്.

പതിനായിരം രൂപ ആണ്ടിൽ പലിശയിനത്തിൽ വരുത്തണമെങ്കിൽ ഒരു ലക്ഷം രൂപവരെ നീക്കിയിരിപ്പുള്ളവർ വേണമല്ലോ. അത്രയും പൈസ കൈയിലുള്ള എത്രപേരുണ്ട് നമുക്കിടയിൽ. ദാരിദ്ര്യവാസികളുടെ സംഖ്യയിൽ ഒന്നാംസ്ഥാനം നേടിയിരിക്കുന്ന ഭാരതത്തിലെ 90 ശതമാനത്തിന്റെ കൈയിലും ഒരുലക്ഷം എടുക്കാനില്ല. ഇതിൽ നിന്നുള്ള ശരാശരി നികുതിയിളവായ 35 ശതമാനം ഖജനാവിൽ ചെല്ലേണ്ടതാണ്. മറെറാരുവിധത്തിൽ പറഞ്ഞാൽ പത്തു ശതമാനത്തിൽ താഴെയുള്ള "ലക്ഷ പ്രഭുക്കൾ"ക്ക് ആളൊന്നും പ്രതി മൂവായിരത്തി അഞ്ഞൂറോ അതിലധികമോ തുക സംഭാവനയായി യാതൊരു ഗതിയുമില്ലാത്ത തൊണ്ണൂറു ശതമാനക്കാരൻ ഖജനാവിലൂടെകൊടുക്കുന്നു. മാത്രവുമല്ല; സകലമാന യോഗ്യന്മാരും ഈ നടപടിയെ പ്രശംസിക്കുകയും ചെയ്യുന്നു.

എനിക്കറിയാവുന്ന മലയാളത്തിൽ ഇതിനെ വർണ്ണിക്കാൻ ഉപയോഗിക്കുന്ന വാക്ക് "തട്ടിപ്പ്" എന്നാണ്.

ഇങ്ങനെ കമ്പോടുകമ്പ് നോക്കിയാൽ പറഞ്ഞാൽ തീരാത്ത വേലകൾ ഈ കളിയിലുണ്ട്.

ഇതൊക്കെയാണെങ്കിലും ഒരു നല്ല കാര്യം ചെയ്തിട്ടുണ്ട്. കമ്പനികൾക്ക് ഒരു മിനിമം നികുതി ഏർപ്പെടുത്തിയിട്ടുണ്ട്. നിങ്ങളുടെ ഭാര്യ വിമൽ സാരി വേണമെന്ന് പറയാറില്ലേ. ഈ വിമൽ സാരിയുണ്ടാക്കുന്ന റിലയൻസ് ടെക്സ്റ്റൈൽസ് എന്ന കമ്പനിയുടെ കഴിഞ്ഞവർഷത്തെ ലാഭം മുപ്പതുകോടിരൂപയിലധികമായിരുന്നു. എന്നാൽ ടി കമ്പനികൊടുത്ത ആദായനികുതി തുച്ഛവരുമാനക്കാരനായ ഞാൻ കൊടുത്തതിലും കുറവായിരുന്നു. അവർ ഒന്നും കൊടുത്തില്ല. അതും നിയമവിധേയമായിത്തന്നെ. നിയമം അനുവദിച്ച എല്ലാ നൂലാമാലകളും ഉപയോഗപ്പെടുത്തി നികുതിയിൽ നിന്ന് രക്ഷപ്പെട്ടു. ഈ ബജററിൽ ഒരു പുതിയ വ്യവസ്ഥ വന്നു. ലാഭമുണ്ടാക്കുന്ന കമ്പനികൾ ചുരുങ്ങിയതു് ഇരുപത്തു ശതമാനമെങ്കിലും നികുതി കൊടുക്കണം. റിലയൻസ് ആറുകോടിയെങ്കിലും കൊടുക്കണം. ഇത്തരം ഡസൻ കണക്കിന് കമ്പനികൾ ഉണ്ട് ഇന്ത്യയിൽ.

ഈ ഒരൊററ തീരുമാനത്തിന് മാത്രം പ്രണബ് മുഖർജി ഒരു പത്മവിഭൂഷണെങ്കിലും അർഹിക്കുന്നുണ്ട്.

ഗുണപാഠം: നികുതികളല്ല പ്രധാനം. നികുതിയിൽനിന്ന് രക്ഷപ്പെടാൻ പണക്കാർക്ക് വേണ്ടിയുണ്ടാക്കുന്ന തുളകൾ (ലൂപ്ഹോൾഡ്) ഇല്ലാതാക്കിയാൽ മതി ഗവൺമെന്റിന് പണത്തിന് ക്ഷാമമില്ലാതാക്കാൻ. ആയതിലേക്ക് നികുതിയുടെ ലക്ഷ്യം ഖജനാവിലേക്ക് പണമുണ്ടാക്കാനാണെന്നും ഭരണപരിഷ്കാരം നടപ്പിലാക്കാനുള്ള കുറുക്കുവഴി കണ്ടുപിടിക്കലല്ലെന്നും രാജാക്കന്മാർ മനസ്സിലാക്കണം.

# പല്ലശ്ശന

## ഇ. എൻ. കേരളവർമ്മ


പല്ലശ്ശന പത്മനാഭമാരാർ

ഫെബ്രുവരി ഇരുപത്തൊന്നിലെ രാത്രിയിൽ ചുരമിറങ്ങി വന്ന പാലക്കാടൻ കാററ് ഒരു മരണ സന്ദേശവുമായി പല്ലശ്ശനയിലെത്തി. ആ ഗ്രാമത്തിന്റെ താളമായിരുന്ന പല്ലശ്ശന പത്മനാഭമാരാരുടെ മാന്ത്രിക വിരലുകൾ മരവിച്ചുവെന്ന അന്ത്യക്കുറിപ്പുമായി. പല്ലശ്ശനക്കാരൊന്നു തേങ്ങി. രാപകലില്ലാതെ തായമ്പകയുടേയും പഞ്ചവാദ്യത്തിന്റെയും വായ്ത്താരി ഉരുവിട്ടിരുന്ന ചുണ്ടുകളൊന്നു വിതുമ്പി.

മിഴിയോരത്തു രണ്ടുതുള്ളി കണ്ണീരുമായി കറുത്തിരുണ്ട ഗ്രാമത്തിന്റെ മുഖം കണ്ടുകൊണ്ട് ഞങ്ങൾ ബസ്സിറങ്ങി. പല്ലശ്ശനയുടെ മേളക്കൊഴുപ്പ് തലകുലുക്കി ആസ്വദിച്ചിരുന്ന ഗ്രാമത്തിന്റെ മക്കൾ പല്ലശ്ശന തറവാടിന്റെ തിരുമുററത്തു് വിഷാദരായി നിന്നിരുന്നു. ഇടയ്ക്കയുടെ മധുരസ്വരം ഉയർന്നുകേട്ടിരുന്ന തറവാട്ടിലെ അകത്തളത്തിൽനിന്ന് ഏങ്ങലടികൾ. നെടിയ നിശ്വാസങ്ങൾ. പകൽവെട്ടം കടന്നുവരാൻ മടിച്ച തളത്തിലെ തണുപ്പാർന്ന നിലത്തു് പല്ലശ്ശനയുടെ അഭിമാനം ചുവപ്പുകോടിവിരിച്ചുകിടത്തിയിരിക്കുന്നു. അതിനരികെ മുനിഞ്ഞു കത്തുന്ന നെയ്ത്തിരി വിളക്കിന്റെ പ്രകാശവട്ടത്തിൽ വേണ്ടപ്പെട്ടവരുടെ ദുഃഖം കനം തൂങ്ങിയ മുഖങ്ങൾ.

കോലായുടെ ഒരരികുചേർന്ന് ഇരുന്നിരുന്ന ചന്ദ്രമന്നാടിയാരുടെ ഓർമ്മകളിൽ പല്ലശ്ശന വീണ്ടുമൊരിക്കൽക്കൂടി തെളിഞ്ഞുവന്നു. അരങ്ങിലെത്തി ചെണ്ടക്കോല് കൈയിലെടുക്കുമ്പോൾ സദസ്യരുടെ മുഖവും മനവും നോക്കുന്ന പല്ലശ്ശന കേൾക്കാനിരിക്കുന്നവരുടെ രുചിയനുസരിച്ച്

(ശേഷം 36-ാം പേജിൽ)


മേളക്കൊഴുപ്പിന്റെ ധന്യനിമിഷം

# ഗിനിപ്പന്നി

പടിഞ്ഞാറൻ ആഫ്രിക്കയിലെ ഒരു പ്രദേശമാണ് ഗിനി. ഒരു ബ്രിട്ടീഷ് നാണയവും അതേ പേരിൽത്തന്നെ അറിയപ്പെടുന്നുണ്ട്. ഇരുപത്തൊന്നു് ഷില്ലിങ്ങ് ആണു് ഒരു ഗിനിയുടെ മൂല്യം. ഗിനിയിലെ സ്വർണ്ണഖനികളിൽ നിന്നും കൊണ്ടുവന്നു് ഇംഗ്ലണ്ടിലെ കമ്മട്ടത്തിൽ ഉരുക്കി വാർത്തെടുത്ത നാണയത്തിനു് അവർ ഗിനി എന്നു പേരിട്ടു. എന്നാൽ സ്വദേശം അമേരിക്കയാണെങ്കിലും ഇന്നു് സാർവ്വലൗകികനായി മാറിയിരിക്കുന്ന ഒരു കരണ്ടുതീനിക്കു് ഗിനി പിഗ് എന്നു് എങ്ങനെ പേരുണ്ടായി? ഗിനിക്കാരനല്ലെന്നതോ പോകട്ടേ, അതു് പന്നിയുടെ വർഗ്ഗത്തിൽ പ്പെടുന്ന ഒരു ജീവിപോലുമല്ല. ഈ പേരിനും സൂത്രധാരൻ അന്നൊരു കാലത്തു് സൂര്യനസ്തമിക്കാത്ത സാമ്രാജ്യം കൈയടക്കിവച്ചിരുന്ന ബ്രിട്ടീഷുകാർ തന്നെ. ഗിനിയിൽ നിന്നും കപ്പൽ മാർഗ്ഗം ആഫ്രിക്കൻ അടിമകളെ ഇറക്കുമതിചെയ്യുന്ന ഒരു സമ്പ്രദായം ഇംഗ്ളണ്ടിൽ പണ്ടുനിലനിന്നിരുന്നു. അടിമകളുമായി ബ്രിട്ടീഷ് തുറമുഖത്തെത്തിയ ഒരു കപ്പലിലാണു് ആ കരണ്ടുതീനികൾ ആദ്യമായി അവിടെ ചെന്നുചേന്നതു്. വലിപ്പം അത്ര ഇല്ലെങ്കിലും പന്നിക്കുട്ടിയെപ്പോലെ കൊഴുത്തുരുണ്ടിരിക്കുന്ന ഒരു ജീവി. അവർ അതിനെ ഗിനിപിഗ് എന്നു വിളിച്ചു. ഇന്നു് ലോകം മുഴുവൻ ആ പേരിൽത്തന്നെ അവ അറിയപ്പെടുകയും ചെയ്യുന്നു.

പതിനഞ്ചാം നൂറ്റാണ്ടിലാണു് കൊളംബസ് അമേരിക്ക കണ്ടുപിടിച്ചതു്. അന്നു് ആ പ്രദേശം ഇന്ത്യയുടെ ഒരു ഭാഗമാണെന്നു് കൊളംബസ് വിശ്വസിച്ചു. അന്നാട്ടുകാരെ ഇന്ത്യക്കാരെന്നു് അദ്ദേഹം വിളിക്കുകയും ചെയ്തു. കൊളംബസ് അമേരിക്കയിലെത്തി അറുപത്തിരണ്ടു വർഷങ്ങൾക്കുശേഷം, കൃസ്തുവബ്ദം 1554-ലാണു് കൊൺറാഡ് ഗെസ്നർ എന്നൊരു സഞ്ചാരി അവിടെ ചെല്ലുന്നതു്. അദ്ദേഹം അവിടെ കണ്ട ആ കരണ്ടുതീനിയെ ഇന്ത്യൻ മുയലെന്നും, ഇന്ത്യൻ പന്നിയെന്നുമുള്ള പേരുകളിൽ വിവരിച്ചു. അനവധി വർഷങ്ങൾക്കു മുമ്പേ പെറുവിലെ നിവാസികൾ ഗിനിപിഗ്ഗിനെ വീട്ടിൽ വളർത്തിയിരുന്നുവെന്നു് ജെ. ജെ. വാൻഷുഡി രേഖപ്പെടുത്തിയിട്ടുണ്ട്. പത്തൊമ്പതാം നൂററാണ്ടിൽ പെറു സന്ദർശിച്ച വാൻഷുഡി, അമേരിന്ത്യൻ കുടിലുകളിലെല്ലാം ഗിനിപ്പന്നികൾ വളരുന്നതായി കണ്ടു. രാത്രികാലങ്ങളിൽ ഉറങ്ങിക്കിടക്കുന്ന മനുഷ്യരുടെ പുറത്തും മുഖത്തും ഒക്കെക്കൂടി ഓടിക്കളിക്കുന്ന ഗിനിപ്പന്നികളെ കാണാൻ കഴിഞ്ഞതായി അദ്ദേഹം എഴുതിവച്ചിരിക്കുന്നു. അക്കാലത്തു് അന്നാട്ടുകാരുടെ മുഖ്യ ആഹാരം ഇവയുടെ ഇറച്ചിയായിരുന്നുവെന്നും പറഞ്ഞുകാണുന്നു.

നൂററാണ്ടുകൾക്കു മുമ്പേ മനുഷ്യൻ വളർത്തിത്തുടങ്ങിയതു കാരണം നിറത്തിലും തരത്തിലും ഗിനിപ്പന്നിയുടെ അനവധി ഇനങ്ങൾ ഉരുത്തിരിഞ്ഞുവന്നിട്ടുണ്ട്. മഞ്ഞ, കറുപ്പ്, വെളുപ്പ്, ബ്രൗൺ എന്നീ നിറത്തിലും ചാരനിറത്തിലും പുറംചട്ടയണിഞ്ഞ ഇവയുടെ കൂട്ടത്തിൽ കറുത്തതും ചുവന്നതുമായ കണ്ണുകളുള്ളവയുണ്ട്. വളർത്തുന്ന വർഗ്ഗത്തെ കൂടാതെ ഇവയുടെ രണ്ടു സ്പീഷീസുകൾകൂടി ഇന്നും വനത്തിൽത്തന്നെ കഴിയുന്നു. ബ്രസീലിലെ പാറക്കാടുകളിൽ ജീവിക്കുന്ന റോക് കേവീസും, പുൽപ്രദേശങ്ങളിൽ വളരുന്ന മാറാസു (പാററഗോണിയൻ മുയൽ) മാണിവ. ചെറിയ ചെറിയ സംഘങ്ങളായി കഴിയാൻ താല്പര്യമുള്ള കൂട്ടരാണു ഗിനിപ്പന്നികൾ. കാട്ടിൽ സ്വന്തമായുണ്ടാക്കുന്ന മാളങ്ങളിലോ, മററു മൃഗങ്ങളുടെ ഒഴിഞ്ഞ ഗുഹയിലോ ഇവ താവളമുറപ്പിക്കും. സൂര്യൻ അസ്തമിക്കുന്നതോടെയാണു് ഈ ജീവികൾ ഊർജ്ജസ്വലരായി മാറുക. കയ്യിൽക്കിട്ടുന്ന ഏതു സസ്യാഹാരവും ഉള്ളിലാക്കാൻ ഗിനിപ്പന്നിക്കു മടിയില്ല.

യാതൊരു നിയന്ത്രണവുമില്ലാതെ പെററുപെരുകുന്ന പന്നി, പെരുച്ചാഴി തുടങ്ങിയ ജീവികളോടൊപ്പം സ്ഥാനം കൊടുക്കാവുന്ന ഒന്നാണു് ഗിനിപ്പന്നി. മനുഷ്യരോടു് വളരെ വേഗം ഇണങ്ങുന്ന ജീവികൾ. ഒരിക്കലും ഇവ മനുഷ്യരെ കടിച്ചു നോവിക്കുകയില്ല. ആരെങ്കിലും കൈയിൽ എടുത്തുകൊണ്ടു നടക്കുകയാണെങ്കിൽ അവരോടു് പ്രത്യേക സ്നേഹം പ്രകടിപ്പിക്കുന്ന സ്വഭാവവും ഇതിനുണ്ട്. റോസ് കിർഷോഫർ എന്നൊരു ജമ്മൻ വനിത ഒരുജോടി ഗിനിപ്പന്നികളെ വളർത്തിയിരുന്നു. അവർ പുറത്തെവിടെയെങ്കിലും പോയിട്ടു് വീട്ടിൽ മടങ്ങിയെത്തിയാലുടൻ കാലൊച്ചകേട്ടു് അതു് അവരാണെന്നു മനസ്സിലാക്കുകയും, അടുത്തുചെല്ലുന്നതുവരെ പ്രത്യേക ശബ്ദത്തിൽ ഒച്ചവയ്ക്കുകയും ചെയ്യുമായിരുന്നു. വിശക്കുമ്പോൾ വേറൊരു താളത്തിലായിരിക്കും ശബ്ദമുണ്ടാക്കുക.

രണ്ടുമാസം പ്രായമെത്തുന്നതോടെ ഗിനിപ്പന്നികളുടെ മനസ്സിൽ കാമവികാരമുണരുന്നു. ഇണചേർന്നു് അറുപത്തിയെട്ടുദിവസമെത്തുമ്പോഴാണു് പെണ്ണു് പ്രസവിക്കുക. ഒരു പേറിൽ ആറു കുഞ്ഞുങ്ങൾവരെ ഉണ്ടാവുക പതിവാണു്. പ്രസവം കഴിഞ്ഞു് അഞ്ചോ ആറോ മണിക്കൂറുകളുടെ ഇടവേളയ്ക്കുശേഷം അവൾ വീണ്ടും ഇണചേരാനൊരുങ്ങും. ജനിച്ച ദിവസംതന്നെ ഓടിനടക്കാനും കട്ടിയാഹാരം കഴിക്കാനും കുഞ്ഞുങ്ങൾ തയ്യാറാകുന്നു. എങ്കിലും മൂന്നാഴ്ച പ്രായമെത്തുന്നതുവരെ അവ മുലകുടി തുടരും.

വീട്ടിൽ വളർത്തുന്ന ഓമനയെന്ന നിലയിലും; പരീക്ഷണശാലയിലെ മുഖ്യ കഥാപാത്രമായുമാണു് നമുക്കു് ഗിനിപ്പന്നിയെ ഏറെ പരിചയം. ഓമനിച്ചു വളത്താൻ പററിയ കാണാനഴകുള്ള ജീവി. ഒരു മീററർ നീളവും, അര മീററർ വീതിയും, അത്രതന്നെ ഉയരവുമുള്ള ഒരു തടിപ്പെട്ടിയിൽ ഇവയെ വളത്താം. എപ്പോഴും ജോടിയായി വേണം കൂട്ടിലിടേണ്ടതു്. പെട്ടിയുടെ ഒരുവശം കമ്പിവലകൊണ്ടുള്ളതായിരിക്കണം. മുകൾഭാഗം അടയ്ക്കേണ്ട ആവശ്യമില്ല. മുകളിലേക്കു് കയറിനടക്കുന്ന സ്വഭാവം ഇവയ്ക്കില്ല. തടിക്കൂട്ടിനുള്ളിൽ മരപ്പൊടിയും വയ്ക്കോലുമിട്ടുകൊടുത്താൽ സുഖമായി വിശ്രമിക്കാനുള്ള സൗകര്യം കിട്ടും. മററു് എല്ലാ സസ്യഭുക്കുകളെയുംപോലെ ഗിനിപ്പന്നിയും ഒരു നല്ല തീററക്കാരനാണ്. പച്ചിലയും പുല്ലും, തവിടും, ധാന്യവും, റൊട്ടിയും പാലും ഒക്കെ തൃപ്തിയായി ഉള്ളിലാക്കിക്കൊള്ളും. തീററ വച്ചുകൊടുക്കാനായി കൂട്ടിൽ ഒരു ചെറിയ അറ ഉണ്ടായിരുന്നാൽ ചപ്പും ചവറും വീണു് കൂടു് എളുപ്പം വൃത്തികേടാകാതിരിക്കും. ഒരു പാത്രത്തിൽ വെള്ളവും വച്ചുകൊടുക്കാം. പെണ്ണിനോടൊപ്പം ഒന്നിലധികം ആണുങ്ങൾ കൂട്ടിനുണ്ടായിരുന്നാൽ ഇണയ്ക്കുവേണ്ടി അവ അന്യോന്യം കടിച്ചുകീറും. മനുഷ്യരോടു് സൗമ്യമായി പെരുമാറുന്ന ഇവ സ്വവർഗ്ഗത്തോടു് വല്ലാത്ത ശത്രുത കാണിക്കുന്നു. ഇറച്ചിക്കുവേണ്ടിയും ചിലർ ഗിനിപ്പന്നികളെ വളർത്താറുണ്ട്.

ഏതു കാലാവസ്ഥയിലും ജീവിക്കാൻ കഴിവുള്ള ഗിനിപ്പന്നികൾ മനുഷ്യജീവൻ രക്ഷിക്കാനുള്ള എത്രയോ പരീക്ഷണങ്ങൾക്കാണു് വിധേയരായിക്കഴിഞ്ഞിട്ടുള്ളതു്! കുട്ടികൾക്കു പിടിപെടുന്ന ഏററവും അപകടകരമായ രോഗങ്ങളിലൊന്നായിരുന്ന ഡിഫ്തീരിയയെക്കുറിച്ചു് പഠനം നടത്താനും രോഗപ്രതിവിധി കണ്ടുപിടിക്കാനും ഈ ജീവികളാണു് സഹായിച്ചതു്. രോഗപ്രതിരോധ കുത്തിവയ്പുകൾക്കുള്ള ഔഷധങ്ങൾ തയ്യാറാക്കാനും ഗിനിപ്പന്നികളെ ഉപയോഗിച്ചിട്ടുണ്ട്. അപൂർവ്വവും അപകടകരവുമായ പരീക്ഷണങ്ങൾക്കുവേണ്ടി സ്വയം വിധേയരാകുന്ന മനുഷ്യരെ ഗിനിപ്പിഗ്ഗുകൾ എന്നു് വിശേഷിപ്പിക്കാറുണ്ട്. ചില കമ്പനി ഡയറക്ടർമാരെയും ഗിനിപ്പിഗ്ഗുകൾ എന്നു് കളിയാക്കി വിളിക്കാറുണ്ട്. അവർ ഫീസിനുവേണ്ടി മാത്രം മീററിങ്ങുകളിൽ പങ്കെടുക്കുന്നവരാണു്. ഗിനി എന്ന നാണയമായിരുന്നു അതിനു് അവർക്കു് കിട്ടിയിരുന്ന പ്രതിഫലം.

കെ. രാജേന്ദ്രബാബു എം. എസ്‌സി.



തീററയെക്കുറിച്ചുള്ള ചിന്തയിൽ അമർന്ന ഗിനിപ്പന്നി

**ഗിനിപ്പന്നികൾക്കു് ഏതു കാലാവസ്ഥയിലും ജീവിക്കാൻ കഴിയുന്നു. ഗിനിപ്പന്നി മനുഷ്യരോടു് വളരെ വേഗം ഇണങ്ങുന്ന ഒരു ജീവിയാണു്. ഗിനിപ്പന്നി ജനിച്ച ദിവസംതന്നെ ഓടിനടക്കുന്നു.**



പെരുച്ചാഴികളുടെ വർഗ്ഗത്തിൽപ്പെടുത്താവുന്ന ഗിനിപ്പന്നികളുടെ കുഞ്ഞുങ്ങൾ



# എം. കൃഷ്ണൻ നായർ

# പ്രപഞ്ചം അദൃശ്യമായ മഷിയിലെഴുതിയ ഗ്രന്ഥം

ആർതർ കെസ്റ്റ്ലറും അദ്ദേഹത്തിന്റെ സഹധർമ്മിണി സിന്തിയ ജെഫേറിസും ആത്മഹത്യചെയ്തു (ഒർററൂർ കൊയിസ്സ്ലർ എന്നു ഹംഗേറിയൻ ഉച്ചാരണം.) എഴുപത്തെട്ടാമത്തെ വയസ്സിലാണ് മഹാനായ ഈ ചിന്തകൻ ജീവിതം അവസാനിപ്പിച്ചത്. മുപ്പതു വയസ്സിനു താഴെയുള്ളവരും അറുപതുവയസ്സിനു മുകളിലുള്ളവരുമാണ് സാധാരണമായി ആത്മഹനനത്തിൽ വ്യാപരിക്കാറുള്ളത്. അറുപതു വയസ്സു കഴിഞ്ഞവർക്ക് ആത്മഹത്യാഭിലാഷം കൂടും. അവരിൽ പലരും ആ അഭിലാഷത്തിനു സാഫല്യം വരുത്തുകയുംചെയ്യും. ഇതു സാധാരണ മനുഷ്യരുടെ കാര്യം. കെസ്റ്റ്ലർക്കു സാമാന്യനിയമങ്ങൾ ചേരുകില്ലല്ലോ. നവീന ചിന്തയുടെ സ്രഷ്ടാവെന്ന നിലയിൽ പ്രഖ്യാതനാണ് അദ്ദേഹം. മനഃസാക്ഷിയുടെ പ്രേരണകൾക്കു അനുസരിച്ചു ജീവിച്ചുകൊണ്ട് സന്മാർഗ്ഗത്തിന്റെയും രാഷ്ട്രവ്യവഹാരത്തിന്റെയും മണ്ഡലത്തിൽ സ്വാതന്ത്ര്യത്തിന്റെ ദീപശിഖ ഉയർത്തിപ്പിടിച്ച മനുഷ്യസ്നേഹിയായിരുന്നു കെസ്റ്റ്ലർ. ശാസ്ത്രത്തെക്കുറിച്ചു ധാരാളം എഴുതിയ വ്യക്തി; പക്ഷേ ഹീരോഷിമയിലും നാഗസാക്കിയിലും അണുബോംബ് നിരപരാധരെ കൊന്നൊടുക്കിയപ്പോൾ അദ്ദേഹം മനുഷ്യന്റെ സന്മാർഗ്ഗമണ്ഡലത്തിലേക്കു തിരിഞ്ഞു. മതത്തിൽ വിശ്വസിക്കാതെ ആദ്ധ്യാത്മികമൂല്യങ്ങളുടെ പരമപ്രാധാന്യത്തെ അദ്ദേഹം ചൂണ്ടിക്കാണിച്ചു. ആ രീതിയിൽ സാർത്ഥകമായി ജീവിച്ച മഹാവ്യക്തി ആത്മഹത്യചെയ്തു—അദ്ദേഹത്തിന്റെ സഹധർമ്മിണിയും ആത്മഹത്യചെയ്തു—എന്നു കേൾക്കുമ്പോൾ നമ്മൾ ദുഃഖിക്കുന്നു. 1942-ൽ ഇതിനു സദൃശമായ ആത്മഹത്യ ഉണ്ടായി. ആസ്ട്രിയൻ സാഹിത്യകാരനായ സ്റ്റെഫാൻ സ്വൈഗ് (ഷ്ടെഫാൻ ത്സ്വൈഹ് എന്നു ജർമ്മൻ ഉച്ചാരണം) ബ്രസീലിലെ പെട്രോ പൊലീസ് നഗരത്തിൽവച്ച് ആത്മഹത്യചെയ്തു. കൂടെ അദ്ദേഹത്തിന്റെ ഭാര്യയും. വിഷാദാത്മകത്വം യുക്തിയെ ജയിക്കുമ്പോൾ പ്രതിഭാശാലികൾ പ്രാണത്യാഗം ചെയ്യുമായിരിക്കും. കെസ്റ്റ്ലർക്കും അതായിരിക്കാം സംഭവിച്ചത്.

> ആർതർ കെസ്റ്റ്ലർ കമ്മ്യൂണിസത്തോടു നിരവധി ചോദ്യങ്ങൾ ചോദിച്ചു. അവസാനം മിസ്റ്റിക്കായിത്തീർന്നു. ഒരു കമ്മ്യൂണിസ്റ്റായി ജീവിതമാരംഭിച്ച കെസ്റ്റ്ലർ ആ ആശയത്തിൽ നിന്നു മോഹവിമോചനം നേടി ധിഷണാസ്വാതന്ത്ര്യത്തിന്റെ മറെറാരു വഴിയിലൂടെ പ്രയാണം തുടർന്നു

## II

ഹംഗറിയുടെ തലസ്ഥാനമായ ബൂഡപെസ്റ്റിൽ 1905 സെപ്തംബർ 5-ാം തീയതി കെസ്റ്റ്ലർ ജനിച്ചു. വീയന്നയിൽ ഇഞ്ചിനീയറിംഗ് പഠിച്ചുകൊണ്ടിരിക്കുമ്പോൾ 'ഡിഗ്രിയെടുക്കാതെ' അദ്ദേഹം പാലിസ്റ്റൈനിലേക്കു പോയി. അതിനു ശേഷം കൈറോ, പാരീസ് ഈ നഗരങ്ങളിൽ അദ്ദേഹം കഴിഞ്ഞുകൂടി. 1930-ൽ ബർലിനിലേക്കു പോന്നു. തന്റെ ജീവിതത്തിലെ സുപ്രധാന സംഭവം എന്നു കെസ്റ്റ്ലർ എടുത്തു പറഞ്ഞിട്ടുള്ള കമ്മ്യൂണിസ്റ്റ് പാർട്ടിയുമായുള്ള സംയോഗം 1931-ലാണ് ഉണ്ടായത്. 1932-33-ൽ അദ്ദേഹം റഷ്യയിലാകെ സഞ്ചരിച്ചു. സ്പാനിഷ് ആഭ്യന്തരസമരം നടക്കുന്ന കാലത്തു അദ്ദേഹം ജർണ്ണലിസ്റ്റായി സ്പെയിനിൽപോയി. ഫ്രാങ്കോയുടെ ഭടന്മാർ കെസ്റ്റ്ലറെ ചാരനാണെന്നു സംശയിച്ച് ബന്ധനസ്ഥനാക്കുകയും വധശിക്ഷനല്കുകയും ചെയ്തു. മൂന്നുമാസം കഴിഞ്ഞു അദ്ദേഹത്തിനു ജയിലിൽനിന്നു മോചനം ലഭിച്ചു. ആ തടവറയിലെ അനുഭവങ്ങൾ Dialogue with Death എന്ന ഗ്രന്ഥത്തിൽ അദ്ദേഹം വിവരിച്ചിട്ടുണ്ട്. 1939-ൽ രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചപ്പോൾ കെസ്റ്റ്ലർ ഫ്രാൻസിലായിരുന്നു. "സംശയിക്കപ്പെടേണ്ട വിദേശി" എന്ന നിലയിൽ ഫ്രഞ്ചുഭടന്മാർ അദ്ദേഹത്തെ കാരാഗൃഹത്തിലാക്കി. 1940-ൽ അദ്ദേഹം ഇംഗ്ലണ്ടിലേക്കു ഒളിച്ചോടി.

1940-വരെയുള്ള തന്റെ ജീവിതം കെസ്റ്റ്ലർ ആത്മകഥയുടെ രണ്ടു ഭാഗങ്ങളിലായി വിവരിച്ചിട്ടുണ്ട്. The Arrow in the Blue, The Invisible Writing എന്ന പേരുകളിൽ പ്രസാധനം ചെയ്യപ്പെട്ട ആ ഗ്രന്ഥങ്ങൾ സെയിന്റ് അഗസ്റ്റിന്റെയും റൂസ്സോയുടെയും ആത്മനിവേദനങ്ങൾക്കു സദൃശമാണെന്നാണ് അഭിജ്ഞന്മാർ പറഞ്ഞിട്ടുള്ളത്.

സോവിയററ്നേതൃത്വത്തോട് വിപ്രതിപത്തി തോന്നിയ കെസ്റ്റ്ലർ 1938-ൽ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ നിന്നും രാജിവച്ചു. അതോടെയാണ് അദ്ദേഹത്തിന്റെ സാഹിത്യ ജീവിതം തുടങ്ങുന്നത്. Gladiators (1939), Darkness at Noon(1940), Arrival and Departure (1943) എന്നീ പ്രഖ്യാതങ്ങളായ നോവലുകളിൽ വിപ്ലവത്തിന്റെ പൊരുത്തക്കേടുകളെയാണ് ആ സാഹിത്യകാരൻ ആവിഷ്കരിച്ചത്. മാർഗ്ഗവും ലക്ഷ്യവും തമ്മിലുള്ള ഈ വൈരുദ്ധ്യം 1946 ൽ അദ്ദേഹം പ്രസാധനം ചെയ്ത Thieves in the Night എന്ന നോവലിലും പ്രതിപാദ്യവിഷയമായി.

പരസ്പരവിരുദ്ധങ്ങളായ പ്രവണതകളെ ഉദ്ഗ്രഥനം ചെയ്യാനുള്ള കെസ്റ്റ്ലറുടെ കൗതുകത്തിൽ നിന്നാണ് Insight and Outlook (1949), The Act of Creation (1964) എന്ന ഗ്രന്ഥങ്ങൾ ഉദ്ഭവിച്ചത്. 1959-ൽ പ്രത്യക്ഷപ്പെട്ട The Sleep walkers എന്ന ഗ്രന്ഥം The Act of Creation പോലെതന്നെ പ്രാധാന്യമാവഹിക്കുന്നു. പ്രപഞ്ചത്തെക്കുറിച്ച് മനുഷ്യനുണ്ടാകുന്ന വിഭിന്നങ്ങളായ വീക്ഷണഗതികളാണ് അതിലെ പ്രതിപാദ്യവിഷയം. 1958-59-ൽ അദ്ദേഹം നമ്മുടെ രാജ്യത്തെത്തി ഇവിടെ നിന്നു ജപ്പാനിലേക്കാണ് അദ്ദേഹം പോയത്. കെസ്റ്റ്ലർ തിരുവനന്തപുരത്തു വന്നപ്പോൾ ഈ ലേഖകനു അദ്ദേഹത്തെ കണ്ടു സംസാരിക്കാനുള്ള ഭാഗ്യമുണ്ടായി. ഈ യാത്രയുടെ ഫലമായി ആവിർഭവിച്ച ഗ്രന്ഥമാണ് The Lotus and the Robot. കർഷകന്റെ രാജ്യമായ ഇന്ത്യയാണ് ഇതിലെ Lotus. വൈയവസായിക രാജ്യമായ ജപ്പാൻ റോബട്ടും. 1967-ൽ പ്രസിദ്ധപ്പെടുത്തിയ The Ghost in the Machine സാമൂഹിക ജീവിതത്തിലെ 'ഹൈറാർക്കിക്കൽ' ഘടനയെ വിശദീകരിച്ചു

കാണിക്കുന്നു. മനുഷ്യനെയും ലോകത്തെയും യാന്ത്രികമായി സംവീക്ഷണം ചെയ്യുന്നതു തെററാണെന്നും മനുഷ്യനെ സംബന്ധിച്ച സത്യത്തിനു് വിശാലതയുണ്ടെന്നുമാണു് ഈ ഗ്രന്ഥത്തിൽ അദ്ദേഹം സ്ഥാപിച്ചിട്ടുള്ളതു്. 1978-ൽ കെസ്ററ്ലർ Janus: A summing up എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. ഈ ലേഖകൻ വായിച്ച ഒടുവിലത്തെ പുസ്തകം അതാണു്. അതിനുശേഷം അദ്ദേഹം എന്തെങ്കിലും എഴുതിയിട്ടുണ്ടെങ്കിൽ അതു് എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല.

## III

സാഹിത്യകാരനെന്ന നിലയിൽ കെസ്റ്റ്ലറുടെ സ്ഥാനമെന്തു്? അദ്ദേഹത്തിനു ലോകസാഹിത്യത്തിലെ പ്രമുഖരായ നോവലിസ്ററുകളുടെ കൂട്ടത്തിൽ വന്നു നിൽക്കാനുള്ള അർഹതയുണ്ടോ? ചിന്തിക്കേണ്ട വിഷയമാണതു്. Gladiators എന്ന നോവലിൽ ത്രേസ് രാജ്യത്തിലെ അടിമയായ സ്പാർട്ടക്കസ് മററടിമകളെ ഇളക്കിവിട്ടു് വിപ്ളവമുണ്ടാക്കുന്നതിനെയാണു് വർണ്ണിച്ചിട്ടുള്ളതു്. തൊഴിലാളി വിപ്ലവത്തിൻെറ നേതാവായി സ്പാർട്ടക്കസ് ഈ നോവലിൽ പ്രത്യക്ഷനാകുന്നു. വിപ്ലവം ജയിക്കുന്നു. പക്ഷേ, രാജ്യം തകരുന്നു. സ്പാർട്ടക്കസ് വിപ്ലവത്തിനു കളമൊരുക്കിയ ഇരുപതുപേരെ കുരിശിൽ തറച്ചുകൊല്ലുന്നു. വിപ്ലവങ്ങൾ പരാജയപ്പെടും എന്ന സന്ദേശമാണു് കെസ്റ്റ്ലർ നമുക്കു നൽകുന്നതു്. കേവലാധികാരം നേതാവിനെ ദുഷിപ്പിക്കുന്നു, വിപ്ലവത്തെയും ദുഷിപ്പിക്കുന്നു എന്നു് ഗ്രന്ഥകാരൻ ഉറക്കെപ്പറയുകയാണു് ഈ നോവലിൽ. സ്പാർട്ടക്കസ് റോമൻ സൈനികോദ്യോഗസ്ഥൻ ക്രാസസ്സിനാൽ വധിക്കപ്പെട്ടു. "The Italian insurrection was over. Fifteen thousand corpses lay strewn about the hilly land by the river Silarus; four thousand women, and the old and infirm who had not taken part in the battle and had failed to kill themselves in time, were taken alive by the Romans" എന്നു് നോവലിസ്റ്റ്.

വിപ്ലവം അതിൻെറ നാശത്തിൻെറ ബീജം വഹിക്കുന്നു എന്നു തെളിയിക്കാനായി രചിക്കപ്പെട്ട നോവലാണു് Darkness at Noon. വിപ്ലവമെന്ന ലക്ഷ്യം സാക്ഷാത്കരിക്കാനുള്ളതാണു് പാർട്ടി. അപ്പോൾ അതു് (പാർട്ടി) വിപ്ലവമെന്ന ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗമായി ഭവിക്കേണ്ടതാണു്. നോവലിൽ പാർട്ടിയെ ഉപകരണമായിട്ടല്ല, ലക്ഷ്യമായിട്ടു തന്നെയാണു് കെസ്റ്റ്ലർ ചിത്രീകരിച്ചിട്ടുള്ളതു്.

മൂന്നാമത്തെ നോവലായ Arrival and Departure എന്നതിൽ അദ്ദേഹം ഒരടികൂടി മുന്നോട്ടു വയ്ക്കുന്നു. വ്യക്തിയിലുള്ള വൈകാരികാഘാതം (ട്രോമ—trauma) കൊണ്ടു് അയാൾക്കു് വിപ്ലവമുണ്ടാക്കാനുള്ള പ്രവണത ജനിക്കുന്നുവെന്നാണു് നോവലിസ്റ്റിൻെറ മതം. വിപ്ലവകാരി ഭ്രാന്തനാണെന്നുവരെ കെസ്റ്റ്ലർ സൂചിപ്പിക്കുന്നുണ്ടു്. നോവലിൻെറ 'ഡൻയൂബ്' പ്രസാധനത്തിനു് ഗ്രന്ഥകാരൻ എഴുതിച്ചേർത്ത അനുബന്ധത്തിൽ നോവലിലെ കഥാനായകനെ തൻെറ സുഹൃത്തായിരുന്ന കമ്മ്യൂണിസ്റ്റ് കവി എൻഡ്രെഹാവാസിൻെറ മാതൃകയിലാണു് സൃഷ്ടിച്ചതെന്നും അദ്ദേഹം പറയുന്നു. ചാരനാണെന്നു പറഞ്ഞാണു് സ്റ്റാലിൻ ആ കവിയെ അറസ്റ്റ് ചെയ്തതു്. അദ്ദേഹം ജയിലിൽ കിടക്കുമ്പോൾ ഭ്രാന്തനായി മാറി. മുട്ടുകുത്തി ഇഴഞ്ഞുകൊണ്ടു് ഹാവാസ് "Help, help. Long Live Stalin" എന്നു വിളിക്കുമായിരുന്നു. തടവിൽക്കിടന്നുതന്നെ മരിച്ച ഹാവാസിനെ സ്റ്റാലിനുശേഷമുള്ള സോവിയററ് സർക്കാർ 'റീഹാബിലിറേററ്' ചെയ്തു. കെസ്റ്റ്ലർ ഇമ്മട്ടിൽ മൂന്നു നോവലുകളിലും വിപ്ലവത്തിൻെറ പരാജയത്തെ ആവിഷ്കരിച്ചു. Gladiators ഹംഗേറിയൻ ഭാഷയിലും Darkness at noon ജർമ്മൻ ഭാഷയിലുമാണു് രചിക്കപ്പെട്ടതു്. Arrival and Departure ഇംഗ്ലീഷ് ഭാഷയിൽത്തന്നെ കെസ്റ്റ്ലർ എഴുതി. ആവിർഭവിച്ച കാലത്തു് പ്രസിദ്ധിയാർജ്ജിച്ച ഈ കൃതികൾ ഗ്രന്ഥകാരൻെറ ധിഷണാപാടവത്തെ പ്രദർശിപ്പിക്കുന്നുണ്ടെങ്കിലും ഇവയ്ക്കു സാഹിത്യത്തിൻെറ ചിരന്തന മൂല്യങ്ങളുണ്ടോ എന്ന കാര്യത്തിൽ സംശയമുണ്ടു്. Powerful–സുശക്തങ്ങൾ—തന്നെയാണു് ഈ നോവലുകൾ. പക്ഷേ ശക്തി കലാസൗന്ദര്യത്തിനു് പകരമായി നില്ക്കുമോ?



ആർതർ കെസ്റ്റ്ലർ

## IV

രാഷ്ട്രവ്യവഹാരം (Politics) മനുഷ്യനെ രക്ഷിക്കുകയില്ലെന്നു കണ്ടാണു് കെസ്റ്റ്ലർ ശാസ്ത്രത്തിലേക്കു തിരിഞ്ഞതു്. മതം അന്ധവിശ്വാസമാണെന്നോ ശാസ്ത്രം പുരോഗമനാത്മകമാണെന്നോ അദ്ദേഹം കരുതിയില്ല. കോപർനിക്കസിൻെറയും ഗലീലിയോയുടെയും ന്യൂട്ടൻെറയും സിദ്ധാന്തങ്ങൾ അവരുടെ അബോധാത്മകങ്ങളായ വിഭ്രേഷങ്ങൾ പ്രകടിപ്പിക്കുന്നുവെന്നു് കെസ്റ്റ്ലർ അഭിപ്രായപ്പെട്ടു. നിദ്രാടനക്കാരൻെറ അനുഷ്ഠാനങ്ങൾ ചിലപ്പോൾ സത്യാത്മകങ്ങളായിത്തീരാറുണ്ടല്ലോ. അതു പോലെ നിദ്രാടനക്കാരായ ശാസ്ത്രകാരന്മാർ സത്യത്തിലെത്തുകയാണു്. യുക്തിക്കു് അവരെ സഹായിക്കാനാവില്ല. ഈ ചിന്തയ്ക്കു രൂപം നൽകിയിരിക്കുകയാണു് The Sleep walkers എന്ന ഗ്രന്ഥത്തിൽ.

സർഗ്ഗാത്മകത്വത്തിനു് മൂന്നു മണ്ഡലങ്ങളുണ്ടെന്നു് കെസ്റ്റ്ലർ വിശ്വസിക്കുന്നു. ഹാസ്യം, ശാസ്ത്രീയമായ കണ്ടുപിടിത്തം, കല ഇവയാണു് ആ മണ്ഡലങ്ങൾ. ഇവ തമ്മിൽ ചേരുന്നു. സർഗ്ഗാത്മകത്വം ചിലപ്പോൾ ഹാസ്യമായി പ്രത്യക്ഷപ്പെടുന്നു. മററു ചിലപ്പോൾ ശാസ്ത്രീയമായ കണ്ടുപിടിത്തമായും വേറെ സന്ദർഭത്തിൽ കലയായും പ്രാദുർഭവിക്കുന്നു. സുന്ദരമായ ശസ്ത്രക്രിയ എന്നു ഡോക്ടറും രണ്ടു പരിമാണങ്ങളുള്ള കഥാപാത്രങ്ങൾ എന്നു് നോവലിസ്ററും പറയാറുള്ളതു് ഈ അന്യോന്യബന്ധത്തെത്തന്നെയാണു് സൂചിപ്പിക്കുന്നതു്. The Act of Creation എന്ന ഗ്രന്ഥത്തിൽ ഈ ആശയത്തിൻെറ വിപുലീകരണം ദർശിക്കാം.

കെസ്റ്റ്ലറുടെ ഓരോ ഗ്രന്ഥത്തെക്കുറിച്ചും എഴുതാൻ സ്ഥലമില്ല. ഒരു ദിങ്മാത്രദർശനം എന്ന മട്ടിലാണു് ഈ ലേഖനത്തിൻെറ രചന. ഫിലിപ്പ് ടോയിൻബി അദ്ദേഹത്തെക്കുറിച്ചു് എഴുതിയതു് "മന്മപ്രകാശി"കയായി വർത്തിക്കുന്നു. കമ്മ്യൂണിസ്ററ് പാർട്ടിയിലെ അംഗമായിരുന്നു കെസ്റ്റ്ലർ. ഡയലക്ടിക്കൽ മെററീരിയലിസ്റ്റായി കുറെക്കാലം കഴിഞ്ഞുകൂടിയ അദ്ദേഹം പിന്നീടു് കുറെക്കാലം ബിഹേവിയറിസ്റ്റായി. ഈ "കമ്മ്യൂണിസ്റ്റ് വിരുദ്ധ ധിഷണാശാലി" അതിനുശേഷം ബിഹേവിയറിസത്തിൻെറ ശത്രുവായി. പിന്നീടു് കലയേയും ശാസ്ത്രത്തേയും കൂട്ടിയിണക്കി അതിൻെറ മഹാദ്ഭുതങ്ങൾ ചൂണ്ടിക്കാണിച്ചുതന്നു. ജീവിതം തുടങ്ങുമ്പോൾ കമ്മ്യൂണിസ്ററ്. അതു് അവസാനിക്കാറായപ്പോൾ മിസ്ററിക്ക്. "ഒന്നുകിൽ മനുഷ്യൻ തന്നെത്തന്നെ നശിപ്പിക്കും. അല്ലെങ്കിൽ നക്ഷത്രത്തിലേക്കു പ്രയാണം ചെയ്യും" എന്നുപറഞ്ഞുകൊണ്ടാണു് അദ്ദേഹം നമ്മെ വിട്ടുപോയതു്. ജഗത്സംബന്ധിയങ്ങളായ ചക്രവാളങ്ങളെ കാണാൻ ശ്രമിച്ച ചിന്തകനും മനുഷ്യസ്നേഹിയുമായിരുന്നു ആർതർകെസ്റ്റ്ലർ. അദ്ദേഹത്തിൻെറ ഒരു വാക്യം ഉദ്ധരിച്ചുകൊണ്ടു് ഞാൻ ഈ ലേഖനം അവസാനിപ്പിക്കട്ടെ:

In my youth I regarded the universe as an open book, printed in the language of physical equations, where as now it appears to me as a text written in invisible ink, of which in our rare moments of grace we are able to decipher a small fragment.

# നാല്

നീണ്ടകഥ

## എം. ടി. വാസുദേവൻ നായർ




പുസ്തകത്തിനോ വീഡിയോ ടെയ്പ്പിനോ വരുമ്പോൾ വൈകുന്നേരമായതുകൊണ്ട് സാമാന്യമര്യാദയുടെ പേരിൽ ഒരു ഡ്രിങ്കിന് ക്ഷണിക്കും. അത് രണ്ടാവുമ്പോഴേക്ക് നേരം വൈകും. കുട്ടികൾ ഉപചാരങ്ങൾ കഴിഞ്ഞ് വായനമുറിയിലേക്ക് സ്ഥലംവിടും. പിന്നെ അവരോട് ഉണ്ണാൻ പറഞ്ഞ് മൂന്നാമത്തെ ഡ്രിങ്കിൽ താനും പങ്കുചേരും. എന്തോ സംഭവിക്കാൻ പോകുന്നതിന്റെ അടുത്തെത്തിയിരിക്കയായിരുന്നു. ഇന്ദുവിനും സണ്ണിക്കും ഇന്ന് ഫസ്റ്റ്ഷോയ്ക്കു പോകാൻ, അവരുടെ നിർബ്ബന്ധംകൊണ്ടാണെന്ന ഭാവത്തിൽ, സമ്മതം കൊടുത്തിരുന്നു. അമ്മയുടെ ദീനമന്വേഷിക്കാൻപോയ പണിക്കാരി നാളയേ വരൂ. "കുട്ടികളില്ലാത്തപ്പോൾ ഞാനൊരു ഫിലിം കാണിച്ചുതരാം. സ്ട്രിക്റ്റ്ലി ഫോർ അഡൾട്ട്സ്" അതൊരു വാഗ്ദാനമാണ്. സംശയത്തിനിടവരാത്ത മൂന്നുമണിക്കൂർ കിട്ടിയതാണ്. എല്ലാപഴുതുകളും അടച്ചുകഴിഞ്ഞിരുന്നു. തന്നെക്കാൾ ചെറുപ്പമായ യമുനയിലില്ലാത്ത എന്താകർഷണമാണാവോ തന്നിൽ ആ വെള്ളാരങ്കണ്ണുകൾ കണ്ടെത്തിയത്? അപ്പോൾ പ്രതീക്ഷിച്ചിരിക്കാത്ത നേരത്ത് ഗ്രാമത്തിൽനിന്ന് ട്രങ്ക്കാൾ.

ചാണകം മെഴുകിയത് അടർന്നുകിടക്കുന്ന മുററത്ത് വെയിൽ തേട്ടിയ ചൂടിന്റെ അലകൾ പൂമുഖത്തേക്ക് കടന്നുവന്നു. അസ്വസ്ഥതയോടെ ആരെയോ ഒക്കെ ശപിച്ചുകൊണ്ട് എഴുന്നേററ് വിശാലം പറഞ്ഞു: "തല വേദനിച്ചിട്ട്വയ്യ. ഞാനൊന്നു കെടക്കട്ടെ സീതേ." വിശാലം അകത്തേക്ക് പോയപ്പോൾ സീതാലക്ഷ്മി മനസ്സിൽ പറഞ്ഞു: "എന്നാലും ഞങ്ങൾ രണ്ടാളും കൂടിയാണല്ലോ വന്നത്. പിന്നെ ഈ തലവേദന. മുടി കറുപ്പിക്കണ മരുന്ന് പുരട്ടിയാൽ ചിലർക്ക് തലവേദന വിടില്ല."

* * *

രാത്രി രോഗി നാലഞ്ചുസ്പൂൺ കഞ്ഞിവെള്ളമിറക്കി. ഒമ്പതുമണിക്ക് ഡോക്ടർ വന്ന് വീണ്ടും പരിശോധിച്ചു. ഇൻജെക്ഷന്റെ ആവശ്യമില്ലെന്ന് തീരുമാനിച്ചു. പോകുമ്പോൾ വിശാലം പേഴ്സ് തുറന്നപ്പോഴേക്ക് സീതാലക്ഷ്മി ഡോക്ടർക്ക് പതിനഞ്ചുറുപ്പിക വച്ചുകൊടുത്തുകഴിഞ്ഞിരുന്നു.

"ഞാൻ കൊടുക്കായിരുന്നു," വിശാലം പറഞ്ഞു.

"ആരുകൊടുത്താലെന്താ?"

എല്ലാവരോടും കിടന്നുകൊള്ളാൻ കുട്ടിനാരായണൻ പറഞ്ഞു.

"ഞാനുറങ്ങില്ല. അവശ്യംണ്ടാവുമ്പോ വിളിക്കാം."

എന്നിട്ട് പതുക്കെ രാമായണം വായിച്ചുകൊണ്ട് രോഗിയുടെ മുറിയിലിരുന്നു.

എന്തെങ്കിലും മാററം കണ്ടാൽ രാത്രി ഓടിവരാൻ വേണ്ടി ചെറുമൻ താമിയെ കോലായയിൽ കിടക്കാൻ ഏല്പിച്ച് അച്ഛ വീട്ടിലേക്ക് പോകാൻ തയ്യാറായി.

"കിടക്കാൻ വല്ലതും അവ്ടന്ന് കൊടുത്തയയ്ക്കണോ?"

സീതാലക്ഷ്മി പറഞ്ഞു: "വേണ്ട."

നാരായണിഅമ്മ കട്ടിലിനു താഴെ പായ വിരിച്ച് കിടന്നു. അകത്തെ മുറിയിൽ സൗകര്യമായി കിടന്നുകൊള്ളാൻ വിശാലം പറഞ്ഞുനോക്കി.

കുട്ടിനാരായണന്ന് രാമായണം പകുത്തപ്പോൾ കിട്ടിയത് സുന്ദരകാണ്ഡമായിരുന്നു. വായിക്കാൻ വിഷമം. കുറെ കഴിഞ്ഞപ്പോൾ നിറുത്തി. ചുമർ ചാരിയിരുന്ന് കണ്ണടച്ചു. ഉറക്കം വരുമ്പോൾ കുടിക്കാൻ കട്ടംചായ ഉണ്ടാക്കാം. കുറെ കഴിയട്ടെ.

വിശാലത്തിന് ഉറക്കംവന്നില്ല. കൊതു ഇല്ലെങ്കിലും ഫാനില്ലാതെ കിടന്നാൽ ശ്വാസംമുട്ടുന്നപോലെ തോന്നും. ഒരു മാസത്തെ കണക്കുകൂട്ടലുകൾ, നോട്ടങ്ങൾ, അർത്ഥംവച്ചുള്ള ടെലഫോൺ സംഭാഷണങ്ങൾ—അവസാനം അവസരം അടുത്തു വന്നപ്പോൾ എല്ലാം തെററി. ഇനി എപ്പോഴാണാവോ? കാറുണ്ടായിരുന്നില്ലെങ്കിൽ ട്രങ്ക്കാൾ കിട്ടിയ ഉടനെതന്നെ വീട്ടിലെത്തിക്കാൻ പറയാമായിരുന്നു... ഡ്രൈവറും കാറുമുള്ളപ്പോൾ അസിസ്റ്റന്റിനെ കൂട്ടിവന്നാൽ എന്തുതോന്നും? ബ്രീഫ്കെയ്സ് കാറിലെടുത്ത് വയ്ക്കുമ്പോൾ ഒരു കുപ്പിയിൽ ജിന്നും കോർഡിയലും ചേർത്ത് വയ്ക്കാമായിരുന്നു. മണം ഇവിടെ ആരുമറിയില്ല. ഉറങ്ങിക്കിട്ടാൻ എളുപ്പമായിരുന്നു.

"ഏട്ടത്തി കെടന്ന്വോ?"

"ഉം."

സീതാലക്ഷ്മി താഴെ വിരിക്കുമ്പോൾ പറഞ്ഞു:

"ഞാനിവിടെ കെടക്കാം."

"വേണ്ട. നീ അപ്പുറത്ത് കെടന്നോ."

അവളത് കേൾക്കാത്തപോലെ കുടഞ്ഞു വിരിച്ച് കിടക്കാനുള്ള ഒരുക്കം കൂട്ടി.

വിശാലം കൈത്തണ്ടകൊണ്ട് കണ്ണുകളമർത്തിപ്പിടിച്ച് കിടന്നു. ഔദ്യോഗികകാര്യങ്ങൾക്കുള്ള യാത്രകൾ ഇനിയും ഉണ്ടാവും. പക്ഷേ, എല്ലാം ഒത്തുവരുന്നതാണ് പ്രശ്നം. യമുന, കുട്ടികൾ, വേലക്കാരി.

സീതാലക്ഷ്മി ലൈററണച്ചു. ഇരുട്ട് ഒരാശ്വാസമായിത്തോന്നി വിശാലത്തിന്. ഹാൻഡ്ബാഗിൽ ഒരു കാംപോസ് സ്ട്രിപ്പ് ഉണ്ടെന്ന് കരുതിയിരുന്നു. തിരഞ്ഞപ്പോൾ കണ്ടില്ല. ഒന്നുകൂടി തിരയണോ? പിന്നെ വേണ്ടെന്ന് വച്ചു.

"ഇന്ദുവിന്റെ കാര്യം വല്ലതും നോക്കണ്ണ്ടോ?"

"രണ്ടുമൂന്ന് കൊല്ലം കഴിയട്ടെ, പഠിക്ക്വല്ലേ?"

പതിനേഴവയസ്സാവുന്നതേയുള്ളൂ. ഇപ്പോൾത്തന്നെ കല്യാണം കഴിപ്പിച്ച് തന്നെ മുത്തശ്ശിയായി കാണണമെന്നാവും സീതയ്ക്ക് മോഹം. അവൾ പിന്നെയും എന്തോ ചോദിച്ചു. മറുപടി പറഞ്ഞില്ല. ഉറങ്ങാൻ ശ്രമിക്കുകയാണെന്ന് കരുതിക്കോട്ടെ.

താഴത്ത് പായിൽ തിരിഞ്ഞും മറിഞ്ഞുംകിടന്ന സീതാലക്ഷ്മിക്ക് ഉറക്കം വന്നില്ല. പായിൽ എന്തൊക്കെയോ അരിക്കുന്നുണ്ടോ? നെല്ലിട്ട അകത്താണ് പായ ചുരുട്ടി വച്ചിരുന്നത്... എപ്പോൾ എന്ന നിലയ്ക്കും അച്ഛൻ കിടക്കുമ്പോൾ ഭർത്താവിന്റെ കൂടെച്ചെന്നു കിടക്കുന്നു എന്ന് ഏട്ടത്തിക്ക് തോന്നേണ്ട എന്നു കരുതിയാണ് പായ തപ്പിയെടുത്ത് ഇവിടെ വിരിച്ചിട്ട്കിടന്നത്...

"എന്താ ഇവിടെ കടിക്ക്ണ് ആവോ?" സീതാലക്ഷ്മി എഴുന്നേററിരുന്ന് പുറത്തും കഴുത്തിലും ഉറക്കെമാന്തി.

പിന്നെ എഴുന്നേററ് പുറത്തുകടന്ന് വാതിൽചാരി പത്മനാഭന്റെ മുറിയിലേക്ക് നടന്നു. പോകുമ്പോൾ കണ്ടു, ചുമർചാരിയിരുന്ന് കുട്ടിനാരായണൻ മയങ്ങുന്നു. അച്ഛൻ പെങ്ങളും ഉറങ്ങുകയാണ്.

സീത കട്ടിലിന്റെ വക്കിലിരുന്നപ്പോൾ പത്മനാഭൻ ചുമരിനടുത്തേക്ക് ഒതുങ്ങിക്കിടന്നു.



"ഉറങ്ങിയോ?"

അയാൾ മൂളി: "ഉം ഉം."

പ്രോജക്ടിന്റെ ചാർജ് കിട്ടിയാൽ പ്രശ്നങ്ങളൊക്കെ തീരും. മന്ത്രിമാരുടെയും മററും ശുപാർശകൾക്ക് ചിലരെ വയ്ക്കേണ്ടിവരും. എന്നാലും ബാക്കിയുള്ളവരിൽനിന്ന് പണം വാങ്ങാം. ധർമ്മലിംഗം അത് ഭംഗിയായി കൈകാര്യം ചെയ്തുകൊള്ളും. സ്വാമിക്ക് ചെറുതായി ഒരു വിഹിതം കൊടുത്താൽ മതി. അഥവാ ഏതെങ്കിലും കാലത്ത് ഇതിനെപ്പററി സംസാരം വന്നാൽ കൈമലർത്താം. താൻ ഒരാളോടും ആവശ്യപ്പെട്ടിട്ടില്ലല്ലോ. കമ്പനിയിൽ കയറിക്കൂടുന്നവൻ സ്ഥിരപ്പെടുത്തുന്നതുവരെഅപവാദം പറയാൻ ധൈര്യം കാണില്ല. അപ്പോഴേക്കും താൻ തിരിച്ചു പോവുകയും ചെയ്യും.

നാളെ വൈകുന്നേരംവരെ കാത്തുനിൽക്കാം. എന്നിട്ടും ഇതേ അവസ്ഥ തുടരുകയാണെങ്കിൽ സീത ഇവിടെ നിൽക്കട്ടെ. സന്ധ്യയ്ക്കുള്ള ട്രാൻസ്പോർട്ടിന് പാലക്കാട്ടേക്ക് വിടും. മററന്നാൾ, എം. ഡി. ആപ്പീസിലുള്ള സമയത്താണ് മരണവാർത്ത അറിയുന്നതെങ്കിൽ നേരിട്ട് മുറിയിൽച്ചെന്ന് വിവരം പറയാം. പറയണം. കൂടുതൽ സമയം നിൽക്കാൻ വയ്യാത്ത അവസ്ഥയാണെന്നും അദ്ദേഹത്തിന്റെ ഏതു തീരുമാനവും താൻ ശിരസാ സ്വീകരിക്കുന്നുവെന്നും മാത്രം പറഞ്ഞ് ദുഃഖഭാവത്തിൽ പുറത്തിറങ്ങാം. അതും നാടകീയതയുള്ള ഒരു നിമിഷംതന്നെ. മരണവാർത്ത ചിലപ്പോൾ ബ്ലാക്ക് ലാബലിനേക്കാൾ ഗുണം ചെയ്യേക്കും. നെഞ്ഞത്തുനിന്ന് സീതാലക്ഷ്മിയുടെ കൈ മാററിവച്ചു ഉറങ്ങാൻ ശ്രമിച്ചു.

കാക്ക കരയാൻ തുടങ്ങിയപ്പോൾ കുട്ടിനാരായണനെഴുന്നേററു. രോഗിയുടെ ചിറിയിൽ നിന്നൊഴുകിയ തുപ്പൽ തുടച്ച് പതുക്കെ വിളിച്ചുനോക്കി: "മാഷേ. മാഷേ. കുടിക്കാൻ വല്ലതും വേണോ?"

ചെറിയ ഞെരക്കം മറുപടിപോലെ. അയാൾ പുറത്തുകടന്നു. പറമ്പിന്റെ അതിർത്തിയിലെ കരിമ്പനച്ചുവട്ടിലും കിണററിൻകരയിലുമായി നിത്യകർമ്മങ്ങൾ കഴിച്ചു എന്നിട്ട് വെള്ളംതിളപ്പിച്ചു കട്ടൻകാപ്പിയുണ്ടാക്കി കുടിച്ച്. രോഗിക്ക് കുറച്ച് ഹോർലിക്സ് കലക്കി. പെണ്ണുങ്ങളെല്ലാം ഉണ്ടല്ലോ, കാപ്പിയോ പലഹാരമോ ഒക്കെ വിസ്തരിച്ചുണ്ടാക്കട്ടെ അവർ.

രോഗിയുടെ ചുണ്ട് പിളർത്തി രണ്ട് ടീസ്പൂൺ ഒഴിച്ചു. അപ്പോൾ നാരായണിഅമ്മ എഴുന്നേററിരുന്നു.

"ഇതൊരു നാല് സ്പൂണ് എറങ്ങിക്കിട്ട്വോന്ന് നോക്കു."

ആ ജോലി അവരെ ഏല്പിച്ച് ഉമ്മറ വാതിൽ തുറന്ന് മുററത്തുവന്നു. പകൽ ചെറുതാവുന്ന മാസം. സൂര്യൻ ഉദിക്കാൻ ഇനിയും കുറെ കഴിയണം. ചെറുമൻ താമിയെ വിളിച്ചുണർത്തി പാൽവാങ്ങി വരാൻ പറഞ്ഞു. പലഹാരപ്പണി ഉണ്ടാവില്ല. പകർച്ച വരുത്തുകയാണെങ്കിൽ അങ്ങനെയാവട്ടെ.

അച്ഛ അഞ്ചുസെല്ലുള്ള ടോർച്ചും മിന്നിച്ച് കയറിവന്നു. കൂടെ ഒരാൺകുട്ടിയും.

"ആ, വിശേഷോന്നുല്യലോ."

"ഇല്ല."

"രാജു വന്നപ്പോൾ എണീററു. പിന്നെ ഉറങ്ങീല്യ."

"ഭാസ്കരന്റെ–"

"രണ്ടാമത്തെ മകൻ."

കുട്ടിനാരായണൻ രാജുവിനെ നോക്കി ചിരിച്ചു:

"നന്നെ കുട്ടിക്കാലത്ത് കണ്ടതാവും. അച്ഛൻ വര്ണില്ലേ?"

"വിവരറിഞ്ഞിട്ട് അങ്ങട് വിളിക്കാൻ പറഞ്ഞു."

"കണ്ടോളൂ. ചെന്ന് കണ്ടോളൂ.."

രാജു അകത്തേക്ക് പോയപ്പോൾ അച്ഛ ആരോടെന്നില്ലാതെ പറഞ്ഞു: "ഇന്നും തിരക്കുള്ള ദിവസാണ്. എം. പി. ടീബീല് വരുമ്പോ കാണണം. എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആപ്പീസിൽ പോണം. എന്താ ചെയ്യണ്."

കുട്ടിനാരായണൻ ആശ്വസിപ്പിച്ചു: "പൊയ്ക്കോളൂ. പകലൊന്നും ഉണ്ടാവില്ല. രാച്ചെന്നശേഷം നോക്കിയാൽ മതി."

നേരം നല്ലപോലെ പുലർന്ന് രോഗിയുടെ മുറിക്കുള്ളിൽ വെളിച്ചം പരന്നപ്പോൾ കുട്ടിനാരായണൻ അടുത്തുചെന്ന് സൂക്ഷ്മമായി നോക്കി. ശ്വാസത്തിന്റെ ഗതിയിൽ ഒരു വ്യത്യാസമുണ്ടോ? ഉറക്കച്ചടവോടെ വന്ന സീതാലക്ഷ്മിയോട് പറഞ്ഞു: "അസാരം ഒരു മാററംണ്ട്."



തനിക്കുമാത്രം അറിയുന്ന ശ്വാസത്തിന്റെ മാറിയ താളക്രമത്തെപ്പററി വിശദീകരിക്കുമ്പോൾ പത്മനാഭൻ വന്നു.

സീതാലക്ഷ്മി അയാളുടെ കണ്ണിൽത്തന്നെ ഉറച്ചു നോക്കിക്കൊണ്ട് പറഞ്ഞു: "ഒരു മാററംണ്ട്ന്നാ കുട്ട്യാരാണന്നായര് പറേണ്."

പത്മനാഭൻ ചോദ്യരൂപത്തിൽ കുട്ടിനാരായണനെ നോക്കി. ഉവ്വ് എന്ന അർത്ഥത്തിൽ അയാൾ തലയാട്ടി.

"അസ്തമിച്ചാൽ പ്രകൃതം മാറും. ഇന്നത്തെ ദിവസം അതാ."

അപ്പോഴേക്കും വിശാലവും എഴുന്നേററു വന്നു. അഴിഞ്ഞുലഞ്ഞുനിൽക്കുന്ന വിശാലത്തെ കണ്ടപ്പോൾ ഉള്ളിൽ സീതാലക്ഷ്മിക്ക് സംതൃപ്തി തോന്നി. ഇപ്പോൾ ഏട്ടത്തിയെ കണ്ടാൽ തന്റെ ഏട്ടത്തി തന്നെ. കണ്ടില്ലെ കണ്ണിന്റെ താഴെയുള്ള കറുപ്പ്? മുഖത്തു എത്ര ചുളിവാണ് വന്നിരിക്കുന്നത്? കിട്ടുന്നതിൽ പാതി പണവും ഭാര്യയ്ക്കു മേക്കപ്പ സാധനങ്ങൾ വാങ്ങാൻ അനുവദിച്ചുകൊടുക്കുന്ന ആണുങ്ങളെ പറഞ്ഞാൽ മതി.

രാജുവിനോട് വിശാലം ചോദിച്ചു: "അച്ഛൻ വരില്ലേ?"

"വിവരമറിഞ്ഞ് അങ്ങട്ട് വിളിക്കാൻ പറഞ്ഞു."

രാജുവിനെ ശ്രദ്ധിച്ചില്ലെന്ന കാര്യം പെട്ടെന്ന് ഓർമ്മിച്ച് സീതാലക്ഷ്മി ചിരിച്ച് ചുമലിൽ കൈവച്ചു.

"നീ ബസ്സിനോ വണ്ടിക്കോ വന്നത്?"

"വണ്ടിക്ക്. കുററിപ്പുറത്ത്ന്ന് ലാസ്റ്റ് ബസ് കിട്ടി."

വാതിലിനപ്പുറം വന്നുനിന്ന അച്ഛ സ്ത്രീകളുടെ അഭിപ്രായമറിയാൻ വേണ്ടി ചോദിച്ചു:

"ഡോക്ടർ ഒന്നുകൂടി വരട്ടെ അല്ലേ?"

ആരും കൃത്യമായി മറുപടി പറഞ്ഞില്ല. നാരായണിഅമ്മ കുട്ടിനാരായണനോട് അന്വേഷിച്ചു: "മൂത്രം ഒഴിഞ്ഞ് പോണില്ല. അത് ശരിയായാൽ കെട്ക്കുണോർക്ക് ഒരാശ്വാസംണ്ടാവും."

കുട്ടിനാരായണൻ കാരണം കണ്ടെത്തി: "അതിന് അകത്തേക്ക് വെള്ളായിട്ട് വല്ലതും ചെല്ലണ്ടേ?"

"ഡാക്കട്ട്റ് വന്നു നോക്കട്ടെ അച്ചോ ഒരു സമാധാനത്തിന്." എന്നിട്ട് നാരായണിഅമ്മ പതുക്കെ രോഗിയുടെ കൈത്തണ്ടയിൽ തടവി. "കെടന്ന് കഷ്ടപ്പെടാണ്ടിരിക്കണംന്നേയുള്ളൂ. എന്റെ ഗുരുവായിരപ്പാ."

"അമ്മ വേണെങ്കിൽ വീട്ടിൽപ്പോയി വന്നോളൂ." അമ്മ അതിനൊന്നും മിണ്ടിയില്ല. പത്മനാഭനും മുറിയിലേക്ക് വന്നപ്പോൾ അച്ഛ പറഞ്ഞു: "ഞാൻ ഒന്നു പുറത്ത് പോയിവരും. ഒരു അതിർത്തിത്തർക്കം. ആ സർക്കിള് വരും. പിന്നെ നമ്മുടെ എം. പി. വരുന്നുണ്ട് ഈവഴി. കണ്ടില്ലെങ്കിൽ പിന്നെ അതൊരു പരിഭവാവും."

"അച്ഛ വീട്ടിൽ പോണ്ണ്ടാച്ചാൽ പലഹാരായാൽ ഇങ്ങട് എത്തിക്കാൻ."

കുട്ടിനാരായണനെ തുടരാനനുവദിക്കാതെ അച്ഛ കുരച്ചുചാടി: "നായരേ, ചായ

പലഹാരം ചോറ്. ഒക്കെ സമയത്തിന്നു വരും. നിങ്ങള് അമ്മാമടെ അടുത്തുണ്ടായാൽ മതി. അടുക്കളേല് സ്ത്രീകള് വേണ്ടതു് നോക്കിക്കോളും.''

ആവശ്യമില്ലാതെവന്ന ഈ ദേഷ്യം കണ്ടപ്പോൾ പഞ്ചായത്തു പ്രസിഡൻറിന്റെ വീട്ടിലെ പുടമുറി നിശ്ചയത്തെപ്പററി ചോദിക്കാൻ ധൈര്യംവന്നില്ല. ആരെയാണാവോ വിദ്വാന്റെ കണ്ണ്?

സ്ത്രീകൾ ഓരോരുത്തരായി കുളിയും തേവാരവും കഴിഞ്ഞു് വന്നപ്പോഴേക്കു് തറവാട്ടിൽനിന്നു് വലിയ അടുക്കു പാത്രത്തിന്റെ മൂന്നു തട്ടും നിറഞ്ഞു് പകർച്ച വന്നു.

ഉച്ചയ്ക്കു് ഉപ്പിട്ട കഞ്ഞിവെള്ളം അഞ്ചാറ് സ്പൂൺ രോഗി ഇറക്കി. പക്ഷേ കണ്ണു തുറന്നില്ല.

''വെള്ളം ഇറങ്ങ്ണ്ണ്ടല്ലോ.''

നോക്കിനിന്ന പത്മനാഭൻ അദ്ഭുതപ്പെട്ടു. കുട്ടിനാരായണൻ മൂളി. പിന്നെ പതുക്കെ, സ്വകാര്യം പറഞ്ഞു: ''പക്ഷേ ശ്വാസം. ശ്വാസത്തിന്റെ ഗതിനോക്കിയോ?''

പത്മനാഭൻ കുട്ടിനാരായണനെ മുറിയുടെ പുറത്തേക്കു് വിളിച്ചു.

''ഞാൻ ഒരഞ്ചുമണിക്കു് വിട്ടാലോ. സീത ഇവിടെ നിൽക്കും.''

കുട്ടിനാരായണൻ ഗാഢമായി ചിന്തിച്ചു. ''വേണ്ട. എന്റെ അഭിപ്രായം ചോദിച്ചാൽ ഇന്നു് രാത്രിയില് കാര്യം കഴിയും. ഒക്കെ കഴിഞ്ഞു് നാളെ ഉച്ചയ്ക്കു് പോവാം.''

''അവിടെ ഒരു നൂറു കൂട്ടം കാര്യങ്ങളുണ്ടു് കുട്ടിനാരായണൻ നായരേ.''

''ഇന്നു് രാത്രീയും കൂടി ക്ഷമിച്ചോളൂ.''

പത്മനാഭൻ പോയപ്പോൾ രാജു ചിരിച്ചുകൊണ്ടു് അടുത്തുവന്നു. ഭാസ്കരന്റെ കുട്ടപ്പുല്ലുകൂടി കിട്ടിയിട്ടുണ്ടു് ചെക്കന്.

''ക്രീയസ്കു് എഴിന് കൂട്യാപ്പോരെ?''

''ഓ, മതി.''

''ശവെടുക്കമ്പോ നിന്നാൽ പതിന്നാലിനും നിക്കണ്ടിവരുംന്നാരോ പറഞ്ഞു.''

''ഹേയ്. 'ശേഷം' വാങ്ങണ്ടാന്നു് വച്ചാൽ മതി, കുട്ട്യേ.''

''എനിക്കു് മററന്നാ രാത്രി എക്സ്കർഷൻ പോണം.''

''മററന്നാൾ രാത്രി കോയമ്പത്തൂരെത്ത്യാ മതീയല്ലോ. ഓ ധാരാളം.''

പൂമുഖത്തു് ദീനം കാണാൻ ചിലർ വന്നിട്ടുണ്ടായിരുന്നു. നാട്ടുപ്രമാണിമാരാണ്. അവർ വാതിൽക്കൽനിന്നു് കുറച്ചു നേരം നോക്കി.

''പ്രസിഡൻറിനെ കണ്ടില്യല്ലോ?''

കുട്ടിനാരായണൻ ഒരു കുശലം ചോദിച്ചു.

''വരും.''

ട്രാക്ടർവച്ചു് കൃഷിചെയ്യുന്ന നമ്പ്യാർ വയററത്തു് കളിയായി ഒന്നു കുത്തി:

''തടിയനങ്ങാണ്ടെ തിന്നുനടന്നിട്ടാടോ കുമ്പ ഇങ്ങനെ ചാട്ണ്.''

അവർ പൂമുഖത്തു വന്നിരുന്നു് പത്മനാഭനോടു് പാലക്കാട്ടെ കൂലിനിലവാരം അന്വേഷിച്ചു കിഴക്കേമുറിയിൽ പതിനേഴാവാൻ തുടങ്ങിയിരിക്കുന്നതിന്റെ കാരണങ്ങളെപ്പററി തർക്കിച്ചു.

അവർ പോകാൻനേരത്തു് വീണ്ടും കുട്ടിനാരായണൻ വീടിന്റെ പ്രതിനിധിയായി മുഖം കാട്ടി.

''മഴ ഇല്ലാതെ ഇങ്ങനെത്തന്നെ നിന്നു് കിട്ട്യാൽ മതിയായിരുന്നു അല്ലേ കുട്ടിനാരായണാ.''

സന്ധ്യയ്ക്കു് ദൂരെ ശിവക്ഷേത്രത്തിൽ നിന്നു് മേളത്തിന്റെ ശബ്ദം കുന്നിൻ ചെരുവിലേക്കു് തുലാക്കാററിന്റെ കൂടെ കയറിവന്നു. തിരുവേഗപ്പുറക്കാരുടെ മേളം. അച്ചുവോ രാമനോ? രാമനാണെങ്കിൽ കഴിഞ്ഞുപോകുന്ന പോക്കിൽ അല്പം നേരമ്പോക്കുണ്ടാവും. കഴിഞ്ഞ കൊല്ലം ഉത്സവത്തിന് രാമൻ വന്നപ്പോൾമുതൽ ആശ്രിതനായി നിന്നതു് വെറുതെയായില്ല.

സന്ധ്യയ്ക്കു് സീതാലക്ഷ്മി വിളക്കു കത്തിച്ചു. നാരായണിഅമ്മ ഉറക്കെ നാമം ജപിച്ചു. കൈകാലുകൾ കഴുകി ഭസ്മം തൊട്ട് കുട്ടിനാരായണൻ നിലവിളക്കിന്നരികെ ഇരുന്നു് രാമായണം തുറന്നു.

ജടായുമോക്ഷം.

നിമിത്തം നന്നായി. മോക്ഷമാർഗ്ഗം തന്നെ. അയാൾ രണ്ടുവരി വായിച്ചു് പുസ്തകമടച്ചു് കണ്ണടച്ചു പ്രാർത്ഥിച്ചു് ചുററും നോക്കി. നാരായണിഅമ്മ മാത്രമേയുള്ളൂ. വായിച്ചതിന്റെ, പകുത്തതിന്റെ പൊരുൾ പിടികിട്ടിയോ എന്ന മട്ടിൽ നാരായണിഅമ്മയെ നോക്കി. അവർ നീട്ടിവച്ച കാൽ തിരുമ്മിക്കൊണ്ടു് മുമ്പോട്ടും പിറകോട്ടും ആടിക്കൊണ്ടു് കണ്ണടച്ചിരിക്കുകയാണ്.

കുട്ടിനാരായണൻ ശ്വാസഗതിനോക്കി. രോഗി വളരെയേറെ അസ്വസ്ഥനാണിപ്പോൾ. ഊർദ്ധ്വൻ ഇളകാൻ തുടങ്ങുന്നതിന്റെ സൂചനയായിരിക്കണം. ഗംഗാജലം തറവാട്ടിലെങ്ങാനും ഇരിപ്പുണ്ടോ ആവോ!

രോഗി ഞെരങ്ങി. പുറംപറമ്പിലെ ഏതോ മരത്തിൽ നിന്നു് കുത്തിച്ചൂടാൻ ശബ്ദിച്ചു. അപ്പോൾ നാരായണിഅമ്മയുടെ തടിച്ച കണ്ണടച്ചില്ലുടിയിൽനിന്നു് നോട്ടം തന്റെനേരെ നീണ്ടുവരുന്നതു് കണ്ടു. ആ ഭാഷ അവർക്കറിയാം. തനിക്കുമറിയാം.

കുട്ടിനാരായണൻ മാസ്റ്ററുടെ അടുത്തു് ചെന്നു് നെററി ഉഴിഞ്ഞു. കൈയും കാലും തടവി.

രോഗി എന്തോ പറയാൻ പ്രയാസപ്പെടുകയാണ്.

''എന്താ വേണ്ടതു്? എന്താ? എന്താ?''

നാരായണിഅമ്മയും അടുത്തേക്കുവന്നു.



ഞെരക്കത്തിന്നിടയിൽ മാസ്റ്ററുടെ വാക്കുകൾ കഷ്ടിച്ച് വ്യക്തമായി.

''എണീക്കണം.''

''അച്ഛ...രാജശേഖരാ...''

നാരായണിഅമ്മ പരിഭ്രാന്തിയോടെ വിളിച്ചു.

അകത്തുനിന്ന് എല്ലാവരും വന്നു.

''ഒന്ന് എണീപ്പിച്ചിരുത്വാ.''

കുട്ടിനാരായണൻ പറഞ്ഞു:

''വേണോ?''

''വേണം.''

ആണുങ്ങൾ ചേർന്ന് മാസ്റ്ററെ പൊക്കി എഴുന്നേൽപ്പിച്ച് ചുമരിൽ ചായ്ച്ച തലയണയിലേക്ക് ചാരിയിരുത്തി.

''വെള്ളം...''

മാസ്റ്റർ ഞെരങ്ങി.

ഹോർലിക്സിൻെറ ഡവറ ചുണ്ടോടടുപ്പിച്ചുകൊടുത്തു. ക്ഷീണിച്ച കൈകൾ പതുക്കെപ്പതുക്കെ പാത്രത്തിൻെറ സമീപത്തേക്ക് ഉയരുന്നത് കുട്ടിനാരായണൻ ശ്രദ്ധിച്ചു.

പിന്നെ ഞെരക്കത്തോടെ മാസ്റ്റർ സാവധാനം കണ്ണുതുറന്നു. മുന്നിൽ എല്ലാവരുമുണ്ട്. രാജശേഖരൻെറ മറവിൽ നിന്നിരുന്ന സീതാലക്ഷ്മി കട്ടിലിന്നടുത്തേക്കു വന്നു.

''അച്ഛാ...അച്ഛാ ഞാനാണ്.''

മാസ്റ്ററുടെ തളർന്ന കണ്ണുകൾ ആരെ എന്നില്ലാതെ ചുററും നോക്കി.

മാസ്റ്റർ ചുണ്ടിൽവച്ച ഡവറ പതുക്കെ തട്ടിമാററി.

കുട്ടിനാരായണൻ പറഞ്ഞു;

''ഞാനാണ്. കുട്ട്യാരാണൻ.''

മാസ്റ്റർ പിറുപിറുത്തു. ''ചൂടില്ല...'' ഞരക്കത്തിനിടയ്ക്ക് മാസ്റ്റർ പറഞ്ഞു:

''ചൂടായിട്ട് താ.''

മനസ്സിൽ വിചാരിച്ചു, എന്തായാലും ആ ശൗര്യം വിടില്ല. അടുക്കളയിലേക്കു നടക്കുമ്പോൾ കുട്ടിനാരായണന് അമ്പരപ്പായിരുന്നു. ഇതൊരു പ്രത്യേക മാററമാണല്ലോ. ഇതും സംഭവിക്കാം. മരണത്തിന്റെ തൊട്ടുമുമ്പ് എല്ലാം മാറിയെന്ന് തോന്നുന്ന ഒരവസ്ഥ. ചിലപ്പോൾ അതു കഴിഞ്ഞാൽ നിമിഷങ്ങളേ ബാക്കി കാണൂ. പൂത്തോട്ടിൽ കാരണവർ, അധികാരിയുടെ അച്ഛൻ, കളത്തിൽ കുറുപ്പ് - ഇവർ മൂന്നുപേരുടെ കാര്യത്തിലെങ്കിലും ഇതുണ്ടായ ചരിത്രം കുട്ടിനാരായണൻ ഓർമ്മിച്ചു.

രാവിലെ ഭിത്തിചാരിയിരിക്കുന്ന രോഗിയുടെ സമീപം മക്കൾ നിന്നു.

വിശാലം പറഞ്ഞു: ''എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ അച്ചേട്ടനോട് വിളിക്കാൻ പറഞ്ഞാൽ മതി.''

കിഴവൻ മിണ്ടിയില്ല.

''സീതയെ ജങ്ഷനില് എറക്കീട്ടേ ഞാൻ പോവൂ.''

മാസ്റ്റർ പതുക്കെ തലയാട്ടി.

സീത അച്ഛൻെറ നെററിയിൽ തൊട്ടു.

''സുഖായാൽ അങ്ങ് പോവാം. കണ്ണിൻെറ ഓപ്പറേഷൻ നടത്താം.''

കുറച്ചുസമയം സംശയിച്ചുനിന്ന വിശാലം പറഞ്ഞു: ''എറങ്ങട്ടെ അച്ഛാ.''

മാസ്റ്റർ തലയാട്ടി.

പുറത്തിറങ്ങിയ പെൺമക്കളെ യാത്രയാക്കാൻ കുട്ടിനാരായണൻകൂടെ ഉമ്മറത്തേക്കു നടന്നു.

അവർ എന്തെങ്കിലും തരുമെന്ന വിചാരിച്ചതു് വെറുതെ. പരസ്പരം എന്തോ പിറുപിറുത്ത് അവർ പിന്നിൽ നിഴൽപോലെ നിൽക്കുന്ന അയാളെ നോക്കാതെ മുററത്തേക്കിറങ്ങി.

തിരിച്ച് മുറിയിൽ വന്നപ്പോൾ രാജു വാതിലിന്നരികേ പരുങ്ങി നിൽക്കുന്നു.

''ഞാൻ പോവ്വാണ്. വല്യച്ഛനോടു പറഞ്ഞേക്കു കുട്ട്യാരാണന്നായരേ.''

''അടുത്തു ചെന്ന് പറയു കുട്ടീ.''

രാജു കട്ടിലിൻെറ സമീപത്തേക്കു ചെന്നു. സംശയിച്ചു നിൽക്കുന്നതുകണ്ട് മാസ്റ്റർ ചോദിച്ചു:

''പോവ്വാറായ്യോ?''

''ഉം.''

''നടന്നോ.''

രാജു പുറത്തേക്കു കടന്നു, ആശ്വാസത്തോടെ. കുട്ടിനാരായണൻ സംശയിച്ചുനിന്നു. പിന്നെ നാരായണിഅമ്മയോടു പറഞ്ഞു: ''ഞാനൊന്ന് പുറത്തെറങ്ങീട്ടുവരാം.''

എന്നിട്ട്, മറുപടിക്കു കാത്തുനിൽക്കാതെ പുറത്തു കടക്കുമ്പോൾ ആരൊക്കെയോ ചേർന്ന് തന്നെ വഞ്ചിച്ച രോഷമായിരുന്നു മനസ്സിൽ.

താഴെ നിലത്ത് കാൽ നീട്ടിയിരിക്കുന്ന നാരായണിഅമ്മയെ നോക്കിക്കൊണ്ട് മാസ്റ്റർ ഇരുന്നു.

''നിനക്ക് പോണ്ടേ?''

നാരായണിഅമ്മ മൂളി.

''അച്ച എവടെ?''

''പുറത്ത് പോയിരിക്ക്യാ. വരും.''

മാസ്റ്റർ കാക്കിച്ച് തൊണ്ട ശരിയാക്കി പതുക്കെ പറഞ്ഞു. ''നീയ് കേൾക്ക്ണ്ണ്ടോ? ഇനി വല്ലതും അധികാവുമ്പോൾ കുട്ട്യോളെ വിളിക്കണ്ട. അവക്ക് ന്താറ് തെരക്കാവും. കമ്പീം ഫോണുംവേണ്ട. കഴിഞ്ഞൂന്ന് ഒറപ്പായാൽ അറിയിച്ചാൽ മതി.''

കിതച്ചുകൊണ്ടു വാക്കുകൾ നിന്നു.

പിന്നെ ജനാലയ്ക്കുപ്പുറത്ത് എവിടെയോ നോക്കിക്കൊണ്ട് മാസ്റ്റർ പിറുപിറുത്തു:

''അപ്പോ സൗകര്യള്ളോര് വന്നോട്ടെ. അച്ചനോട് പറയണം.''

നാരായണിഅമ്മ ആങ്ങളയെ നോക്കി. ജനാലയിലൂടെ പുറത്തേക്ക് നോക്കിയിരിക്കുന്ന ജീവസ്സ്മങ്ങിയ കണ്ണുകളിൽ വെള്ളം നിറയുന്നു.

''ഏട്ടൻ കരയ്വാണോ?''

''ഹേയ്...തല ഉഷ്ണിച്ചിട്ടേ കണ്ണീന്നിങ്ങനെ വെള്ളം വര്വാ...''

കണ്ണുതിരുമ്മിക്കൊണ്ട് മാസ്റ്റർ പറഞ്ഞു: ''നീയും നടന്നോ...'' പെങ്ങൾ മറുപടിയൊന്നും പറയാതെ, മനസ്സിൽ ജപിച്ചുകൊണ്ടിരുന്നു:

''നാരായണ! നാരായണ!''

(അവസാനിച്ചു)

## പല്ലശ്ശന ഗ്രാമം

(25-ാം പേജിൽനിന്നും തുടർച്ച)

പല്ലശ്ശന ചെണ്ടയിൽ താളങ്ങൾ ഉതിർന്നുവീണിരുന്നു. ചെണ്ടയോടൊപ്പംതന്നെ തിമിലയിലും ഇടയ്ക്കയിലും അദ്ദേഹത്തിൻെറ മാന്ത്രികവിരലുകൾ അനായാസം തെന്നിയൊഴുകിയിരുന്നു.

പതിന്നാലാം വയസ്സിൽ അച്ഛനായ കുട്ടൻ മാരാരുടെ മുമ്പിലിരുന്ന് ''തത്തത്തരികിട'' വായ്ത്താരിചൊല്ലി പട്ടത്തടിയിൽ താളമിട്ടതു മുതൽ വടക്കുംനാഥന്നരികെ ഇലഞ്ഞിത്തറയിൽ പാണ്ടി കൊട്ടി ഗന്ധർവ്വന്മാരെ ഉണർത്തിയതു വരെയുള്ള അദ്ദേഹത്തിൻെറ ജീവിത മുഹൂർത്തങ്ങളിൽ ധന്യത നിറഞ്ഞുനിന്നിരുന്നു. തന്നെക്കൊണ്ടാകാവുന്നിടത്തോളം കാലം പല്ലശ്ശന പഴയകാവ് ക്ഷേത്രത്തിലെ പ്രധാന അടിയന്തരം മുട്ടിച്ചിട്ടില്ല. പഴയകാവിൽ ഉത്സവം നടക്കുമ്പോൾ വൈരവും വൈഡൂര്യവും മോഹിച്ച് മറെറാരിടത്തും ചെണ്ടകൊട്ടാൻ പോയിട്ടുമില്ല. മദിരാശിയിൽ അയ്യപ്പൻ വിളക്കു നടക്കുമ്പോൾ മുടങ്ങാതെ പങ്കെടുത്തിട്ടുണ്ട്. മൃദംഗവിദ്വാനായിരുന്ന പാലക്കാട്ട് മണി അയ്യർ മദിരാശിയിലുള്ള സമയമാണെങ്കിൽ പല്ലശ്ശനക്കൊട്ട് കേൾക്കാൻ ഓടിയെത്തുമായിരുന്നു. പാണ്ടി- പാഞ്ചാരി—പഞ്ചവാദ്യ തായമ്പക മേള വിഭാഗങ്ങളിൽ പല്ലശ്ശനശൈലിതന്നെ വാർന്നുവീണിട്ടുണ്ട്.

മരണം അടുത്തെത്തി തട്ടിവിളിക്കുന്നതിന് വളരെമുമ്പേ പല്ലശ്ശനയുടെ കൺവെട്ടത്തുനിന്ന് ചെണ്ടയും തിമിലയും ഇടയ്ക്കയും മാഞ്ഞുപോയിരുന്നു. ശ്വാസകോശസംബന്ധമായ രോഗം അദ്ദേഹത്തിൻെറ ശരീരവും മനസ്സും ഒരുപോലെ തളർത്തി. തേക്കിൻകാട് മൈതാനത്തെ ഉച്ചകൊടുംവെയിലിന് കുളിർമ്മ പകർന്നുകൊണ്ട് മേളം അരങ്ങു തകർക്കുമ്പോൾ തറവാട്ടിലെ ഇരുണ്ട ഇടനാഴികളിൽ പല്ലശ്ശന, ദുഃഖം കടിച്ചമർത്തി അങ്ങോട്ടുമിങ്ങോട്ടും നടക്കും. ഇനിയൊരു അരങ്ങുകേളി തന്നെക്കൊണ്ടാവില്ലല്ലോ എന്നോർത്ത് പൊട്ടിക്കരഞ്ഞിട്ടുണ്ട്. മകൻ മുരളീധരൻ തിമില വായിക്കുന്നതു കേട്ട് അകമേ നിർവൃതികൊള്ളും.

അകത്തളത്തിൽ, പല്ലശ്ശനയുടെ എല്ലാമെല്ലാമായിരുന്ന സഹധർമ്മിണി പ്രജ്ഞയററവളെപ്പോലെ കരുവാളിച്ചിരുന്നിരുന്നു.

...തങ്കപ്പതക്കം, വീരശൃംഖല, മണിമുത്തുമാല, സംഗീതനാടക അക്കാഡമി കൊടുത്ത ഫെല്ലോഷിപ്പ്, പ്രശംസാപത്രം; എല്ലാററിനുമുപരി പല്ലശ്ശനച്ചെണ്ട നേടിയെടുത്ത യശസ്സ്. ഇവയൊന്നൊന്നായി അവരുടെ മുന്നിൽവന്ന് പല്ലിളിച്ചു തിളങ്ങിനിന്നു.

വേണ്ട, എനിക്കൊന്നും വേണ്ട. എൻെറ കഴുത്തിൽ താലി കെട്ടിയവൻ അടുത്തിരുന്നൊന്നു്, ഇടയ്ക്ക മുറുക്കുന്നതും ഒരു നോക്കു കാണാൻ, ആ പാഞ്ചാരിയൊന്നു കേൾക്കാൻ...

അയ്യോ, അതിനിനി പററില്ലല്ലോ.



# നഷ്ടം

**തകഴി ശങ്കരനാരായണൻ**

മലങ്കാടും കാട്ടു
കുറവനും പോയി
മധുരത്തേനിൻെറ
കലവറ പോയി.

തടാകങ്ങൾവററി
വരണ്ടുപോയ്, ചേററിൽ
തുടുചെന്താമര
കുടങ്ങൾ വീണുപോയ്.

മുളങ്കാടിൻ സ്വപ്നം
മുരടിച്ചുപോയി
മുടിയഴിച്ചാടും
മലവേടത്തിപോയ്!

മയിലാടും കുന്നും
കുറിഞ്ഞിപൂക്കുന്ന
മലകളും ചൂരൽ
മടകളും പോയി

തെളിനീർച്ചോലക—
ളുണങ്ങിപ്പോയ്, നദീ
പുളിനങ്ങൾ പൊള്ളി-
ക്കുടുന്നു വിണ്ടുപോയ്.

കടന്നുപോയ് കാലം
കടന്നുപോയ് കാടിൻ
കനക സ്വപ്നങ്ങൾ
കരിഞ്ഞുണങ്ങിപ്പോയ്!

അലയലയായി-
ട്ടുയന്ന ഞാററുപാ-
ട്ടൊഴുകും വൃശ്ചിക
പ്പുലരി പൊയ്പോയി.

തുലാവർഷക്കാററിൻ
ചിലമ്പു പൊട്ടിപ്പോയ്
തുടുവെള്ളാമ്പലിൻ
കുളം നികന്നുപോയ്.

വയൽവരമ്പിലെ
മടകളിൽ തുള്ളി-
യൊഴുകുന്ന മീനിൻ
വരവു നിന്നുപോയ്!

നിലമുഴും നാടൻ
കലപ്പപോയ് മണ്ണിൻ
മദമുണർത്തുന്ന
ചുണയും ചൂരും പോയ്.

നിറപൊലി പൊങ്ങും
കളങ്ങൾ പോയ്, നിര
യറകളും നില-
വറകളും പോയി.

ഇടവപ്പാതിതൻ
ചുവടു തെററിപ്പോയ്
വയൽക്കൊഞ്ചും വർഷ-
ത്തവളയും പോയി.

പുടവചുററിയ
മട്ടമൊഴികൾപോയ്
കടമിഴിയിൽ നി-
ന്നനുരാഗം പോയി.

തുടിച്ചുപാടും പെൺ-
കൊടികളിൽ സ്വപ്നം
തുളിക്കുമാതിര
നിലാവുകൾപോയി.

കുരവയുമാർപ്പും
കൊഴിഞ്ഞുപോ- യോണ-
ക്കളികളും പാട്ടും
മറന്നേപോയല്ലോ!

നറുനിലാവൊളി
മുകരും ഗ്രാമത്തിൽ
ഹൃദയംകാക്കും തേൻ
വരിക്കമാവുപോയ്.

ഇനിയൊരു കുഞ്ഞി
ക്കവിതപൂക്കുവാ-
നിനിയസ്വപ്നങ്ങൾ
തളിരണിയുവാൻ

വരുന്നതെന്നിനീ
വസന്തമായ്, ഋതു
സുഗന്ധമായ്, സർഗ്ഗ-
പ്രഭാവമേ വീണ്ടും!

---

# രാധ ഞാൻ

**പന്തളം സുധാകരൻ**

രാധ ഞാൻ;
കണ്ണൻെറ കൗമാരഗാഥ പാടുവാൻ
കങ്കണ നാദമൊരുക്കിയ
യമുനാസഖി രാധഞാൻ.

കാലമീ സ്വർണ്ണതീരത്തൊളിപ്പിച്ച
സ്വപ്നശതങ്ങൾ പൊട്ടിവിടർന്നതു
കൗമാരമോഹ നിതാന്ത സൗഭഗ
മന്ദ്രധ്വനീലയ സംഗമത്താൽ.

അഴിയില്ലെൻ നൂപുരം
അലിയില്ലെൻ നാദം

അരികിലായ് കണ്ണൻ
അണയാതിരുന്നാൽ!

ചേലമറന്നു ഞാൻ
കണ്ണാ നിൻ
ചേലൊത്തമേനിയിൽ
മഞ്ഞായലിഞ്ഞപ്പോൾ,

സർവ്വംമറന്നു ഞാൻ
കണ്ണാ നിൻ
കുസൃതികളെൻ കന്നി
നഗ്നതയിൽ പടർന്നപ്പോൾ,

മോഹങ്ങളിപ്പൊഴും കണ്ണാ
പുളഞ്ഞൊഴുകുന്നു കാളിന്ദിയായ്

കണ്ണാ—

മൃതിതന്നഗ്നിനാമ്പായ്
കാമം പടരട്ടെ പടരട്ടെ വീണ്ടും
പകലോൻെറയരികിൽ
പനിമതിയാകുവാൻ
മോഹിച്ചുനിൽക്കുമീ മാനസം
തളരട്ടെ വീണ്ടും.

# ചേറപ്പായി കഥകൾ

## VIII


## അയ്പ് പാറമേൽ


**ജ**നം തിങ്ങിനിൽക്കുന്ന കോടതി വരാന്തയിൽക്കൂടി നടന്നുവരുമ്പോഴ്, ചേറപ്പായിയുടെ കഴുകൻ കണ്ണുകൾ അതു കണ്ടുപിടിച്ചു.

ഒന്നരയും, മുണ്ടും, നേര്യതും. നല്ല വെളുപ്പ്. അതിൽക്കൂടുതൽ സാമുദ്രിക ശാസ്ത്ര ഗവേഷണം സാധിച്ചില്ല. ഏതായാലും ശ്രദ്ധിക്കേണ്ട സാധനംതന്നെ.

കോടതി കൂടി.

വൃദ്ധനാണെങ്കിലും സർവീസ് ബുക്കിൽ അമ്പത്തിരണ്ടു വയസ്സുമാത്രം പ്രായമുള്ള പ്യൂൺ കുട്ടികൃഷ്ണൻനായർ, കോടിമുണ്ടു ചീന്തുന്ന ശബ്ദത്തിൽ ഉറക്കെ വിളിച്ചു. മൂന്നുവട്ടം.

പാറുക്കുട്ടിഅമ്മ ഹാജരുണ്ടോ?...

ചേറപ്പായിയുടെ കണ്ണുകൾ വാതില്ക്കൽ ചെന്ന് ഇളകാതെ നിന്നു.

തിരക്കിൽക്കൂടി പരപുരുഷന്മാരുടെ ശരീരത്തിൽ തൊട്ടുതൊട്ടില്ല എന്ന വിധം, ഞെങ്ങിയും ഞെരുങ്ങിയും പാറുക്കുട്ടി പ്രവേശിച്ചു.

ചേറപ്പായി കൺകുളിർക്കെ നോക്കി.

ബെഞ്ചു് ക്ലാർക്ക് സൗദാമിനി അരിശത്തോടെ ചേറപ്പായിയെ നോക്കി. ചേറപ്പായി അന്യസ്ത്രീകളെ നോക്കുന്നതു് എന്തുകൊണ്ടോ സൗദാമിനിക്കു് സഹിക്കില്ല.

പാറുക്കുട്ടിഅമ്മയുടെ അന്യായം.

വെങ്കിടിസ്വാമിയുടെ കക്ഷി.

ചേറപ്പായിക്കു് സ്വാമിയോടു് കടുത്ത രോഷവും അസൂയയും തോന്നി.

എഴുന്നേറ്റുനിൽക്കുന്ന വെങ്കിടിസ്വാമിയെ, ചേറപ്പായി കൈമുട്ടുകൊണ്ടു് ഒന്നു ഊന്നിക്കുത്തി.

സ്വാമി കോളടിച്ചല്ലേ?

ശ്ശ്, ശ്ശ് കീപ്പ് ക്വയറ്റ്.

ചേറപ്പായി പാറുക്കുട്ടിഅമ്മയെത്തന്നെ നോക്കുകയായിരുന്നു.

കസവുമുണ്ട്, ചുവപ്പു ബ്ലൗസ്, കസവിൻെറ നേര്യതു്. ഒന്നര മുറുക്കിയുടുത്തു്, നിതംബങ്ങൾക്കു് ബ്രേസിയർ ഇട്ടിരിക്കുന്നു. വള, മാല, കമ്മൽ. ഇവൾ ആരു്? നിലവിളക്കു് കത്തിച്ചു വച്ചപോലെ.

വൃദ്ധനും ക്ഷേത്രമായ പാവുണ്ണിവക്കീൽ, ഒന്നുനോക്കി, ഒരു നെടുവീർപ്പിട്ടു് കുരിശു് വരച്ചു്, കണ്ണടച്ചിരുന്നു.

മജിസ്ട്രേട്ടു് അന്യായമൊന്നു കണ്ണോടിച്ചു.

വാദിയുടെ മൊഴിയെടുക്കാൻ ഇന്നു സമയം കിട്ടില്ല. നാളെ വരട്ടെ.

ചേറപ്പായിക്കു് സന്തോഷമായി.

അങ്ങനെതന്നെ. പാറുക്കുട്ടിഅമ്മ എന്നും കോടതിയിൽ വരുമാറാകട്ടെ.

ലഞ്ചിന് പിരിഞ്ഞപ്പോൾ ചേറപ്പായി സ്വാമിയെ വിടാതെക്കൂടി.

എഡാ, ഒന്നു മിണ്ടാതിരിക്കു്.

ചേറപ്പായി അവർക്കു മാത്രം അറിയാവുന്ന കോഡ് ഭാഷയിൽ സംസാരം തുടങ്ങി.

## അങ്കക്കുഴികൾ

സ്വാമി അന്യായമൊക്കെ ശരിക്കു് പഠിപ്പിച്ചില്ലേ?

ഉം— ഏതാണ്ടൊക്കെ.

വകുപ്പുകൾ പറഞ്ഞുകൊടുത്താൽ മനസ്സിലാകുന്നുണ്ടോ?

വലിയ കുഴപ്പമില്ല.

ക്രോസ് ചെയ്യുമ്പോൾ തെറ്റാതെ ഉത്തരം പറയുമോ?

അതിന് ഒന്നുംകൂടി പഠിപ്പിക്കണം.

ഞാനും സഹായിക്കാം. ഡെയിററ് കൊടുത്തിട്ടുണ്ടോ?

കൊടുക്കാം.

ഈ ഞായറാഴ്ച?

ശരി.

എപ്പഴാ സമയം?

ഞാൻ നിനക്കു് ചിറ്റ് കൊടുത്തയക്കാം.

* * *

വെങ്കിടിസ്വാമിയുടെ മഠത്തിന്നു് അടുത്തുള്ള ഒരു തെങ്ങിൻപറമ്പിൽ, ഓലമേഞ്ഞ ഒരു വീടു്. കയറിവരുന്നതു് ഒരു തളത്തിലേക്കു്. തളത്തിൻെറ മൂന്നുഭാഗവും മൂന്നു മുറികൾ. തളത്തിൽ ചാരുകസേര, മേശ, ഒരു അലമാരി. അതിൽ അത്യാവശ്യം നിയമപുസ്തകങ്ങൾ.

ഒഴിവുദിവസങ്ങളിൽ, സ്വാമി, ഓഫീസ്സായി ഉപയോഗിക്കുന്നതു് ഇവിടെയാണ്.

സ്വാമി അവിടെ ചാരുകസേരയിൽ കിടക്കും, ശല്യമില്ലാതെ.

ശ്രദ്ധിച്ചു പഠിക്കേണ്ട കേസ്സുകൾ തയ്യാറാക്കുന്നതു് ഈ പുരയിലാണ്.

ചില കക്ഷികൾക്കു്, വെങ്കിടിസ്വാമിയോടു്, ഒറ്റയ്ക്കു് രഹസ്യമായി സംസാരിക്കേണ്ടതായ വിഷയങ്ങൾ ഉണ്ടു്.

കുടുംബരഹസ്യങ്ങൾ, മരണപത്രങ്ങൾ, ഈ ഭൂമുഖത്തു്, ഒരു കാലത്തും ജനിക്കുകയോ, ജീവിക്കുകയോ ചെയ്യാത്ത കൃത്രിമ മനുഷ്യരുടെപേരിൽ ഭൂമിയോ, ഡെപ്പോസിറ്റോ, ബിസിനസ്സോ, ബസ്സോ. ഏതായാലും, ഒരു കുടുകിട പഴുതില്ലാതെ, സ്വാമി കൈകാര്യം ചെയ്യുന്നതു്, ഈ രഹസ്യ സങ്കേതത്തിൽ വച്ചാണ്.

മഠത്തിൻെറ മുറ്റത്തുള്ള റെഗുലർ ഓഫീസിൽ, രണ്ടു ഗുമസ്ഥന്മാർ ജോലിചെയ്തു കൊണ്ടിരിക്കും.

ഏതെങ്കിലും കക്ഷി, സ്വാമിയെ ഒറ്റയ്ക്കു് കാണണമെന്നു് പറഞ്ഞാൽ, വലിയ ഗുമസ്ഥൻ ചെറിയ തോതിൽ ഒരു എതിർവിസ്താരം നടത്തും. ബോദ്ധ്യപ്പെട്ടാൽ പറയും:

സ്വാമി കുറച്ചു് ബിസി ആണ്. ഞാൻപോയി ചോദിക്കാം.

വലിയ ഗുമസ്ഥൻ അകലെ നിന്നേ ചുമച്ചും കാർക്കിച്ചും ഒച്ചയുണ്ടാക്കി, തളത്തിൽ ചെന്നു് ഉണർത്തിക്കുമ്പോൾ, സൂത്രത്തിൽ, അടഞ്ഞുകിടക്കുന്ന മൂന്നു വാതിലുകളും ശ്രദ്ധിക്കും. അവ്യക്തമായ ശബ്ദങ്ങൾ, ശ്വാസോച്ഛ്വാസങ്ങൾ?

കുറിയ വട്ടക്കണ്ണുകൾ ഇറുക്കിയടച്ചു്, കറ്റത്തലമുടിയിൽ വിരലോടിച്ചു് സ്വാമി പറയും:

ഒരു പത്തുമിനിട്ടു് കഴിഞ്ഞു് പറഞ്ഞയച്ചോളൂ.

അലംഘനീയമായ ഈ ചട്ടങ്ങൾക്കു് അതീതനായി ഒരാൾമാത്രം, ചേറപ്പായി.

* * *

ഞായറാഴ്ച, മണി പതിനൊന്നര കഴിഞ്ഞു. സ്വാമിയുടെ കുറിപ്പു് കിട്ടിയില്ല. അരിശംവന്നു്, കുറച്ചു വിസ്കി കഴിച്ചു. കുപ്പിഎടുത്തു് ബാഗിൽ ഒളിപ്പിച്ചു, മാതാവു് കാണാതെ.

മാതാവിന്നു് ഒന്നും സംസാരിക്കാൻ ഇടകൊടുക്കാതെ ധൃതിയിൽ ഇറങ്ങി നടന്നു, ബാഗുമായി.

സ്വാമിയുടെ തെങ്ങിൻപറമ്പിലെ പൂഴി ചവിട്ടിമെതിച്ചു് തളത്തിൽക്കയറി.

സാമി അവിടെ ചാരുകസേരയിൽ നിർദ്ദാക്ഷിണ്യം തളർന്നു കിടപ്പാണ്.

നിയന്ത്രിക്കാനാകാത്ത അരിശം ചേറപ്പായിയുടെ മൂക്കിൻെറ തുമ്പിൽ വന്നു നിന്നു്, അവിടേയും നില്ക്കാതെ പൊലീസ് നായയെപ്പോലെ, അടഞ്ഞുകിടക്കുന്ന വാതിലുകളിൽ മണംപിടിച്ചു് വിറച്ചു നിന്നു.

ഡാ ചേറപ്പാ ഇരിക്കു്. നിൻെറ ബാഗില് കുപ്പിയുണ്ടോ?

ഇപ്പൊ, അതറിയാനാ തിരക്കു്. ഇല്ല. റൊമ്പ കഷ്ടം. അതുല്ല, ഇതുല്ല!

സ്വാമി, ഞാൻ പൂവ്വാ.

സ്വാമി ഒരക്ഷരം പറയാതെ, വളരെ ഡിസ്തരിച്ചു് ഒഴുക്കു് പൊടിയെടുത്തു വലിച്ചു. മൂക്കു തുടച്ചു് പതുക്കെ വിളിച്ചു:

പാറുക്കുട്ട്യേ.

പരിപൂർണ്ണ നിശ്ശബ്ദത.

ചേറപ്പായിയുടെ കണ്ണുകൾ, അടഞ്ഞുകിടക്കുന്ന വാതിലുകൾ ഓരോന്നിലേക്കു് മിന്നൽപ്പിണർപോലെ പാഞ്ഞു.

ഒരു വാതിൽ സാവധാനം തുറക്കപ്പെട്ടു.

അഴിഞ്ഞുലഞ്ഞ കാർമുകിലുകളിൽ, ഒളിഞ്ഞ ഒരു ചന്ദ്രബിംബംമാത്രം വാതിൽപ്പഴുതിലൂടെ പുറത്തു കാണിച്ചു്, ചേറപ്പായിയെ സാകൂതം കടാക്ഷിച്ചു. പിന്നെ സ്വാമിയെ നോക്കി ചോദിച്ചു:

നേരത്തെ പറഞ്ഞ വക്കീലാ?

അതേ.

വാതിൽ അടഞ്ഞു.

ചേറപ്പായി തിടുക്കത്തിൽ ബാഗിൻെറ സിപ്പ് വലിച്ചുകീറി. കുപ്പിഎടുത്തു് രണ്ടു കവിൾ തീ വിഴുങ്ങി. കുപ്പി മേശപ്പുറത്തു് 'ഠ' എന്നുവച്ചു്, അടഞ്ഞ വാതിലിനെ ലക്ഷ്യമാക്കി ഓടി.

* * *

ഏതാണ്ടു് ഒരുമാസം കഴിഞ്ഞു.

ചേറപ്പായി വക്കീലാപ്പീസ്സിൽ ഇരുന്നു്, അന്നത്തെ ഫയൽ നോക്കുന്നു.

പെട്ടെന്നു്, വാതിൽക്കൽ ഒരുപെണ്ണു് നിറഞ്ഞുനിന്നു, അരക്കെട്ടു് വാതിൽക്കലിലൂടെ കടത്താനാകാതെ.

വരു, വരു, എന്താ കാര്യം?

ഒരുവിധം, അകത്തു കടന്നു്, തൻെറ അടുത്തേക്കുനടന്നു.

ഓരോ ചുവടുവയ്പിലും ഭരതനാട്യം!

ചേറപ്പായി വീർപ്പുമുട്ടിയിരുന്നു.

ഒരു കടലാസുകഷണം മേശപ്പുറത്തുവച്ചു.

വക്കീലേ, ഞാൻ ഒരു കുറ്റോം ചെയ്തിട്ടില്ല. കള്ളക്കേസ്സാ. പൊലീസ് കൊണ്ടുതന്നതാ. നാളെ കോടതീല് ഹാജരാകണംന്നു് പറഞ്ഞു.

പിന്നെ ഒരു തേങ്ങൽ.

വക്കീലേ, ഇന്നെ രക്ഷിക്കണം.

ചേറപ്പായി കടലാസ്സുകഷണം ഗൗരവത്തിൽ നോക്കി ചോദിച്ചു:

ഇതിൽപ്പറയുന്ന കത്രീന നിങ്ങളാണോ?

അതേ. അവളേയ്, അവള്...ഞാൻ പറേണില്യ. ആ യക്ഷിപ്പാറു ഇൻെറ പേരില് കള്ളക്കേസ്സുണ്ടാക്കീതാ. അസൂയ്.

എന്താണുണ്ടായതു്. തുറന്നുപറയണം.

വക്കീലിനോടു് ഞാൻ എല്ലാം പറയാം. ഞങ്ങള് അടുത്ത വീട്ടുകാരാ. എനിക്കു് രണ്ടു് ആടുങ്ങളുണ്ടു്—

കത്രീനയ്ക്കു് രണ്ടു് ആണുങ്ങളോ?

കത്രീന ഒന്നു കുണുങ്ങി. മുഖത്തു് ശൃംഗാരം തിരതല്ലി. ചേറപ്പായിയുടെ കണ്ണുകൾ ചെന്നെത്തിയ സ്ഥലം രണ്ടു കൈകൊണ്ടും മറയ്ക്കാൻ ഒരു വൃഥാശ്രമം.

രണ്ടു കൈകൾകൊണ്ടു് മറയില്ലല്ലോ? എൻെറ കൈകൾ കടംതരാം. ചേറപ്പായി ആലോചിച്ചു.

ആണുങ്ങളല്ല വക്കീലേ, ആടുങ്ങൾ.

ശരി, ആടുങ്ങൾ.

എല്ലാ ദിവസവും ഞാൻ അവൾക്കു് രണ്ടു നാഴി പാൽ കൊടുക്കും. മാസാവസാനം ഞാൻ കാശു ചോദിച്ചു. ഇന്നെ ചീത്ത പറഞ്ഞേനു് കണക്കില്ല. ഞാൻ അതിനപ്പുറം പറഞ്ഞുകൊടുത്തു...

പറയൂ, എന്തുണ്ടായി? വക്കീലിനോടും ഡോക്ടറോടും എല്ലാം തുറന്നുപറയണം.

കത്രീന, ഇടവും വലവും നോക്കി, കുറച്ചുകൂടി അടുത്തുവന്നു് രഹസ്യം പറഞ്ഞു: അവള് മുണ്ടുപൊക്കിക്കാട്ടി. സഹിക്ക്യോ?

ചേറപ്പായി ആ രംഗം മനസ്സിൽ ഓർത്തു.

സഹിക്കില്യ. എനിക്കായാലും സഹിക്കില്യ.

നമുക്കു് അതുമാതിരി ചെയ്യാൻ പറ്റുമോ? നമ്മള് ക്രിസ്ത്യാനികളല്ലേ?

ചേറപ്പായി ആ പ്രദേശമൊന്നു നോക്കി.

പിറകിൽ ഞൊറിയിട്ടു് ഉടുത്ത അഞ്ചുമുഴം മുണ്ടുമാത്രം. പെരുവിരൽ മുതൽ, കഷണ്ടിയുടെ മൂർദ്ധന്യംവരെ പെരിച്ചു കയറി.

ശരിയാണ്. നമ്മള് ക്രിസ്ത്യാനികളാണ്.

ഞാനപ്പൊ കല്ലെടുത്തു് എറിഞ്ഞു. ഒന്നും അവൾടെ മേലൊന്നും കൊണ്ടില്ലാട്ടാ. അത്രേണ്ടായിതു്. ഇനിക്കു് ഇൻെറ പാലിൻെറ കാശു് കിട്ടണം. പിന്നെ അവൾടെ പേരില് മാനനഷ്ടത്തിന് കേസും കൊടുക്കണം.

എല്ലാം ശരിയാക്കാം. നാളെ രണ്ടു ജാമ്യക്കാരെയും കൊണ്ടു വരു.

* * *

പിറേറന്നു്, കത്രീനയുടെ ഭാഗം വക്കാലത്തു് കൊടുത്തപ്പോൾ, പാറുക്കുട്ടിഅമ്മ, ചേറപ്പായിയെ രൂക്ഷമായി ഒന്നു നോക്കി. പിന്നെ സ്വാമിയേയും. ചേറപ്പായി ഒന്നു വിയർത്തു. സ്വാമിയെ തോണ്ടി.

ഡാ ചേറപ്പാ, വിഷമിക്കാതിരിക്കു്. ഒക്കെ ഞാൻ ശരിയാക്കാം.

* * *

സ്വാമി, പാറുക്കുട്ടിഅമ്മയുടെ സമൃദ്ധമായ കേശഭാരം തലോടി ആശ്വസിപ്പിച്ചു.

പാറുക്കുട്ടി, നീ എന്തിനാ വിഷമിക്കണേ? കത്രീനയ്ക്കു്, ആ വക്കീലിനെ ഏർപ്പാടാക്കിയതു് ഞാനാ. എന്തിനാ? മനസ്സിലായോ?

ആ, ഇപ്പൊ മനസ്സിലായി. അപ്പോ, നമ്മുടെ കേസ് ജയിക്കും, ല്ലേ?

* * *

ചേറപ്പായി കത്രീനയുടെ കവിളിൽ ഒന്നു നുള്ളി.

പാറുക്കുട്ട്യമ്മടെ വക്കീല് നല്ല മനുഷ്യനാ. സത്യം തുറന്നുപറഞ്ഞാൽ—അതു് കത്രീനതന്നെ അയാളോടു് പറയണം— അയാൾ നമുക്കു് അനുകൂലാവും.

അയ്യോ, വക്കീലേ, എനിക്കു് മനുഷ്യൻെറ കണ്ണു കാണുമ്പോൾത്തന്നെ പേട്യാ.

ഒരു പേടീം വേണ്ട. ഈ ഞായറാഴ്ച അവിടെ വാ. സ്വാമീടെ മഠത്തിന്നടുത്തുള്ള ആപ്പീസ്സറിയില്ലേ? ഞാനും അവിടെ ഉണ്ടാവും. പോരേ?

മതി.

* * *

പാറുക്കുട്ടി അമ്മ വേർസസ്സ് കത്രീന എന്ന കേസ്, പല കാരണങ്ങളും പറ

ഞ്ഞു്, പല പ്രാവശ്യം നീട്ടിക്കൊണ്ടു പോയി.

ഓരോ പ്രാവശ്യം നീട്ടുമ്പോഴും പാറുക്കുട്ടി അമ്മ, സ്വാമിയോടു പറയും:

നടക്കട്ടെ അവരു. നടന്നിട്ട് മത്യാവട്ടെ. അതുതന്നെ കത്രീന ചേറപ്പായിയോടു് പറയും.

അവളും, അവരുടെ സാക്ഷികളും ഇനീം നടക്കണം, കോടതീൽക്കു്. എന്നാലേ അവളു് നല്ലപാഠം പഠിയ്ക്കോ. മാനനഷ്ടത്തിനു് കേസ് കൊടുക്കണെംട്ടാ.

നടന്നു്, നടന്നു് തോററിട്ട്, പാറുക്കുട്ടി അമ്മ അന്യായം പിൻവലിക്കും. അപ്പോ മാനനഷ്ടത്തിനു് ഒരു കേസ്. അതുപോരെ കത്രീനയ്ക്കു്?

അതന്ന്യാ വേണ്ടതു്.

* * *

സ്വാമിയുടെ ഓലപ്പുര ആപ്പീസ്സിൽ ഒരു ഞായറാഴ്ച പാറുക്കുട്ടിഅമ്മ. അടുത്ത ഞായറാഴ്ച കത്രീന. എല്ലാ ഞായറാഴ്ചയും കോമൺ ഫാക്ടർ: ഒരുകുപ്പി വിസ്കി.

* * *

പാറുക്കുട്ടി അമ്മയുടെ പ്രധാനപ്പെട്ട രണ്ടു സാക്ഷികൾ കൂറുമാറി. ആ വിവരം സ്വാമിയെ അറിയിക്കാൻ, ഒരു ഞായറാഴ്ച പാറുക്കുട്ടിഅമ്മ ഓടിക്കിതച്ച് സ്വാമിയുടെ പുരയിൽ വന്നു. കത്രീന ഓടി ഒരു മുറിയിൽക്കയറി വാതിൽ അടച്ചു.

വിഷണ്ണരായിരിക്കുന്ന രണ്ടു വക്കീലന്മാരേയും നോക്കാതെ, പാറുക്കുട്ടിഅമ്മ, കത്രീനയുടെ പിറകേ ഓടി വാതിൽ ചവിട്ടിത്തുറന്നു. കത്രീനയുടെ മുടിക്കു് പിടിച്ചു പുറത്തുകൊണ്ടുവന്നു.

രണ്ടുപേരും കത്തിജ്വലിച്ച് മുഖാനുമുഖം നിന്നു.

നാലു കണ്ണുകൾ. നാലു മുലകൾ, തെറിച്ച് വിറച്ച് കുറച്ചു നിമിഷം, വാക്കുകൾ കിട്ടാതെ.

ആദ്യം വാക്കുകൾ കിട്ടിയതു് പാറുക്കുട്ടി അമ്മയ്ക്കായിരുന്നു.

എടീ, ഒരുമ്പെട്ടോളെ, തേവിടിശ്ശി, ഇറങ്ങടീ പുറത്തു്.

അപ്പോൾ കത്രീനയുടെ ഊഴമായി.

എടീ...ഇയ്യും ഉറക്കി ഒഴിക്കണം.

പദാനുപദം മൂർച്ചയേറി വരുന്നു.

അവർ വിളിച്ചു പറഞ്ഞ പര്യായപദങ്ങൾക്കും, നാനാർത്ഥങ്ങൾക്കും കണക്കില്ല.

ചേറപ്പായി നനഞ്ഞ എലി വിറയ്ക്കുന്ന പോലെ ശ്വാസം അടക്കി ഇരുന്നു.

വെങ്കിടി സ്വാമി, കറിയ വട്ടക്കണ്ണുകൾ കുറെക്കൂടി ചെറുതാക്കി, അതെല്ലാം ഒരു ചെറു പുഞ്ചിരിയോടെ ആസ്വദിച്ച് ചേറപ്പായിയോടു:

എഡോ, നമുക്കറിയാവുന്നതിൽക്കൂടുതൽ ഇവർക്കറിയാമല്ലോ? നീ കേൾക്കു്.

സ്വാമീ, എന്താ ഈ പറയണേ? ഇനി എന്താണ്ടാവാ? നമ്മളു് നശിച്ചു.

ഛെ, സമാധാനമായിരിക്കു്. ഇവരുടെ വൊക്കാബുലറി അവസാനിക്കാറായി. ഇനിയാണു് ക്ലൈമാക്സ്. അവർ രണ്ടുപേരും ഇനി ചെയ്യാൻ പോകുന്നതെന്താണെന്നു് അറിയ്യോ? കണ്ണുവെട്ടാതെ നോക്കിയിരിക്കൂ.

സ്വാമിക്കു് പ്രാന്താ.

ചേറപ്പായി ചാടി എണീററു.

നിറുത്തൂ.

രണ്ടുപേരും പെട്ടെന്നു് നാവടക്കി മാറി നിന്നു.

സ്വാമിക്കു് അതു് ഒട്ടും ഇഷ്ടപ്പെട്ടില്ല.

ഛെ, വാട്ട് എ സ്റ്റുപ്പിഡ് ആൻറി ക്ലൈമാക്സ്. യൂ സ്പോയിൽഡ് എ ബിഗ് സീൻ.

അതൊന്നും ശ്രദ്ധിക്കാതെ ചേറപ്പായി ഗൗരവത്തിൽ ചോദിച്ചു:

എടീ കത്രീനെ, നനിക്കു് പാലിൻെറ കാശല്ലേ വേണ്ടതു്?

അതെ, പിന്നെ മാനനഷ്ടത്തിൻെറ കേസ്സും.

ഉടനെ വെങ്കിടിസ്വാമി ചോദിച്ചു:

പാറുകുട്ട്യേ, എന്താ വേണ്ടതു്?

ഞാൻ പാലിൻെറ കാശു് കൊടുക്കാനേല്ല. ഇവളു് നൊണ പറയാ. പിന്നെ, സാക്ഷികളേംകൊണ്ടു് കോടതീലു് വന്നിട്ട് ഇനിക്കു് ശ്ശീകാശ്ശു് ചെലവായിട്ടുണ്ടു്.

ശരി. നിങ്ങൾ രണ്ടുപേരും സമാധാനമായിരിക്കു്. വഴിയുണ്ടു്. നിങ്ങൾക്കു് വക്കീൽഫീസൊന്നും കൊടുക്കേണ്ടിവന്നിട്ടില്ലല്ലോ? ചെലവായ കാശൊക്കെ ഞങ്ങൾതരും. കേസ് രാജിയാകണം. അതുപോരേ?

അതു പോരേടീ കത്രീനെ? ഈ കോടതീൽക്ക് നടന്നു് നടന്നു് തോററു.

അതുമതി. നമ്മളു് അയലോക്കം. അല്ലേ, പാറുട്ട്യേ?

ഇനി നിങ്ങൾ സമാധാനമായി പോകണം. അടുത്ത വിചാരണയ്ക്കു് രാജി ഹരജി കൊടുത്തു്, കേസ് തീർക്കാം.

രണ്ടുപേരും സമ്മതിച്ചു.

കേസ്സു കഴിഞ്ഞാലും ഇടയ്ക്കൊക്കെ നിങ്ങൾ ഇവിടെ വരില്ലേ?

വിളിച്ചാ പിന്നെ വരാണ്ടിരിക്ക്യാൻ പറേവോ? ഞങ്ങളു് രണ്ടാളും കൂടി വരാം.

* * *

രാജി ഹരജി കൊടുത്തപ്പോൾ മജിസ്ട്രേട്ട് പറഞ്ഞു:

തൊട്ട അയൽക്കാർ. ഇവർ ഇങ്ങനെ രമ്യതയിൽ പോകുന്നതിൽ എനിക്കു് വളരെ സന്തോഷമുണ്ടു്.

സ്വാമി എഴുന്നേററു നിന്നു പറഞ്ഞു:

യുവർ ഓണർ, ഞാനും, മിസ്റ്റർ ചേറപ്പനുംകൂടി, വളരെയേറെ ശ്രമിച്ചാണു് ഈ കേസ് ഇങ്ങനെ രാജിയാക്കിയതു്.

ചേറപ്പായി ഭവ്യതയോടെ നിന്നു പറഞ്ഞു:

''നിന്നെപ്പോലെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക,'' എന്നാണു് ഞങ്ങളുടെ വേദപുസ്തകത്തിൽ പറഞ്ഞിട്ടുള്ളതു്.

യു ആർ എ ട്രൂ ക്രിസ്ത്യൻ എന്നു മജിസ്ട്രേട്ട് പറഞ്ഞപ്പോൾ, വൃദ്ധനായ പാവുണ്ണി വക്കീൽ രഹസ്യമായി കരിച്ചു വരച്ചു.

(അവസാനിച്ചു)



നോവൽ 15

# ഉത്തരമില്ലാത്ത ചോദ്യങ്ങൾ

**ജ**യദേവൻ പുലർച്ചയ്ക്കെഴുന്നേററു. പുലർച്ചയ്ക്കുതന്നെ എഴുന്നേൽക്കണമെന്ന് രാത്രി കിടന്നപ്പോൾത്തന്നെ സ്വയം തീരുമാനിച്ചതാണ്. അതിനു കാരണവുമുണ്ട്. ഇന്നലെ രണ്ടാമത്തെ പ്ലാററ്ഫോം ഉറപ്പിച്ചു കഴിഞ്ഞിട്ടുണ്ട്. ആദ്യത്തേതിനു പററിയതുപോലെ ഇതിനും നാശം സംഭവിച്ചിരിക്കുമോയെന്നുള്ള സംശയം എപ്പോഴുമുണ്ടായിരുന്നു. അതറിയാനാണ് എല്ലാവർക്കുംമുൻപേ എഴുന്നേററത്. നേരെ ഹനുമാൻകുന്നിലേക്കു പോവണം. എന്തു സംഭവിച്ചിരിക്കുന്നുവെന്നറിയണം. അതിനുശേഷമേ ഈ ദിവസത്തെ പരിപാടി ആസൂത്രണം ചെയ്യാൻ കഴിയൂ.

ജയദേവൻ ഭിത്തിയിലെ സ്വിച്ചിട്ടു. മുറിയിൽ വെളിച്ചം വീണു. അയാൾ കിടക്കയിലേക്കു നോക്കി. അവൾ ഇപ്പോഴും ഉറക്കംതന്നെയാണ്. ഉറക്കത്തിൽ അരുണയുടെ മുഖം കണ്ടു. ഉണർന്നിരിക്കുമ്പോൾ കാണാറുള്ള ടെൻഷൻ ഇപ്പോൾ അവളുടെ മുഖത്തില്ല. മുഖത്തെ മാംസപേശികൾ അയഞ്ഞിരിക്കുന്നു. അടഞ്ഞ കൺപോളകൾ. ഇടതൂർന്ന കൺപീലികളുടെ സൗമ്യത. ലേശം വിടർന്ന ചുണ്ടുകളുടെ ഭംഗിയുള്ള വളവ്. മേൽച്ചുണ്ടിലെ സ്വർണ്ണനിറമുള്ള നനുത്ത രോമങ്ങളുടെ അവ്യക്തരേഖ. ഇവളെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുപോരാൻ ശങ്കയായിരുന്നു. പ്രൊഫസർ സന്യാൽ എന്തു പറയും? മററുള്ളവർ എന്തു വിചാരിക്കും? അരുണയുടെ നിർബന്ധംകൊണ്ടാണ് കൊണ്ടുവരുന്ന കാര്യംതന്നെ ആലോചിക്കേണ്ടിവന്നത്. ഹിസ്ററീരിയ പിടിച്ച സ്ത്രീകളെപ്പോലെ ഒരു വല്ലാത്ത പിടിവാശി. നിവൃത്തിയില്ലാതെ വഴങ്ങേണ്ടിവന്നു. കൊണ്ടുവന്നുകഴിഞ്ഞപ്പോഴാണ് പ്രശ്നം സങ്കീർണ്ണമായിരിക്കുന്നത്. പ്രൊഫസർ സന്യാലിന്റെ താക്കീത്. അദ്ദേഹം നിർദ്ദേശിച്ച പെരുമാററച്ചട്ടങ്ങൾ. ഒക്കെക്കൊള്ളാം. അതനുസരിക്കാൻ ജയദേവനു കഴിയും ഇത്തിരി ബുദ്ധിമുട്ടിയാൽപ്പോലും. പക്ഷേ, അരുണയുടെ മനസ്സ് പ്രൊഫസർ സന്യാൽ അറിഞ്ഞിട്ടില്ല. രണ്ടുപേർക്കും പ്രത്യേക മുറികളാണു തന്നിരിക്കുന്നത്. പക്ഷേ, രാത്രിയാണ് തന്റെ റൂമിന്റെ വാതിലിലെ തട്ടുകേൾക്കുന്നത്. ആരാണെന്നു വിചാരിച്ച് ചെന്നു വാതിൽ തുറന്നപ്പോൾ അവളാണ്. അവൾ അരുണ.

അവൾ ഉറക്കത്തിൽ ഒന്നു ചെരിഞ്ഞു കിടന്നു. സമൃദ്ധമായ നഗ്നതയുടെ ദർശനം. പലതവണയും അനുഭവിച്ചറിഞ്ഞ ശരീരം. എങ്കിലും ഓരോ തവണയും അതൊരു പുതിയ അനുഭവം തന്നെ. ജയദേവൻ അവളെ പതുക്കെ കുലുക്കി ഉണർത്തി. അവൾ സാവധാനം കണ്ണുതുറന്നു. മുറിക്കുള്ളിൽ വെളിച്ചം പരന്നിരിക്കുന്നതും ജയദേവൻ എഴുന്നേററുനിൽക്കുന്നതും കണ്ടു. അവളുടെ ചുണ്ടുകളിൽ നേർത്ത ഒരു ചിരിവിടർന്നു. ആനന്ദകരമായ ഒരു രാവിന്റെ തൃപ്തി ആ ചിരിയിൽ പ്രകടമായിരുന്നു.

"പുലച്ചാകുന്നു," ജയദേവൻ അവളുടെ ചെവിയിൽമന്ത്രിച്ചു: "ആരെങ്കിലും ഉണരുന്നതിനുമുൻപ് നിന്റെ മുറിയിലേക്ക് തിരിച്ചെത്തണം."

ജയദേവൻ വസ്ത്രംധരിച്ച് മുറി അടച്ച് പുറത്തിറങ്ങി. അയാൾ മുൻവാതിൽ തുറന്ന് ഗേററിലേക്കു നടന്നു. അപ്പോഴും അവിടെ ആരും ഉണർന്നുകഴിഞ്ഞിരുന്നില്ല. നടന്ന് മലയുടെ അടിവാരത്തിലെത്താൻ അരമണിക്കൂറോളം വേണ്ടിവന്നു. അപ്പോഴേക്കും സൂര്യനുദിച്ചു പൊങ്ങിക്കഴിഞ്ഞിരുന്നു. ജയദേവൻ മലയുടെ മുകളിലേക്ക് കയറാൻതുടങ്ങി. മുകളിലെത്താൻ ഏതാണ്ട് ഇരുപതുമിനിട്ടെടുത്തു. കടുത്ത ഉത്കണ്ഠയോടെ അയാൾ ഉറപ്പിച്ച പ്ലാററ്ഫോമിന്റെ അടുത്തേക്കുചെന്നു.

ചിതറിക്കിടന്ന സ്റ്റീൽ പ്ലേററിന്റെ അവശിഷ്ടങ്ങൾ അയാളെനോക്കി പരിഹസിച്ചു. അയാൾക്ക് തല കറങ്ങുന്നതുപോലെ തോന്നി. ഇങ്ങനെ സംഭവിക്കാനുള്ള സാധ്യതയെപ്പററി എല്ലാവരും സംശയിച്ചിരുന്നുവെങ്കിലും ജയദേവൻ വിശ്വസിച്ചിരുന്നില്ല. ഉറപ്പുള്ള രണ്ടിഞ്ച് സ്റ്റീൽ പ്ലേററുകൾ എങ്ങനെ ഇപ്രകാരം കഷണങ്ങളാകുന്നതെന്ന് വിചാരിച്ചിട്ടുപോലും പിടികിട്ടുന്നില്ല. ജയദേവൻ പ്ലാററ് ഫോമിനു ചുററും നോക്കി. തകർന്നു കിടക്കുന്ന പ്ലാററ് ഫോമിന്റെകാലുകൾ കണ്ടു. കൂടുതൽ ഇവിടെ നിൽക്കാൻ തോന്നിയില്ല. അയാൾ വേഗത്തിൽ കുന്നിറങ്ങി. അടിവാരത്തിലെത്തിയപ്പോഴേക്കും കിതയ്ക്കുന്നുണ്ടായിരുന്നു. അയാൾ മുൻപോട്ടു നടന്നു. ഇനിയെന്തുചെയ്യും എന്ന ഉത്കണ്ഠയായിരുന്നു മനസ്സാകെ. താൻ പോയി കൊണ്ടുവന്ന സ്റ്റീൽപ്ലേററുകളുപയോഗിച്ച് പ്ലാററ്ഫോംഇനിയുംകെട്ടാവുന്നതാണ്. പക്ഷേ അതുകൊണ്ടെന്തുപ്രയോജനം. ആലോചനയിൽ മുഴുകിയ ജയദേവൻ പുഴക്കരയെത്തിയപ്പോഴാണ് പരിസര[illegible]ററി ബോധവാനായത്. അയാൾ [illegible]യിൽ നിന്നും വെള്ളം കോരി മുഖത്തൊ[illegible]ച്ചു. കുനിഞ്ഞുനിവന്നപ്പോഴാണ് ആരോ ഒരാൾ ഹനുമാൻ കുന്നിറങ്ങി നടന്നുവരുന്നതു കണ്ടത്. ജയദേവന്റെ മനസ്സിൽ സംശയം വളർന്നു. നടന്നുവന്നയാൾ പുഴയിലിറങ്ങി കുളിച്ചു. കുളിച്ചുകയറി കുറെയകലെ ഒരിടത്ത് പുഴമണലിൽ പത്മാസനസ്ഥനായി നിവർന്ന് ഇരുന്നു. അതു ബാലമൂർത്തിയാണെന്ന് ഒററനോട്ടത്തിൽത്തന്നെ ജയദേവനു മനസ്സിലായി.

ജയദേവന്റെ മനസ്സിൽ സംശയം ഒരു ദുർഭൂതം കണക്കെ വളർന്നു. ആദ്യം മുതലേ ഈ മനുഷ്യനോട് തനിക്ക് അവിശ്വാസമായിരുന്നുവെന്ന് ജയദേവൻ ഓർമ്മിച്ചു. ഹേമയുടെ പരിചയക്കാരൻ എന്ന അടിസ്ഥാനത്തിലാണ് അയാളെ കണ്ടുമുട്ടിയത്. അതുകൊണ്ടുതന്നെയാണാദ്യം അയാളോട് അനിഷ്ടം തോന്നിയത്. ഹേമയോട് ആദ്യം മുതലേ അയാൾ ഇവിടെ ഉണ്ടാകാവുന്ന ആപത്തിനെപ്പററി സൂചിപ്പിച്ചിരുന്നു. പിന്നെ തങ്ങളുടെ താമസസ്ഥലത്തുവന്ന് ഗ്രഹണനിരീക്ഷണം എന്ന ഉദ്യമം അപകടകരമാണെന്ന് മുന്നറിയിപ്പു നൽകി. വാസ്തവത്തിൽ അതൊരു ഭീഷണിയായിരുന്നില്ലേ? ഹേമ ബാലമൂർത്തി എന്നു പറയുന്ന ഈ മനുഷ്യൻ ആരാണ? ഊരും പേരുമറിയാത്ത ഈ മനുഷ്യൻ എന്തിനിവിടെ വന്നു? ഹനുമാൻകുന്നും അയാളുമായിട്ടുള്ള ബന്ധമെന്ത്? ആലോചിക്കുംതോറും സംശയം ഉറപ്പാവുകയാണ്. ജയദേവന്റെ മനസ്സിൽ പൊടുന്നനേ ഒരു തീരുമാനം രൂപംകൊണ്ടു. അയാൾ നേരേ ബാലമൂർത്തിയുടെ അടുത്തേക്കു നടന്നു. ധ്യാനനിരതനായ ബാലമൂർത്തിയുടെ മുമ്പിൽ അയാൾ നിന്നു. കണ്ണുകളടഞ്ഞു് ശ്വാസഗതി നിയന്ത്രിച്ച് ഭൂമിക്കു ലംബമായി ബാഹ്യലോകം നഷ്ടപ്പെട്ട യോഗി.

"എനിക്ക് നിങ്ങളോടൊരു കാര്യം

# ആരും പറയാത്ത കഥ

**വി. പി. രാമചന്ദ്രൻ നായർ**

ചോദിക്കാനുണ്ട്," ദേഷ്യം കടിച്ചുപിടിച്ചമർത്തിക്കൊണ്ട് ജയദേവൻ പറഞ്ഞു. ആ ശബ്ദം എത്താത്ത ലോകത്തിലായിരുന്നു ബാലമൂർത്തി. മൗനമായിരുന്നു ഉത്തരം.

"ഞാൻ പറഞ്ഞതു കേട്ടില്ലേ. കണ്ണടച്ചെന്നെ വിഡ്ഢിയാക്കാമെന്നു കരുതേണ്ട." വീണ്ടും മറുപടി ഇല്ല. അതിനും ഉത്തരമില്ലെന്നായപ്പോൾ ജയദേവനു ദേഷ്യംവന്നു. ഇവനെ ഉണർത്തിയിട്ടുതന്നെ കാര്യം. ചവിട്ടാൻ കാലുയർത്തി. പെട്ടെന്നയാളൊരു കാര്യം ഓർമ്മിച്ചു. ഇതിനു മുമ്പൊരിക്കൽ ഇയാളെ തൊട്ടപ്പോഴുണ്ടായ ആഘാതം. എന്തുകൊണ്ടാണ് അങ്ങനെ സംഭവിച്ചതെന്ന് അന്നും ഇന്നും അറിയില്ല. പക്ഷേ, അന്നു തനിക്ക് സംഭവിച്ചതു ഒരു ഇലക്ട്രിക് ഷോക്ക പോലെതന്നെയായിരുന്നുവെന്ന് മനസ്സിലായിരുന്നു. സ്വന്ത ശരീരത്തിൽ വൈദ്യുതി ഉല്പാദിപ്പിച്ച് അതുകൊണ്ട് ശത്രുക്കളെ നേരിടുന്ന ചില മൽസ്യങ്ങളുടെ സ്വഭാവം അറിയാം. പക്ഷേ, ഇതു മനുഷ്യനോ...

ജയദേവൻ ചുററും നോക്കി. അല്പമകലെക്കിടന്ന ഉണങ്ങിയ മരക്കൊമ്പു കണ്ടു. അയാളതെടുത്തു. ധ്യാനനിമഗ്നനായിരുന്നവൻെറ തോളിൽ കനത്ത ഒരടി.





ആ ഉടലിൽനിന്ന് അഗ്നിസ്ഫുലിംഗങ്ങൾ ചിതറുന്നതുപോലെ തോന്നി. അടുത്ത നിമിഷം ആ മരക്കൊമ്പ് ഒടിഞ്ഞു ചിതറിക്കത്തി. ജയദേവൻ ഭയന്ന് പിന്നോട്ടു രണ്ടു ചുവടുവച്ചു.

ബാലമൂർത്തി കണ്ണുതുറന്നു. തുറന്ന കണ്ണുകൾ ജയദേവനെ കണ്ടു. അയാൾ എന്താണു ചെയ്തതെന്ന് മനസ്സിലായിരുന്നു. അമർഷത്തിൻെറയോ കോപത്തിൻെറയോ ഭാവം ബാലമൂർത്തിയുടെ മുഖത്തുണ്ടായിരുന്നില്ല.

"നിങ്ങൾ ആലോചിക്കാതെയാണ് പ്രവർത്തിച്ചതു്," ബാലമൂർത്തി ശാന്തമായ സ്വരത്തിൽ പറഞ്ഞു: "എൻെറ മേലേല്പിച്ച ആ പ്രഹരംകൊണ്ടുതന്നെ നിങ്ങളുടെ ജീവനും ആപത്തുണ്ടാകാൻ സാദ്ധ്യതയുണ്ടായിരുന്നു. ഞാൻ സ്വബോധാവസ്ഥയിലേക്ക് എത്തിയ ആ നിമിഷമാണ് നിങ്ങളുടെ അടികൊണ്ടതു്. മറിച്ച് ഞാൻ പൂർണ്ണ ധ്യാനത്തിലിരിക്കുമ്പോഴായിരുന്നുവെങ്കിൽ അടികൊണ്ട ആ നിമിഷത്തിൽത്തന്നെ ശക്തിയായൊരു വൈദ്യുതാഘാതമേററ് നിങ്ങൾ വീഴുമായിരുന്നു. ഒരുപക്ഷേ, മരണം തന്നെ സംഭവിക്കുമായിരുന്നു."

ബാലമൂർത്തി പറഞ്ഞതത്രയും ജയദേവൻ കേട്ടു. അതു് അയാളുടെ കോപത്തെ വർദ്ധിപ്പിക്കുകയാണ് ചെയ്തതു്.

"ഇന്ദ്രജാലവും കൺകെട്ടുംകൊണ്ട് എന്നെ ഭയപ്പെടുത്താൻ നോക്കണ്ട. അതിന് ഹേമയേയോ അതുപോലെയുള്ള സ്ത്രീകളെയോ കിട്ടും. നീ കരുതിക്കൂട്ടി ഞങ്ങളെ ദ്രോഹിക്കുകയാണെന്നെനിക്കറിയാം—"

"ഞാൻ എന്തിനങ്ങനെ ചെയ്യണം?"

"ആ ചോദ്യം ഞാനങ്ങോട്ടു ചോദിക്കേണ്ടതാണ്. കാരണം എന്തെന്നുള്ളതല്ല. കാര്യമാണവിടെ പ്രസക്തം. ഞങ്ങൾ ഇവിടെ ഇനി അഞ്ചാംദിവസം സംഭവിക്കാൻ പോകുന്ന സൂര്യഗ്രഹണത്തെപ്പററി പഠിക്കാൻ വന്നവരാണ്. ഞങ്ങളെക്കൂടാതെ ഇവിടെ ഈ ഗ്രാമവാസികൾ മാത്രമാണുള്ളതു്. കൂടാതെ ഞങ്ങൾക്കും, അവർക്കും അപരിചിതനായ ഏകവ്യക്തി നിങ്ങളാണ്. ഹനുമാൻകുന്നിൽ ഞങ്ങൾ രണ്ടുതവണ പണിതുറപ്പിച്ച പ്ലാററ്ഫോമുകൾ സമ്പൂർണ്ണമായി നശിപ്പിക്കപ്പെട്ടു. അതു്, സ്വാഭാവികമായി സംഭവിച്ചതല്ല എന്ന് ഞങ്ങൾക്ക മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്."

ബാലമൂർത്തി എഴുന്നേററു. അദ്ദേഹം ഹനുമാൻകുന്നിലേക്കു നോക്കി. സൂര്യവെളിച്ചംപോലും ഹനുമാൻകുന്നിൻെറ ശിരസ്സിൽ സ്പർശിക്കാൻ അറച്ചുനില്ക്കുന്നതുപോലെ.

"ഈ ഗ്രാമവാസികളാരും ഈ മലയിൽ കയറില്ല;" ജയദേവൻെറ അമർഷം നിറഞ്ഞ സ്വരം തുടർന്നു; "ഞങ്ങളല്ല അതു ചെയ്തതെന്ന് പ്രത്യേകം പറയേണ്ട കാര്യമില്ല. അവശേഷിക്കുന്നതു്..."

"ഞാനാണ് അല്ലേ?"

ബാലമൂർത്തിയുടെ സ്വരത്തിന് അപ്പോഴും വ്യത്യാസമുണ്ടായിരുന്നില്ല. ഒരേ സ്വരം ഒരേ ഭാവം..."നിങ്ങളുടെ യുക്തിക്ക് പിഴവില്ല. പക്ഷേ, ആ യുക്തിയിലൂടെ എത്തിയ നിഗമനത്തിൽ പിഴവുണ്ടുതാനും."

"എന്നുവച്ചാൽ?"

ബാലമൂർത്തി ഇതിന് മറുപടി ഒന്നുംപറഞ്ഞില്ല. എന്തോ ആലോചിച്ചുകൊണ്ടെന്നതു പോലെ അദ്ദേഹം തിരിഞ്ഞുനടന്നു. ഒററക്കുതിക്ക് ജയദേവൻ മുമ്പിലെത്തി വഴി തടഞ്ഞു.

"അങ്ങനെ രക്ഷപ്പെട്ട്പോകാമെന്നു കരുതേണ്ട."

ബാലമൂർത്തി പതുക്കെ ചിരിച്ചു.

"നിങ്ങൾക്ക് നിർബ്ബന്ധമാണെങ്കിൽ ഞാൻ പറയാം. നിങ്ങളുടെ ശ്രവണനിരീക്ഷണത്തിന്‌വേണ്ടി ഉണ്ടാക്കിയ പ്ലാററ്ഫോമുകൾ നശിപ്പിച്ചതു് ഞാനല്ല."

"അതു കള്ളമാണ്. ഞാൻ വിശ്വസിക്കുന്നില്ല" ജയദേവൻ ഉച്ചത്തിൽ പറഞ്ഞു.

"നിങ്ങളുടെ ഇഷ്ടം. പക്ഷേ, ഒരുകാര്യംഓർക്കുക. ഹനുമാൻകുന്നിൽ നിങ്ങളെന്തുചെയ്താലും അതുനാശത്തിലേ കലാശിക്കൂ. ഇതുവരെ വസ്തുക്കളാണ് നാശമായതു്. ഇനിയും തുടർന്നാൽ നിങ്ങളുടെ ജീവനുവരെ നാശമുണ്ടാവാം."

ജയദേവനു കലികയറി. കോപംകൊണ്ടയാൾ വിറച്ചു. തൻെറ ശാസ്ത്രജ്ഞാനത്തിനപ്പുറം മറെറന്തെങ്കിലുമുള്ളതായി അയാൾക്കംഗീകരിക്കാൻ കഴിയില്ല. അയാളെ സംബന്ധിച്ചിടത്തോളം ബാലമൂർത്തി എതിരാളിയാണ്. പരമ ശത്രുവാണ്.

"ആ ആപത്തു് നിങ്ങൾക്ക് ബാധകമല്ലേ?" ജയദേവൻ പെട്ടെന്നു ചോദിച്ചു.

"അല്ല," ബാലമൂർത്തി ഉറച്ചസ്വരത്തിൽ മറുപടി പറഞ്ഞു. ജയദേവൻ സ്വയംമറന്നു. നിയന്ത്രണാതീതമായ കോപത്തിൽ അയാൾ ബാലമൂർത്തിയുടെ നേരെ ഉയർത്തിയ കൈകളുമായിചാടി. പക്ഷേ, കനത്ത ഒരു ഭിത്തിയിൽച്ചെന്നു നിൽക്കുന്നതുപോലെ മുൻപോട്ടുനീങ്ങാനാവാതെ നിന്നുപോയി. അദൃശ്യമായ ഏതോ ഒരു ശക്തി തന്നെ പിറകോട്ടു തള്ളുന്നതുപോലെ അയാൾക്കു തോന്നി.

"സോറി—മൈ ഫ്രണ്ട്. നിങ്ങൾ സ്വയം നിയന്ത്രിക്കാൻ പഠിക്കേണ്ടിയിരിക്കുന്നു."

കൂടുതലൊന്നും പറയാതെ ബാലമൂർത്തി സാവധാനം നടന്നു. അദ്ദേഹം ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞതാണ് ജയദേവനു് അനങ്ങാൻ കഴിഞ്ഞതു്. പരാജയത്തിൻെറ കയ്പ് അയാളുടെ മനസ്സിൽ അമർഷത്തിൻെറ ജ്വാലകൾ കൊളുത്തി. തന്നെഎത്ര നിസ്സാരമായിട്ടാണ് ബാലമൂർത്തി കരുതിയതു്, അയാളോർത്തു. തനിക്ക് മനസ്സിലാവാത്ത എന്തോ ഒരു ശക്തി അയാളുടെ കൈവശമുണ്ടെന്ന് വ്യക്തമായിക്കഴിഞ്ഞിരുന്നു. അതെന്താണ്? ജയദേവൻ അതിവേഗത്തിൽ താമസസ്ഥലത്തേക്കുനടന്നു. ഇക്കാര്യങ്ങൾ



# രാജാക്കന്മാരും അടിമകളും

**വിജയകൃഷ്ണൻ**

മിക്ക്ലോസ് ജാൻക്സോയും തന്റെ സമകാലീനരായ മറ്റൊട്ടേറെ ചലച്ചിത്രകാരന്മാരും ചെയ്യാറുള്ളപോലെ യുദ്ധഭൂമിയെ നേരിട്ടവതരിപ്പിക്കുന്ന ഒരു സമ്പ്രദായമല്ല സൊൽത്താൻ ഫാബ്രി പിന്തുടർന്നുപോരുന്നത്. തീർച്ചയായും യുദ്ധം ഫാബ്രി ചിത്രങ്ങളിലെ ഒരു നിരന്തരയാഥാർത്ഥ്യമത്രേ. എന്നാൽ ഈ യാഥാർത്ഥ്യം ക്യാമറയുടെ ദൃശ്യപരിധിയിലേക്ക് അപൂർവ്വമായേ അതിക്രമിച്ചു കടക്കാറുള്ളു. യുദ്ധം നിഷ്കരുണം പന്താടുന്ന അതിസാധാരണരായ മനുഷ്യജീവികളുടെ ദാരുണോദന്തമാണ് മിക്കപ്പോഴും ഫാബ്രിയുടെ വിഷയം. യൂണിഫോമിട്ട സൈനികരും വെടിയൊച്ചയും കവചിതവാഹനങ്ങളും പശ്ചാത്തലങ്ങളിലൊതുങ്ങി നിൽക്കാറേയുള്ളു. ഈയൊരു രചനാസമ്പ്രദായം അതിന്റെ എല്ലാ ഭംഗികളോടും അർത്ഥപുഷ്ടികളോടുംകൂടി സാക്ഷാല്ക്കരിക്കപ്പെടുകയാണ് 'ദി ഫിഫ്ത്ത് സീൽ' എന്ന ഫാബ്രി ചിത്രത്തിൽ.

യുദ്ധവർണ്ണനമെന്നപോലെ, ശീർഷകം സൂചിപ്പിക്കുന്ന ബിബ്ലിക്കൽ ധ്വനികളും ഫാബ്രിയുടെ ചിത്രത്തിൽ രംഗഭൂമിയിലേക്കു വരുന്നില്ല. 'ഏഴാം മുദ്ര'യെന്ന പേരിൽ ബെർഗ്മാനെടുത്ത ചിത്രം അടിമുടി മതാത്മകമായിരിക്കേ ഈ അഞ്ചാം മുദ്ര ഒരു സമകാലികാവസ്ഥയുടെ പ്രതീകം മാത്രമാണ്. ഏഴാം മുദ്രയിലെന്നപോലെ ഇതിലും പശ്ചാത്തലത്തിൽ യുദ്ധവും സർവനാശവുമുണ്ട്. എന്നാൽ, യുദ്ധത്തിലും സർവനാശത്തിലും നിന്ന് ആത്മീയതയുടെ സൗവർണ്ണതീരങ്ങളിലേക്ക് തീർത്ഥാടനം നടത്തുന്ന ബെർഗ്മാൻ—കഥാപാത്രങ്ങൾ ഫാബ്രിക്കന്യരാണ്. ഭീതിയിലും സംശയാലുതയിലും നിന്നു ജ്ഞാനത്തിന്റെ രത്നഖനികൾ തേടിയുള്ള ആ ഐതിഹാസിക യാത്രയല്ല ആത്മനാശത്തിന്റെയും ക്രൂരതയുടേയും കറുത്ത നാളുകളിലൂടെ കർമ്മമാർഗ്ഗത്തിലേക്കുള്ള ദൃഢപ്രത്യാഗമമാണ് ഇവിടെ ആഖ്യാനം ചെയ്യപ്പെടുന്നത്. തന്റെ പ്രധാന കഥാപാത്രമായ ഗ്യൂരിക്കാ എന്ന വാച്ച്മേക്കറെ ഫാബ്രി അവതരിപ്പിക്കുന്നത് ഈ കർമ്മവ്യഗ്രതയുടെ പ്രതീകമെന്ന നിലയ്ക്കാണ്. അയാളുടെ കർമ്മം ആരേയും ബോദ്ധ്യപ്പെടുത്തുവാനല്ല. നിർണ്ണായകനിമിഷങ്ങളെ അശേഷം മനശ്ചാഞ്ചല്യമില്ലാതെ നേരിടാൻ അയാൾക്കു കഴിയുന്നു. ലക്ഷ്യത്തിന്മേലുള്ള പ്രതിബദ്ധതയാണ് ആദർശവാദികൾക്ക് അസൂയാപാത്രമാകാൻതക്ക വ്യക്തിത്വം അയാൾക്കു പ്രദാനം ചെയ്യുന്നത്.

നിരന്തരം വിചാരണ ചെയ്യപ്പെടുന്നവരാണ് 'ഫിഫ്ത്ത് സീലി'ലെ കഥാപാത്രങ്ങൾ. അഥവാ ഈ ചിത്രമപ്പാടെ ഒരു വിചാരണയാകുന്നു. വ്യക്തമായും മൂന്നു ഭാഗങ്ങളായി വേർതിരിക്കപ്പെട്ടിട്ടുള്ള ഈ ചിത്രത്തിന്റെ ഒന്നാംഭാഗത്ത് കഥാപാത്രങ്ങൾ ബുദ്ധിപരമായ ഒരു വിചാരണയ്ക്കു വിധേയരാവുന്നു. രണ്ടാം ഭാഗത്ത്, ദൈനന്ദിന ജീവിതത്തിന്റെ കർമ്മപഥങ്ങളിൽ വീണ്ടുമവർ ചോദ്യം ചെയ്യപ്പെടുകയാണ്. ഒരു ഭീകരദുഃസ്വപ്നത്തിന്റെ അന്തരീക്ഷം ചമച്ചുകൊണ്ട് അവതരിപ്പിക്കപ്പെടുന്ന മൂന്നാംഭാഗത്ത് നാസി പടയാളികളുടെ പീഡനത്തിനും വിചാരണയ്ക്കും വിധേയരാവുമ്പോൾ ആത്മാഭിമാനത്തിന്റെ അവസാനതുള്ളിയും അവരിൽനിന്ന് പിഴിഞ്ഞെടുക്കപ്പെടുകയാണ്. മറ്റൊരുതരത്തിൽ, ചിത്രത്തിന്റെ ഒന്നാംഭാഗത്തെ ഒരു ചോദ്യമായും രണ്ടും മൂന്നും ഭാഗങ്ങളെ അതിനുള്ള ഉത്തരമായും കാണാം. സായാഹ്നത്തിലെ അലസസംഭാഷണവേളയിൽ വാച്ച്മേക്കർ എയ്തുവിടുന്ന ചോദ്യമുണ്ടല്ലോ, നിങ്ങൾ രാജാവാകാനാണോ അടിമയാകാനാണോ ആഗ്രഹിക്കുന്നതെന്ന ആ ചോദ്യം, അതിനുള്ള ഉത്തരം തേടുകയാണ് അടുത്ത രണ്ടു ഭാഗങ്ങൾ. ഇതു് വിശദീകരിക്കാൻ ഇതിവൃത്തത്തിലൂടെ കടന്നുപോകാതെ വയ്യ.

രണ്ടാം ലോകമഹായുദ്ധത്തിന്റെ അന്ത്യഘട്ടത്തിൽ നാസികളുടെ ഹംഗറിപ്പതിപ്പായ 'ആരോ ക്രോസ്' ഭീകരഭരണം നടത്തുന്ന ഇരുണ്ട നാളുകളാണ് ഇച്ചിത്രത്തിന്റെ പശ്ചാത്തലമായി വർത്തിക്കുന്നത്. തങ്ങളുടെ ചങ്ങാതിയായ ബേലാ നടത്തുന്ന കഫേയിൽ സായാഹ്നങ്ങളിൽ ഒത്തുകൂടുന്നവരാണ് വാച്ച്മേക്കറും മരപ്പണിക്കാരനായ കൊവാച്ചും പുസ്തകവില്പനക്കാരനായ കിരാലിയും. ജീവിതത്തേയും മനുഷ്യാവസ്ഥയേയും കുറിച്ചുള്ള കൊച്ചു വർത്തമാനങ്ങളോടെ അവർ സായാഹ്നം ചെലവഴിക്കുന്നു. അടച്ച വാതിലിന്നിപ്പുറത്ത് തങ്ങൾ ചർച്ചകളുമായി ചടഞ്ഞിരിക്കുമ്പോൾ പുറത്ത് തെരുവിലുയരുന്ന വെടിയൊച്ചകളും ആർത്തനാദങ്ങളും വിമാനാക്രമണസൂചന നല്കുന്ന ചൂളംവിളികളും അവർ കേൾക്കുന്നുണ്ട്. സാധാരണ ബുദ്ധിജീവികളെപ്പോലെ രാജ്യത്തു നടക്കുന്ന അധാർമ്മികതയുടേയും ക്രൂരതയുടേയും പേക്കൂത്തുകളിൽനിന്ന് മുഖംതിരിച്ച് സ്വന്തം മാളങ്ങളിലൊളിക്കുന്നവരാണ് ഈ കഥാപാത്രങ്ങളെന്ന് നമുക്കു തോന്നുന്നു. കഫേയിലെ രംഗം അങ്ങനെ നീണ്ടുപോകുമ്പോൾ ചിത്രത്തിലെ അനന്തര സംഭവവികാസങ്ങളൊക്കെയും അവിടെ വച്ചു തന്നെ ആടിത്തീരാൻ പോവുകയാണെന്ന് തോന്നും.

തുടക്കംതൊട്ടേ അസാധാരണ മനഃശക്തിക്കുടയവനായി പ്രത്യക്ഷപ്പെടുന്ന വാച്ച്മേക്കർ സുഹൃത്തുക്കളോടൊരു കഥ പറയുന്നു. സുഖസൗഭാഗ്യങ്ങളിൽ മദിച്ചു പുളയുന്ന ഒരു രാജാവിന്റേയും പീഡാനുഭവങ്ങളുടെ പരമ്പരകളിലൂടെ ജീവിതമൊരു പേക്കിനാവായി മാറിയ അടിമയുടേയും കഥ. അടിമയെപ്പറ്റി പറയുമ്പോൾ നടുക്കുന്ന വിവരണങ്ങളാണ് അയാൾ നൽകുന്നത്. അടിമ ചിരിച്ചപ്പോൾ രാജാവയാളുടെ നാവുപിഴുതു. മറ്റൊരിക്കൽ അയാളുടെ കൈകാലുകൾ ഛേദിച്ചു. അയാളുടെ ഭാര്യയെ വിറ്റു. മകളെ ബലാത്സംഗംചെയ്തു. മകനെ അടിമയാക്കി. ഈ ക്രൂരതകളൊക്കെ ഏറ്റുവാങ്ങിയ അടിമ ഒരു വശത്ത്. ഇതൊക്കെ ചെയ്ത രാജാവ് മറുവശത്ത്. ഈ രണ്ടുപേരിലൊരാളായി മാത്രമേ നിങ്ങൾക്ക് ജന്മംകിട്ടുകയുള്ളൂ; ആരാവാനാണ് നിങ്ങളിഷ്ടപ്പെടുക? ശാന്തതയുടേയും നിശ്ചിന്തതയുടേയും ജലപ്പരപ്പിൽ പ്രചണ്ഡമായി വന്നുവീണ കല്ലായിരുന്നു വാച്ച്മേക്കറുടെ ചോദ്യം. ഓരോ മനസ്സിലും അതു് ഒടുങ്ങാത്ത ഓളങ്ങളിളക്കി. ഓരോരുത്തരും സ്വന്തം മനസ്സിനോട് ആ ചോദ്യം ചോദിച്ചു. മുടന്തനായ ഒരു ഫോട്ടോഗ്രാഫർ ഇതിന്നിടെ ആ കഫേയിൽ കടന്നുവരുന്നുണ്ട്. അപരിചിതനായ അയാൾ ചങ്ങാതിമാരുടെ സംഭാഷണങ്ങളിൽ പങ്കുചേരുന്നു. രാജാവാകാനാണോ അടിമയാകാനാണോ ഇഷ്ടപ്പെടുന്നത് എന്ന ചോദ്യത്തിന്നു മുന്നിൽ മറ്റുള്ളവർ പതറി നിൽക്കുമ്പോൾ മുടന്തൻ ശക്തമായി ഉത്തരം നൽകുന്നു—താൻ അടിമയാകാനാണ് ഇഷ്ടപ്പെടുന്നതെന്ന്. ആ മറുപടി എല്ലാവർക്കും വിശ്വസനീയമായിത്തോന്നി. ബുദ്ധിമാനായ വാച്ച്മേക്കർ മാത്രം, മുടന്തൻ പൊയ്ക്കഴിഞ്ഞപ്പോൾ, പ്രഖ്യാപിക്കുന്നു—അയാൾ പറഞ്ഞത് കള്ളമാണെന്ന്. പിന്നീട് അവരെ ഭടന്മാർക്ക് ഒറ്റിക്കൊടുത്തത് ഈ മുടന്തനാണെന്ന് മനസ്സിലാവുമ്പോൾ വാച്ച്മേക്കറുടെ കൂർമ്മബുദ്ധിയെപ്പറ്റി നമുക്ക് അദ്ഭുതം തോന്നും. വാച്ച്മേക്കർ കഥ പറഞ്ഞ ആ സായന്തനത്തിൽ രണ്ടു ഭടന്മാരും കഫേക്കുള്ളിൽ കടന്നുവരുന്നുണ്ട്. ഒന്നും മിണ്ടാതെ ബിയർമോന്തി തിരിച്ചുപോകുകയാണവർ.

ചിത്രത്തിന്റെ രണ്ടാംഭാഗം അതേ രാത്രിയിൽത്തന്നെയാണ് അവതരിപ്പിക്കപ്പെടുന്നത്. അവനവന്റെ സ്വകാര്യലോകത്തേക്ക് പിൻവലിയുന്ന ചങ്ങാതിമാരിലോരോരുത്തരേയും വാച്ച്മേക്കറുടെ ചോദ്യം പിന്തുടരുന്നു. ഇങ്ങനെയൊരു തിരഞ്ഞെടുപ്പ് വേണ്ടിവന്നാൽ രാജാവാകാനാവും തങ്ങളിഷ്ടപ്പെടുകയെന്ന് ഓരോരുത്തരും ഭയക്കുന്നു. സ്വന്തം നിലനില്പിനെ അപകടത്തിലാക്കാൻ തങ്ങൾക്കുകഴിയുമോ? ഈയൊരു ചിന്ത മനസ്സിലേക്കുകടന്നുവരുന്നതോടെ ഓരോരുത്തർക്കും ആത്മപുച്ഛം അനുഭവപ്പെടുന്നു. ഇത്തരത്തിൽ ആത്മപരിശോധനയ്ക്ക് തങ്ങളെ നിർബദ്ധരാക്കിയ വാച്ച്മേക്കറോട് അമർഷവും തോന്നുന്നു. എന്നാൽ വാച്ച്മേക്കറുടെ സ്വകാര്യലോകം അത്യന്തം വ്യത്യസ്തമായ ഒരു ചിത്രമാണ് നമുക്കു നൽകുന്നത്. വിഭാര്യനായ അയാൾ തന്റെ കുട്ടികളെ ശ്രദ്ധാപൂർവ്വം പരിചരിക്കുന്നു. അച്ഛനമ്മമാർ കൊല്ലപ്പെട്ട ജൂതക്കുട്ടികളെ അതീവരഹസ്യമായി സംരക്ഷിക്കുന്നു. രാത്രി ഏറെ വൈകുവോളം നിശ്ശബ്ദനായി അയാൾ തന്റെ പണിയിൽ മുഴുകിയിരിക്കുന്നു.

ചിത്രത്തിന്റെ മൂന്നാംഭാഗമാരംഭിക്കുന്നത് അടുത്തദിവസം സായാഹ്നത്തിൽ ബേലായുടെ കഫേയിലാണ്. സുഹൃത്തുക്കൾ വീണ്ടും ഒത്തുചേരുന്നു. ചർച്ചകൾ തുടരുന്നു. പൊടുന്നനവേ തലേന്നാൾ ബിയർ കുടിക്കാനെത്തിയ ഭടന്മാർ കടന്നു വരുന്നു. നിമിഷങ്ങൾക്കകം ആരോ ക്രോസ്സിന്റെ പീഡനമുറിയിലേക്കു് ചങ്ങാതിമാർ നയിക്കപ്പെടുകയാണ്. ഇവർ നിരപരാധികളാണെന്ന് കമാൻഡന്റിനറിയാം. എന്നാലയാൾ ആത്മാഭിമാനത്തെക്കുറിച്ചുള്ള പരീക്ഷണത്തിന് ഇവരെ ഇരകളാക്കുകയാണ്. കമാൻഡന്റ് തന്റെ സഹായിയോടു പറയുന്നതിതാണ്: ഇവരെ നമുക്കു വിട്ടയയ്ക്കാം; എന്നാൽ, ശിഷ്ടായുസ്സ് മുഴുവൻ ആത്മാഭിമാനം നഷ്ടപ്പെട്ടവരായി ഇവർ ജീവിക്കണം. തടവുകാരുടെ ആത്മാഭിമാനം നഷ്ടപ്പെടുത്താൻ കമാൻഡന്റ് ക്രൂരമായ ഒരുപാധി അവതരിപ്പിക്കുന്നു. മർദ്ദനംകൊണ്ട് മരിക്കാറായ ഒരു കമ്മ്യൂണിസ്റ്റുകാരനെ കെട്ടിത്തൂക്കി നിറുത്തിയിരിക്കുന്നു. ഈ മനുഷ്യന്റെ ചെകിട്ടിൽ ഒരടി കൊടുക്കുക—ഇപ്രകാരം പ്രവർത്തിക്കുന്നവരെ ഉടനേ പുറത്തുവിടാൻ കമാൻഡന്റ് തയ്യാറാവുന്നു. ഈ പരീക്ഷണം തുടങ്ങുമ്പോൾ പ്രേക്ഷകമനസ്സുകൾ ചില മുൻവിധികൾക്കു് തയ്യാറാവുന്നു. ഉദാഹരണമായി, രാജാവിന്റേയും അടിമയുടേയും കഥയിലെ രാജാവാവാനിഷ്ടപ്പെട്ട ചങ്ങാതിമാർക്ക് എളുപ്പത്തിൽ തടവുകാരന്റെ ചെകിട്ടത്തടിക്കാം; രക്ഷപ്പെടാം. മനസ്ഥൈര്യം തെളിയിച്ചുകഴിഞ്ഞ വാച്ച്മേക്കർ ആ പ്രവൃത്തിക്ക് മുതിരുന്നേ വരില്ല. ഇത്തരം മുൻവിധികളെ തകിടംമറിക്കുകയാണ് ഫാബ്രി. തടവുകാരന്റെ ചെകിട്ടത്തടിക്കാൻ ഓങ്ങിയിട്ടും കഴിയാതെ പോകുന്ന ചങ്ങാതിമാർക്ക്. ഫലമോ? അവരോരോരുത്തരായി വധിക്കപ്പെടുന്നു. വാച്ച്മേക്കറുടെ ഊഴമെത്തി. ചാഞ്ചല്യമെന്യേ അയാൾ മുന്നോട്ടടുക്കുന്നു. തടവുകാരന്റെ ചോരകൊണ്ടു കുതിർന്ന മുഖത്ത് ആഞ്ഞടിക്കുന്നു: പീഡനമുറിയുടെ വാതിലുകൾ വാച്ച്മേക്കർക്കു മുന്നിൽ തുറന്നു. ബോംബേറുകളിൽ തകർന്നുവീഴുന്ന മണിസൗധങ്ങൾക്കിടയിലൂടെ വേദനയാലും അസ്വാസ്ഥ്യത്താലും വേട്ടയാടപ്പെട്ട് വാച്ച്മേക്കർ നടന്നുനീങ്ങുന്നു.

ചിത്രമവസാനിക്കുമ്പോൾ ആദർശവാദിയായ ഒരുവനെന്ന നിലയിൽ നിന്ന് വാച്ച്മേക്കർ അകന്നുപോകുന്നുണ്ടോ? തന്റെ ചങ്ങാതിമാർക്കില്ലാത്ത ഭീരുത അയാളെ കീഴ്പെടുത്തിയോ? ചങ്ങാതിമാരുടെ രക്തസാക്ഷിത്വത്തെക്കാൾ വിലപ്പെട്ടതാണ് അയാളുടെ രക്ഷപ്പെടലെന്നറിയുമ്പോൾ ഈ സംശയങ്ങൾക്ക് പ്രസക്തിയില്ലാതാവുന്നു. വാച്ച്മേക്കർ ആർജ്ജിക്കുന്ന ജീവിതം തനിക്കു വേണ്ടിയല്ല. തന്റെ താമസസ്ഥലത്ത് ഭാവിയുടെ ശക്തികളായി ഒളിപ്പിച്ചു വളർത്തുന്ന കുഞ്ഞുങ്ങൾക്കു വേണ്ടി അയാൾ ജീവിച്ചേ പറ്റൂ. മരണം അയാളെ പേടിപ്പെടുത്തുന്നില്ലെന്നതിന്റെ സൂചന തുടക്കത്തിലേ കാണാവുന്നതിനാൽ സ്വന്തം തടി രക്ഷിക്കാനുള്ള വ്യഗ്രതയല്ല അയാൾക്കുള്ളതെന്നു വ്യക്തമാണ്. പരാർത്ഥമായ ഒരു ജീവിതം എവ്വിധവും തുടരണം. തടവുകാരന്റെ ചെകിട്ടത്തടിച്ചതിന്റെ പാപം ഭാവിയുടെ ശക്തികളെ വളർത്തിക്കൊണ്ടു വരുന്നതിലൂടെ മാഞ്ഞുപോകാവുന്നതേയുള്ളൂ. എങ്കിൽപ്പോലും ആ തല്ലിന്റെ ഓർമ്മ അയാളെ മാരകമായി പീഡിപ്പിക്കുന്നു. രണഘോഷങ്ങൾ തകർക്കുന്ന തെരുവിലൂടെ നടന്നുനീങ്ങുന്ന അയാളുടെ ദുഃഖവും അസ്വാസ്ഥ്യവും പ്രകടമാക്കുന്നത് ആ സംഗതിയാണ്.

സ്വരാജ്യം ദാരുണസമസ്യകളുടെ വേതാളനൃത്തത്തിലമരുമ്പോൾ അതറിയാതെ സ്വകാര്യപ്രപഞ്ചങ്ങളിലൊതുങ്ങിക്കൂടുന്ന ബുദ്ധിജീവികളെ മുമ്പും നാം പരിചയിച്ചിട്ടുണ്ട്. 'ശത്‌രഞ്ജ് കേ ഖിലാഡി'യിലും അത്തരം രണ്ടു ചങ്ങാതിമാരെ നാം കണ്ടു.

---

പറയുമ്പോൾ പ്രൊഫസർ സന്യാലിന്റേയും ഹേമയുടേയും പ്രതികരണം എന്തായിരിക്കും. ഹേമ യോജിക്കില്ല എന്നേതാണ്ടുറപ്പുതന്നെ. അവർക്ക് തന്നോടുവികാരപരമായി എന്തോ അകൽച്ചയുണ്ട്. പലപ്പോഴും അതു പ്രകടമായിട്ടുമുണ്ട്. പ്രൊഫസർ സന്യാലിനും ത്യാഗരാജനും മറ്റും വ്യക്തിപരമായി സ്നേഹമൊന്നുമില്ലെങ്കിലും സഹപ്രവർത്തകനെന്നുള്ള പരിഗണനയുണ്ട്. അവരെല്ലാം എന്തുപറയുന്നുവെന്നറിയട്ടെ, എന്നിട്ടേ ഒരു തീരുമാനമെടുക്കാനാവൂ. കടുത്ത പ്രശ്നങ്ങളുള്ള ഈ സമയത്ത് അരുണയുടെ നിർബ്ബന്ധത്തിനു വഴങ്ങി അവളെ കൂട്ടിക്കൊണ്ടുപോകുന്നത് അനാവശ്യമായിപ്പോയി എന്നു തോന്നി...

ജയദേവൻ തിരിച്ചെത്തിയപ്പോൾ ആദ്യം കണ്ടത് ശ്രീനിവാസനെയാണ്. അയാളും ശങ്കർലാലും കൂടി ട്രെയിലർ തുടച്ചുവൃത്തിയാക്കുകയായിരുന്നു. ജയദേവൻ അകത്തേക്കുചെന്നു. ഹാളിൽ ആരേയും കണ്ടില്ല. അയാൾ നേരേ പ്രൊഫസർ സന്യാലിന്റെ റൂമിലേക്കു ചെന്നു. പ്രൊഫസർ ഷേവ്ചെയ്തുകൊണ്ടിരിക്കുകയായിരുന്നു.

"ഞാൻ ഹനുമാൻകുന്നിൽ പോയിരുന്നു," അയാൾ ആമുഖമൊന്നും കൂടാതെ പറഞ്ഞു: "രണ്ടാമത്തെ പ്ലാറ്റ്ഫോമും ചിതറി കഷണങ്ങളായി കിടക്കയാണ്, പ്ലാറ്റ്ഫോമിന്റെ കാലുകൾ എല്ലാം തന്നെ ഒടിഞ്ഞുകിടപ്പുണ്ട്."

പ്രൊഫസർ സന്യാൽ തിരിഞ്ഞൊന്നു നോക്കി. അദ്ദേഹത്തിന്റെ മുഖത്ത് കടുത്ത അസ്വസ്ഥത പ്രകടമായിരുന്നു.

"ഞാൻ ഷേവ്ചെയ്തുകഴിയട്ടേ. നമുക്കെല്ലാവർക്കുംകൂടി, ഒരുമിച്ചിരുന്നാലോചിക്കാം. ഒരു തീരുമാനമെടുക്കാം.

ഏതാണ്ടൊരു മണിക്കൂറിനുശേഷം അവരെല്ലാം താഴത്തെ ഹാളിൽ ഒത്തുചേർന്നു. അവർ ചങ്ങാടത്തിൽ എത്തിയതുമുതൽ അന്നുവരെയുള്ള സംഭവങ്ങളെപ്പറ്റി പ്രൊഫസർ സന്യാൽ വിശദമായി പറഞ്ഞു. അസാധാരണമായ സംഭവങ്ങൾ. ഓരോരുത്തരുടേയും അഭിപ്രായം പറയാനദ്ദേഹം ആവശ്യപ്പെട്ടു. ജയദേവൻ ബാലമൂർത്തിയെപ്പറ്റിയുള്ള തന്റെ കടുത്ത സംശയമാണ് ചൂണ്ടിക്കാട്ടിയത്. ത്യാഗരാജനും, രാമകൃഷ്ണനും നടന്ന അസാധാരണ സംഭവങ്ങളെപ്പറ്റി സംസാരിച്ചു. തങ്ങൾക്ക് മനസ്സിലാക്കാനാവാത്ത എന്തോ നിഗൂഢരഹസ്യങ്ങൾ ഈ സംഭവവുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നാണവരുടെ ധ്വനി. ഹേമ അതിനോടു യോജിച്ചു. തന്നെയുമല്ല ബാലമൂർത്തിയെപ്പറ്റിയുള്ള സംശയം അസ്ഥാനത്താണെന്നുള്ള തന്റെ വിശ്വാസം ആവർത്തിച്ചുറപ്പിച്ചുപറഞ്ഞു. അരുണയും അവിടെ ഉണ്ടായിരുന്നു. അവൾ അഭിപ്രായമൊന്നും പറഞ്ഞില്ല. എങ്കിലും എന്തോ ഭയം കൊണ്ടെന്നപോലെ അവളുടെ മുഖം വിളറിയിരുന്നു. ചർച്ച ദീർഘിച്ചു. ചോദ്യങ്ങളും മറുപടികളും, വാദങ്ങളും പ്രതിവാദങ്ങളും, അതു നീണ്ടുപോയി.

അവസാനം പ്രൊഫസർ സന്യാൽ തന്റെ തീരുമാനം വെളിപ്പെടുത്തി: "ഭൗതികശാസ്ത്രത്തിന് അപ്പുറത്തും വസ്തുതകളുണ്ടെന്ന് നമ്മൾ വിസ്മരിച്ചുകൂടാ. ഇവിടെ നടന്നിട്ടുള്ള എല്ലാ സംഭവങ്ങളും ആ വഴിക്കു ചിന്തിക്കാനാണെന്നെ പ്രേരിപ്പിക്കുന്നത്. നമ്മുടെ പ്രശ്നത്തിന് പരിഹാരം കണ്ടെത്തേണ്ടതും ആ വഴിക്കാണെന്നെനിക്കു തോന്നുന്നു. നമ്മുടെ ശ്രമത്തിൽ നമ്മെ സഹായിക്കാൻ കഴിയുന്നത് ഒരുപക്ഷേ ജയദേവൻ സംശയിക്കുന്ന ബാലമൂർത്തിക്ക് ആയിരിക്കും എന്നെനിക്കും തോന്നുന്നു."

(തുടരും)

# ഒരനുബന്ധം

(10-ാം പേജിൽനിന്നു തുടർച്ച)

ചെയ്ത എല്ലാ വൃത്തികളെയും ബൂർഷ്വാസി പിച്ചിച്ചീന്തിയെറിഞ്ഞിരിക്കുന്നു. ബൂർഷ്വാസി വൈദ്യനെയും കവിയെയും വക്കീലിനെയും ശാസ്ത്രകാരനെയും അതിന്റെ കൂലിക്കാരനാക്കി മാററിയിരിക്കുന്നു.

ബൂർഷ്വാസി കുടുംബത്തിൽ നിന്ന് അതിന്റെ ഭാവുകസാന്ദ്രമായ മൂടുപടം ചീന്തിക്കളഞ്ഞിരിക്കുന്നു. കുടുംബബന്ധങ്ങളെ വെറും പണബന്ധമായി ചുരുക്കിയിരിക്കുന്നു...

—കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോ.

സ്വാതന്ത്ര്യാനന്തരം ഇന്ത്യൻ ജീവിതം എല്ലാ മേഖലകളിലും അധഃപതിച്ചിരിക്കുന്നുവെന്ന് വിലപിക്കുന്നവരുടെ സംഖ്യ ഏറിവരികയാണല്ലോ, വയസ്സന്മാരുടെ ഇടയിലും ചെറുപ്പക്കാരുടെ ഇടയിലും. ഗാന്ധിയും നെഹ്റുവും തങ്ങളെ പററിച്ചുവെന്ന് വാവിട്ടുകേണു പശ്ചാത്തപിക്കുന്നവരുണ്ട്. ഗാന്ധിയൻ മാർഗ്ഗം തീർത്തും ഉപേക്ഷിച്ചതിനാലാണ് ഈ കുഴപ്പങ്ങളെന്നും, അതു് വീണ്ടും പകർത്തിയാൽ എല്ലാം ഭവ്യമായിത്തീരുമെന്നും ഉദ്ഘോഷിക്കുന്നവരും ഇല്ലാതില്ല. ദേശീയ നേതൃത്വത്തിന്റെ വഞ്ചനയെക്കുറിച്ച് തീസിസ്സുകളും കവിതകളും പടച്ചുവിടുകയും പാടിയാർക്കുകയും നാടകമാടുകയും ചെയ്യുന്ന പുരോഗമനക്കാരും കുറവല്ല. അഴിമതി, അഴിമതിയെന്ന് എല്ലാവരും ആർത്തുവിളിക്കുന്നു. അധികാരം അവതാളങ്ങളുണ്ടാക്കുന്നു. എന്നാലും തങ്ങളിൽ അധികാരം നിക്ഷേപിക്കുന്നപക്ഷം എല്ലാം ശരിയാക്കാമെന്ന് എല്ലാ കക്ഷികളും ഉറുതിക്കൂറുന്നു.

പുതിയ തലമുറ കഞ്ചാവ്‌വലിയന്മാരും കള്ള്‌കുടിയന്മാരുമാണെന്ന് വൃദ്ധന്മാർ ആക്ഷേപിക്കുന്നു. ചെറുപ്പത്തിൽ അല്പസ്വല്പം ആദർശവാദം കൈവശം വയ്ക്കുകയും അല്ല്-ചില്ലറ സേവനങ്ങൾ അനുഷ്ഠിക്കുകയുംചെയ്തതിന്റെ പേരിൽ ഇന്ന് കടൽക്കിഴവന്മാരായിത്തീർന്നിരിക്കുന്ന അച്ഛനപ്പൂപ്പന്മാരെന്ന് ചെറുപ്പക്കാരും തിരിച്ചടിക്കുന്നു. പണത്തിനു മീതെ പരുന്തും പറക്കില്ല, പണമെന്നാൽ പിണവും വായ്പൊളിക്കുംഎന്ന നാടൻ ചൊല്ലുകൾ നമുക്ക് പണ്ടേ ഉണ്ട്. പക്ഷേ, അടുത്തകാലംവരെയും മുതലാളിത്ത പ്രവണതകൾക്കിടയിൽ ജീവിക്കുകയും അതിന്റെ ദുരിതഫലങ്ങൾ നേരിട്ടനുഭവിക്കുകയുംചെയ്യുവാനുള്ള യോഗം നമുക്കുണ്ടായിട്ടില്ല. ദേശീയ സ്വാതന്ത്ര്യസമരത്തിനുശേഷമാണ് അതു് ഈ നാട്ടിൽ ആരംഭിച്ചതു്. ഓരോ പഞ്ചവത്സരപദ്ധതി തീരുകയും കേന്ദ്രത്തിലും സ്റ്റേററിലും മന്ത്രിസഭ വരികയും പോകയും ചെയ്യുന്തോറും കെടുതികൾ പെരുകുന്നു. പൊതുജീവിതത്തിൽ അഴിമതി. സ്വകാര്യജീവിതത്തിൽ പണം കുന്നുകൂട്ടാനുള്ള ദുർമ്മതി. വഴങ്ങാത്തവരെയും വാഴ്ത്താൻ മടിക്കുന്നവരെയും പണംകൊടുത്തു വാങ്ങാനുള്ള വാശിയും വക്കാണവും. തങ്ങളുടെ അദ്ധ്വാനഫലം കമ്പോളത്തിൽ കൂടുതൽ വിലയ്ക്കു് വിൽക്കാനുള്ള ബുദ്ധിജീവികളുടെ 'സാംസ്കാരികവിപ്ളവം' ലേലത്തിനെടുക്കാൻ ആവശ്യപ്പെടുമ്പോഴും സ്വാതന്ത്ര്യത്തെക്കുറിച്ച് ലോല കവിതകൾ രചിക്കുന്ന വിചിത്രസ്വഭാവം. മൊത്തമായും ചില്ലറയായും പ്രമാണി



മാർക്കു് മുഖസ്തുതിഗീതങ്ങളും വാക്യങ്ങളും സമർപ്പിക്കുന്ന സാദരവിനയം. ആനയും അമ്പാരിയും അംബാസിഡർ കാറുംകൊടുത്തു് പെണ്ണിനെ വിൽക്കുന്ന നാട്ടാചാരം. പെണ്ണുങ്ങൾ ഉല്പന്നങ്ങൾ മാത്രം, ഉപയോഗവസ്തുമാത്രം. പണമില്ലാത്തവൻ വെറും പിണമാണെന്ന ബഹുജനസങ്കല്പം. ഈ വികൃത വ്യവസ്ഥിതിക്കും വിഷമവൃത്തത്തിനും ആരാണുത്തരവാദി? മഹാത്മാഗാന്ധിയോ? നെഹ്റുവോ? ചെറുതും വലുതുമായ പല കക്ഷികളിൽ പിണഞ്ഞും ഇണങ്ങിയും കിടക്കുന്ന നേതാക്കളോ? പാവം, ആടെന്തറിഞ്ഞു അങ്ങാടി വാണിഭം!

നമ്മുടെ നാട് പതുക്കെപ്പതുക്കെ പെരുമ്പാമ്പിന്റെ കടിവായിൽ മാൻകുഞ്ഞെന്നപോലെ ഫ്യൂഡലിസത്തിന്റെ അരുള്ള മുതലാളിത്തത്തിലേക്ക് പ്രവേശിക്കുകയാണ്.

പെട്ടെന്ന് ആർഷഭാരതം ധർമ്മച്യുതിയിൽ പെട്ടുപോയതല്ല. ഗീതയുടെ അർത്ഥം മാറിയതല്ല. രാമായണവും ഖുർആനും മഹാഭാരതവും ബൈബിളും ഇല്ലാഞ്ഞിട്ടല്ല. മതത്തെ മാത്രമല്ല, കമ്മ്യൂണിസത്തെപ്പോലും വില്പനച്ചരക്കാക്കിമാററി വാങ്ങി സ്വരൂപിക്കാവുന്ന രീതിയിലാണ് നമ്മുടെ നാട്ടിൽ മുതലാളിത്തം വളർന്നുവരുന്നതു്. ഈ കുറിപ്പിന്റെ തുടക്കത്തിൽ കൊടുത്തവരികൾ 1848-ൽ ആണ് മാർക്സും എംഗൽസും എഴുതിയതു്. സാമ്രാജ്യത്വത്തിന്റെ കോളനിയായി കിടക്കേണ്ട ദുർഗ്ഗതി നിമിത്തം ഒരു നൂററാണ്ടു കഴിഞ്ഞേ നമ്മുടെ സ്വർഗ്ഗത്തെക്കുറിച്ച് ചിന്തിക്കാനുള്ള സ്വാതന്ത്ര്യം ലഭ്യമായുള്ളു. ആ സ്വാതന്ത്ര്യം ഏറിയും കുറഞ്ഞും നാം അനുഭവിച്ചു തുടങ്ങിയിരിക്കുന്നു. ആർത്തനാദങ്ങൾക്കും ആർപ്പുവിളികൾക്കും ആക്ഷേപഹാസ്യങ്ങൾക്കുമിടയിൽ ഈ സത്യം മനസ്സിലാകാതായി. നാം വിഡ്ഢികളുടെ സ്വർഗ്ഗത്തിൽ വിരാജിക്കുന്നു.

കാരണങ്ങൾ ശരിക്കു മനസ്സിലാക്കാതെയുള്ള അരിശവും അല്ലലും ആവലാതിയും ആരെയും എവിടെയും കൊണ്ടെത്തിക്കുകയില്ല. രോഗമെന്തെന്ന് മനസ്സിലാകാതെ ചികിത്സിക്കാൻ പുറപ്പെടുന്നതിന് അർത്ഥമില്ലല്ലോ. ചികിത്സചെയ്യാനൊരുങ്ങുന്ന ഡോക്ടർമാർതന്നെ രോഗികളായ ഒരു ഘട്ടത്തിൽ ഇങ്ങനെ പറയുന്നതിനുമില്ല പ്രസക്തി. മണ്ണായിത്തീരുംവരെ ഒരു വിധിപോലെ ഇതെല്ലാം സ്വീകരിക്കുക. അതിന്നിടയിൽ, ഇത്തിരി സമരവും കുതികാൽ വെട്ടലും കുത്സിത പ്രവർത്തനങ്ങളും തുടരുക. ജീവിതം തന്നെ ക്രൂരമായ ഒരു ശാപമാകുമ്പോൾ മറെറന്തു പോംവഴി? മാർക്സ് മരിച്ച്, തികച്ചും നൂറുകൊല്ലം കഴിഞ്ഞ ഈ അവസരത്തിൽ രാഷ്ട്രീയപ്രബുദ്ധരെന്നും, അഭ്യസ്തവിദ്യരെന്നും വിപ്ലവത്തിന്റെ മിച്ചവില സൂക്ഷിപ്പുകാരെന്നും മററും ഇടസ്സും തലസ്സും വീമ്പു പറയുന്ന മലയാളികൾ അവരിന്ന് ചെന്നുപെട്ടിരിക്കുന്ന ദുരവസ്ഥയെന്തെന്ന് വ്യക്തമായി മനസ്സിലാക്കുകയും അതിൽനിന്ന് പോംവഴി കണ്ടെത്തുകയും ചെയ്യേണ്ടതാണെന്ന് ആരും ആരോടും ആഹ്വാനം ചെയ്യേണ്ടതില്ല. സ്വന്തം അനുഭവത്തിൽനിന്ന് പാഠം പഠിക്കാൻ ഇനിയും കഴിവ് നേടാത്തവർ ഏട്ടിലെ വരികൾ കാണാപ്പാഠം പഠിച്ച് ആവേശംകൊണ്ട് പ്രവർത്തനങ്ങൾ ഫലവത്താകുമെന്ന് ആശിക്കാനും നമുക്കാർക്കും അവകാശമില്ല. ഉണ്ടെങ്കിലോ, അതു തെളിവും വെളിവും കാത്തുകിടക്കുന്നു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone: Office 448926 Res: 432667

MADRAS-Mrs. Nirmala Menon
Phone: Office 86649 Res: 81407

HYDERABAD - Mr. S. Shankara narayana
Phone: Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res: 37234